# മോവാഡിന്റെ പതനം



അടിയാട്ട് കൃഷ്ണമേനോൻ,

# മേവാഡിന്റെ പതനം

പരിഭാഷകൻ

പണ്ഡിതർ അടിയാട്ട് കൃഷ്ണമേനോൻ,
വിവേകോദയം ഹൈസ്കൂൾ,
തൃശ്ശിവപേരൂർ.




ഒന്നാം പതിപ്പ — 1000.

1107

വില 1—0—0

# പ്രസ്താവന

മഹാകവി ദ്വിജേന്ദ്രലാലിന്റെ കൃതിയായ 'മേവാ
ഡ്പതനം' വേഷം മാറിമാറി പല ഭാഷകളിലും ആവി
ൎഭവിച്ചിട്ടുണ്ട്. രണ്ടാമത്തെ വേഷം മാറിയതാണിതു്. ആ
പാഠമൂല്യം നിഷ്കൃഷ്ടമായി പരിശോധിച്ചു്, മൂലകൃതിയി
ലെ ആശയങ്ങൾക്കു വൈകല്യംവരാത്തവിധത്തിൽ ഇ
തു പ്രസിദ്ധപ്പെടുത്തുവാൻ യോഗ്യമാക്കിത്തീൎത്തു്, മഹാ
മഹിമശ്രീ അപ്പൻതമ്പുരാൻ തിരുമേനിയാണു്. വി
വേകോദയം സമാജത്തിന്റെ 17_ാമത്തെ വാൎഷികോ
ത്സവം ആഘോഷിക്കുന്ന അവസരത്തിൽ (ഇക്കഴിഞ്ഞ
തുലാം 31-ാംനു-) തിരുമനസ്സിലെ മേൽനോട്ടത്തിൽ ഇ
തു് അഭിനയിപ്പിച്ചു തൃപ്തിയായശേഷമാണു് പ്രസിദ്ധപ്പെ
ടുത്തിക്കൊള്ളുവാൻ അവിടുന്നു് അനുമതി നൽകിയതു്.
അവിടുത്തോടു കൃതജ്ഞതപറയേണ്ടതെങ്ങനെയെന്നെനി
ക്കു രൂപമില്ലാത്തതിനാൽ, അവിടുന്നു ലോകാനുഗ്രഹത്തി
നായിക്കൊണ്ടു ചിരകാലം കുശലിയായിരുന്നുകൊള്ളട്ടെ! എന്നു്
ഈശ്വരനോടു മനസ്സുള്ളഴിഞ്ഞു പ്രാൎത്ഥിക്കമാത്രം ചെ
യ്യുന്നു.

ഈ ഭാഷാന്തരീകരണത്തിനു വഴിതെളിയിക്കയും
ഇതിലെ പിഴകൾ തീൎത്തു ശരിപ്പെടുത്തിത്തരികയും ചെ
യ്ത എന്റെ ഹിന്ദിമാസ്റ്റർ ശ്രീമാൻ കെ. ആർ. ശങ്കരാന
ന്ദജിയോടും ഏതാനും ദിവസങ്ങൾകൊണ്ടു ഇതിത്രയും
ഭംഗിയായി അച്ചടിച്ചുതന്ന തൃശ്ശിവപേരൂർ രാമാനുജമു
ദ്രാലയക്കാരോടും ഞാൻ ഹൃദയപൂൎവ്വം നന്ദിപറഞ്ഞുകൊ
ണ്ടു കൈരളീദേവിയുടെ തൃപ്പാദങ്ങളിൽ ഇതു സാദരം സ
മൎപ്പിക്കുന്നു.

തൃശ്ശിവപേരൂർ,
4—5—107.

പരിഭാഷകൻ.

## പ്രധാന കഥാപാത്രങ്ങൾ.

---

റാണാ അമരസിംഹൻ—മേവാഡിലെ റാണ

സഗരസിംഹൻ—പ്രതാപസിംഹന്റെ ജ്യേഷ്ഠൻ

മഹാബത്തുഖാൻ (മുഗളസേനാപതി) സഗരസിംഹന്റെ പുത്രൻ

അരുണസിംഹൻ (സത്യവതിയുടെ പുത്രൻ) മഹാബത്തുഖാന്റെ മരുമകൻ

ഗോവിന്ദസിംഹൻ—മേവാഡിലെ സേനാപതി

അജയസിംഹൻ—ഗോവിന്ദസിംഹന്റെ പുത്രൻ

ഗജസിംഹൻ—അയോധ്യാപുരിയിലെ രാജാവു്

ഹിദായത്താലി } —മുഗളസേനാപതികൾ
അബ്ദുല്ല

ഹുസ്സേൻ—ഹിദായത്താലിയുടെ കീഴുദ്യോഗസ്ഥൻ.

റാണി രുക്മിണി—അമരസിംഹന്റെ പത്നി

മാനസി—അമരസിംഹന്റെ പുത്രി

സത്യവതി—സഗരസിംഹന്റെ പുത്രി

കല്യാണി—മഹാബത്തുഖാന്റെ പത്നി

---

## ചില പാട്ടുകളുടെ ശീലു ചേൎക്കുവാൻ വിട്ടുപോയതു.

---

1. മൂന്നാംമങ്കം—ഒന്നാം രംഗം

   നീരജബാന്ധവ—കൃഷ്ണഗാഥ.

2. നാലാമങ്കം—രംഗം ഒന്നു

   വൃന്ദാരകവന്ദ്യ—കുമ്മി.

3. നാലാമങ്കം—രംഗം ഒന്നു

   മമചേതോമോദൈ— ഗുണമേറും ഉത്താരവ

   മാമുനീന്ദ്ര!—ഏന്നമട്ടു്.

4. അഞ്ചാമങ്കം—രംഗം ഒന്നു

   ആയിടട്ടെല്ലൂററവാക്കോതാ—താരാട്ടു.

5. അഞ്ചാമങ്കം—ആറാം രംഗം

   വീണിതസ്മമനോരാജ്യമാളിക—പാന.

---

# മേവാഡിൻെറ പതനം.

---

## ഒന്നാമങ്കം.

---

രംഗം ഒന്ന്.

സ്ഥാനം. സല്യംബർരാജാവായ ഗോവിന്ദ
സിംഹൻെറഗൃഹം—സമയം ഉച്ച.

(ഗോവിന്ദസിംഹനും അദ്ദേഹത്തിൻെറ പുത്രൻ അജയസിംഹനും വർത്തമാനം പറഞ്ഞുകൊണ്ടു നില്ക്കുന്നു)

ഗോവിന്ദ—അജയ! മുഗളസേന മേവാഡിനെ ആക്രമിക്കാൻ വരുന്നുണ്ട് റാണക്കെങ്ങനെയാ മനസ്സിലായേ?

അജയ—നിശ്ചയല്യ.

ഗോവിന്ദ—നിന്നോടു റാണപറഞ്ഞതെന്താ?

അജയ—സന്ധിചെയ്യാൽകൊള്ളാമെന്നാ പറഞ്ഞേ. സാമന്തന്മാരൊക്കെ നാളെ തിരുമുമ്പിൽ ചെല്ലണമെന്നു കല്പിച്ചിട്ടുണ്ട്. അച്ഛനും ചെല്ലണമെന്നാ കല്പന.

ഗോവിന്ദ—എന്നെയെന്തിനു വിളിക്കുന്നു?

അജയ—അച്ഛൻെറ അഭിപ്രായം കേൾക്കാൻ.

ഗോവിന്ദ—സന്ധിയെപ്പററിയോ?

അജയ—അതേ.

ഗോവിന്ദ—അജയ്! ഞാനിതേവരെ സന്ധിയെപ്പ
റ്റി സംസാരിക്കയുണ്ടായിട്ടില്ല. ഈ ഇരുപത്തഞ്ചുകൊ
ല്ലവും യുദ്ധംചെയ്യേ ഉണ്ടായിട്ടുള്ളൂ. കൃപാണികളുടെ ഝ
ണൽകാരങ്ങളും ഭേരികളുടെ ഭൈരവനിനാദങ്ങളും ഘോ
ടകഹേഷാരവങ്ങളും വെട്ടേററ ഭടന്മാരുടെ അട്ടഹാസങ്ങ
ളും മാത്രമേ ഞാൻ കേൾക്കുന്നുള്ളൂ. ഇങ്ങനെയുള്ള വട്ട
ങ്ങളേ ഞാൻ കണ്ടിട്ടുമുള്ളൂ, കേട്ടിട്ടുമുള്ളൂ. സന്ധി ചെയ്യാ
നെനിക്കൊട്ടറിഞ്ഞുംകൂടാ.

(അജയസിംഹൻ ഒന്നും മിണ്ടാതെ നില്ക്കുന്നു. ഗോ
വിന്ദസിംഹൻ തെല്ലുനേരം കീഴ്പോട്ടുനോക്കി വിചാരമ
ഗ്നനായി നിന്നശേഷം വീണ്ടും ചോദിക്കുന്നു)

സന്ധിചെയ്യുന്നതെന്തിനാണെന്നു വല്ലതും റാണ
പറഞ്ഞോ?

അജയ—കുറേക്കാലമായി മേവാഡു നല്ല സ്ഥിതി
യിലാണിരിക്കുന്നതു്. ധനധാന്യസമ്പൂർണ്ണവും മനോഹ
രവുമായ ഈ ദേശത്തു രക്തപ്രവാഹത്തിനിടയാക്കുന്നതു്
ഉചിതമല്ലെന്നാ അദ്ദേഹം പറഞ്ഞത്.

ഗോവിന്ദ—എന്നാൽ മുഗളന്മാരുടെ ചെരിപ്പു തല
യിലേററണമെന്നോ? കഴിഞ്ഞുപോയ റാണാ പ്രതാ
പസിംഹൻെറ സ്വേച്ഛാകൃതമായ കഠോരദാരിദ്ര്യവ്രത
ത്തെ സുഖഭോഗങ്ങൾ ബലാൽകാരമായി ആക്രമിച്ചു
പ്പോൾതന്നെ മേവാഡിൻെറ അധഃപതനമായിരിക്കുന്നു
വെന്നു ഞാൻ കരുതീട്ടുള്ളതാണു്. തൻെറ പുത്രനായ അ
മരസിംഹൻെറ ഭരണകാലത്തു മേവാഡിനെ മുഗളന്മാൎക്കു
വില്ക്കുമെന്നു് ആ മഹാപുരുഷൻ മരിക്കുമ്പോൾ പറഞ്ഞി

ട്ടുണ്ട്. മുഗളന്മാരോ മദബലത്താൽ ഭ്രാന്തന്മാരും അന്ധന്മാരുമായിത്തീൎന്നിരിക്കുന്നു. ഇതോടുകൂടി എല്ലാം നശിക്കും.

അജയ—മേവാഡിനിന്നു മുഗളന്മാരോടെതിൎക്കാൻ സാധിക്കയില്ല പിന്നെ വെറുതേ ഘോരപ്രളയത്തിനിടയാക്കുന്നതെന്തിനാണെന്നാണു റാണയുടേയും പക്ഷം.

ഗോവിന്ദ—അജയ! നീയും അദ്ദേഹത്തെപ്പോലെയായല്ലോ. നാം ദാസ്യമാകുന്ന നുകം കഴുത്തിൽ വെക്കണമെന്നോ നിന്റെ വിചാരം? ദില്ലിയിലെ ചക്രവൎത്തിയാണു മുഗളനെന്നും ചക്രവൎത്തിക്കു വിരുദ്ധമായി പ്രവൎത്തിക്കുന്നതു പാപമാണെന്നും എനിക്കറിയാം. ഇന്നും മേവാഡു സ്വതന്ത്രരാജ്യമാണു്. ഗോവിന്ദസിംഹന്റെ ശരീരത്തിൽ പ്രാണനുള്ള കാലത്തോളം അതിന്റെ സ്വാതന്ത്ര്യം നശിക്കുന്നതല്ല. കഴിഞ്ഞ എഴുനൂറു വൎഷങ്ങളായി അനേകായിരം കൊടുങ്കാററുകളും ഇടിമിന്നലുകളുമേററിട്ടും അവയൊന്നും കൂസാതെ സുസ്ഥിരമായി ഉയൎന്നുനിന്നു് അഭിമാനപൂൎവ്വം പാറിക്കൊണ്ടിരുന്ന മേവാഡിന്റെ രക്തപതാക മുഗളന്മാരുടെ ചുവന്നകണ്ണുകൾമാത്രം കണ്ടിട്ടു് ഇന്നു പേടിച്ചു പതിച്ചുപോകുമെന്നോ? ഒരിക്കലുമില്ല. ചെല്ലു്, ഞാനിതാ വരുന്നുണ്ടെന്നു് പറഞ്ഞേക്കു.

(അജയസിംഹൻ പോകുന്നു.)

(ഗോവിന്ദസിംഹൻ ചുമരിൽ തൂങ്ങിക്കിടക്കുന്ന വാളെടുക്കുന്നു. അതിനെ ഉറയിൽനിന്നും സാവധാനത്തിലൂരീട്ടു് അതിനെ സംബോധനചെയ്തുകൊണ്ടു പറയുന്നു.)

പ്രിയേ! സഹചാരിണി! നീയെന്റെ കയ്യിലുള്ള

കാലത്തോളം റാണാ പ്രതാപസിംഹനു മാനഹാനിക്കിട വരത്തരുതു്. പ്രിയേ! ഇത്രനാളും നിന്നെ ഞാൻ മറന്നിരുന്നു. അതായിരിക്കാം നീ മുഷിഞ്ഞിരിക്കുന്നതു്. ആട്ടെ വ്യസനിക്കേണ്ട. മേവാഡിലെ യുദ്ധത്തിൽ നിന്നെ ഞാനിത്തവണ കൊണ്ടുപോകുന്നുണ്ടു്. 'മുഗളന്മാരുടെ ചൂട്ടുചോര നിന്നെക്കൊണ്ടു ഞാൻ പാനം ചെയ്യിക്കുന്നുണ്ടു്. എൻെറ അപരാധം നീ പൊറുക്കണേ! എൻെറ കണ്ഠത്തിലാശ്ലേഷിക്ക!

(വാൾ മാറോടു ചേർത്താലിംഗനം ചെയ്യുന്നു. അനന്തരം അതിനെ ചുഴററുവാൻ ഭാവിക്കുന്നു. പിന്നെ ഇപ്രകാരം പറയുന്നു.)

ഇല്ല, കൈ വിറക്കുന്നു. നിൻെറ മയ്യാദ രക്ഷിക്കാനിത്തവണ സാധിക്കുമെന്നു തോന്നുന്നില്ല. ഞാനിങ്ങനെ വൃദ്ധനായിപ്പോയി.

(വാൾ താഴെവെച്ചു രണ്ടു കൈകൊണ്ടും ശിരസ്സു താങ്ങിക്കൊണ്ടിരിക്കുന്നു. കണ്ണുകളിൽനിന്നു ധാരയായി അശ്രു പ്രവഹിക്കുന്നു. അപ്പോൾ പറയുന്നു)

ഹാ! ദൈവമേ! അവിടുന്നെന്താണീച്ചെയ്യുതു്? (എഴുന്നേററു വീണ്ടും വാളെടുക്കുന്നു. ഇതിനിടയ്ക്കു അദ്ദേഹത്തിൻെറ പുത്രി കല്യാണി അവിടേക്കുവരുന്നു)

കല്യാണി—എന്താച്ഛ! അതു്?

ഗോവിന്ദ—ഇതു വാളു്, നോക്കു് മകളേ!

കല്യാണി—വേണ്ട അച്ഛ! അതവിടെ വെച്ചേക്കു. അച്ഛനെന്തിനാണതെടുത്തേ? എനിക്കതു കണ്ടിട്ടു പേടിയാവുന്നു.

(ഗോവിന്ദസിംഹൻ വാളിന്റെ മുന നിലത്തുകുത്തി നിന്നു പ്രേമഭാരത്തോടുകൂടി അതിനെ നോക്കിക്കൊണ്ടു കല്യാണിയോടു പറയുന്നു)

നോക്ക് കല്യാണി! ഈ വാള് എത്ര ഭയങ്കരം! എത്ര മനോഹരം! ഇതു ചോദിക്കുന്നതെന്താന്നറിയോ?

കല്യാണി—ഇല്ല, എന്താതു്?

ഗോവിന്ദ—രക്തം.

കല്യാണി—ആരുടെ?

ഗോവിന്ദ—മുസൽമാന്മാരുടെ.

കല്യാണി—അച്ഛ! മുസൽമാന്മാരോട് അച്ഛനെന്താണിത്ര ദേഷ്യം?

ഗോവിന്ദ—അതു നിന്റെ ജന്മഭൂമിയായ മേവാഡിനോടു ചോദിക്ക്. മുസൽമാന്മാർ എഴുനൂറു കൊല്ലത്തോളമായി ഈ സ്വതന്ത്രരാജ്യത്തെ പിടിച്ചടക്കുവാനാക്രമിച്ചുകൊണ്ടു വരുന്നു. എന്നാൽ പർവ്വതതടങ്ങളിലലച്ചു പിന്തിരിയുന്ന തിരമാലകൾപോലെ അവരും തോററു പിന്തിരിഞ്ഞുകൊണ്ടാണിരിക്കുന്നതു്. ഈ സാധുമേവാഡ് അവർക്കെന്തപരാധമാണു ചെയ്തതെന്നു് അവരോടാരെങ്കിലും ചോദിക്കുന്നുണ്ടോ? കയ്യൂക്കിന്റെ തള്ളിച്ചകൊണ്ടു മനുഷ്യനന്ധനായിത്തീരുമ്പോൾ അവനു ന്യായവുമില്ല അന്യായവുമില്ല. ആ അന്യായം തീപ്പാൻ ഈ വാളിന്നേ കഴിയൂ. പക്ഷെ, കഷ്ടം! കല്യാണി! ഞാനെന്താ പറയേണ്ടേ? ഞാൻ വയസ്സനായിപ്പോയല്ലോ?

(കല്യാണി കരയുന്നു)

ഗോവിന്ദ—എന്താ കല്യാണി! എന്തിനാ നീ കരേ

ണേ? പേടിക്കണ്ട ഞാനിതു് ഉറയിലിട്ടേക്കാം. (വാൾ ഉറയിലിട്ടു) പൊക്കൊ, അകത്തേക്കുപൊയ്ക്കൊ ഞാനും പോകയായി.

(ഗോവിന്ദസിംഹൻ നടക്കുന്നു)

കല്യാണി—അച്ഛാ! അവിടുന്നു കുറച്ചൊന്നു് ആലോചിക്കയും മനസ്സിലാക്കയും ചെയ്യുവെങ്കിൽ—

---

## രംഗം രണ്ടു്.

സ്ഥാനം—ഉദയപുരത്തിലെ ഒരു വീഥി—സമയം ഉച്ചതിരിഞ്ഞു.



(കുറെ ചാരണന്മാരോടുകൂടി സത്യവതി പാടുന്നു)

(വഞ്ചിപ്പാട്ടു്)

ഏതിടത്തുവെച്ചുരണമാടിറാണാശ്രീപ്രതാപ-
സിംഹവീരനണഞ്ഞുവോ നിർജ്ജരലോകം?
ഏതിടത്തുസതിമണി പത്മിനിതൻ കളേബര-
വീതിഹോത്രനവിരളം പരിസ്ഫുരിച്ചു?
ഏതിടത്തുമുഗളവൻപട യാക്രമിച്ചുഘോര-
മിതുതാനാമേവാഡിലെപ്പുണ്യഭൂമി.
യവനോഗ്രചമുവിൻെറ ദർപ്പക്കുടം തകർത്തുവെ-
ന്നവിരളമാരുടേയോ ചെങ്കൊടിക്കൂറ
ഉച്ചൈസ്തരമുൽഘോഷിപ്പൂനിരന്തരം പവനനിൽ
സ്വച്ഛന്ദമഴകിലാടിക്കളിച്ചുനിത്യം?
വീരക്ഷത്രഭടവരർ ചുടുചുടെത്തുടുചോര

വാരിധാരപോലെയെങ്ങു രംഗലാഷിച്ചൊഴുക്കി?
ചിത്താർദുർഗ്ഗത്തിങ്കൽനിന്നും മ്ലേച്ഛരാജനൊപ്പടയിൽ
ചിതറമാറു ബാപ്പാരാവൽ ശൂരനോടിച്ചു
സുതയെത്താനെവിടത്തു വെച്ചുവീണ്ടുകൊണ്ടുപോ
തിതുതാനാമേവാഡിലെപ്പവ്വതഭൂമി.　　　　(നി—
അനുദിനമെങ്ങുദുഷ്ഷമൊഴുകുന്നു മധുരമാം
ഫലജലഭക്ഷ്യാദികളെങ്ങുതിങ്ങുന്നു?
കളകണ്ഠകുലത്തിൻെറ കളഗീതാമൃതമെങ്ങുർ—
ക്കളമുലയുമ്മാറെന്നും പൊഴിഞ്ഞീടുന്നു?
ഏതിടത്തുനികുഞ്ജത്തിൽ ശുകഗീതം വഴിയുന്ന—
തിതുതാനാമേവാഡിലെപ്പവ്വതഭൂമി.

(അജയസിംഹൻ പ്രവേശിക്കുന്നു)

സത്യവതി—നിങ്ങളൊരു പടയാളിയാ?

അജയ—അതേ, ഞാൻ മേവാഡിലെ ഒരു സേനാപതിയാണു്.

സത്യ—എനിക്ക നിങ്ങളോടൊരു കാൎയ്യം ചോദിക്കാനുണ്ടു്. ഞാനൊരു വൎത്തമാനം കേട്ടതു വാസ്തവമാ?

അജയ—എന്താ കേട്ടതു്?

സത്യ—മേവാഡിനെ ആക്രമിക്കാൻ മുഗളസൈന്യം പിന്നേം വരുണുന്നു്.

അജയ—ഇപ്പോൾ വരുന്നില്ല. എന്നാൽ റാണ സന്ധിചെയ്യില്ലെങ്കിൽ അവർ തീൎച്ചയായുമാക്രമിക്കും. റാണ യുദ്ധംചെയ്യുന്നോ അതോ സന്ധിചെയ്യുന്നോ എന്നറിയാൻ മുഗളസേനാപതി ഒരു ദൂതനെ അയച്ചിരുന്നു.

സത്യ—നിങ്ങളെല്ലാവരും യുദ്ധത്തിനു തൈയാറാണോ?

അജയ—റാണ കല്പിക്കുന്നതുപോലെ ഞങ്ങൾ ചെയ്യും. യുദ്ധമോ സന്ധിയോ എന്നു തീർച്ചയാക്കാൻ അവിടുന്നാണ്.

സത്യ—യുദ്ധമോ സന്ധിയോ റാണ ചെയ്യാനു നിങ്ങൾക്കു രുപോണ്ടോ?

അജയ—ഇല്ല, എന്നാലും സന്ധിചെയ്യാനാ ഭാവമെന്നാ തോന്നണേ. ഇതിനെപ്പററി ആലോചിക്കാൻവേണ്ടി ഞാൻ അച്ഛനെ വിളിക്കാൻ പോയിട്ടുവരികയാണ്.

സത്യ—ആരാ നിങ്ങടച്ഛൻ?

അജയ—മേവാഡിലെ പടത്തലവൻ ഗോവിന്ദസിംഹൻ.

സത്യ—നിങ്ങൾ ഗോവിന്ദസിംഹൻെറ മകനാ? കൊള്ളാം. അദ്ദേഹമെന്താ പറഞ്ഞേ?

അജയ—യുദ്ധം ചെയ്യണമെന്നാണ്.

സത്യ—വളരെ ശര്യാ. ഞാൻ നിങ്ങളെ ബുദ്ധിമുട്ടിച്ചു. ഇനി പോകാം.

(അജയസിംഹൻ പോകുന്നു)

സത്യ— സന്ധിയോ? റാണാ പ്രതാപസിംഹൻെറ പുത്രൻ മുഗളന്മാരോടു സന്ധിചെയ്യാനാലോചിക്കുന്നു? ഇല്ല, ഇതു നടക്കില്ല— തീർച്ചയായും ഇതിലെന്തോ ഒരു ഭ്രമമുണ്ട്. (ചാരണന്മാരോട്) നിങ്ങളാമരത്തിൻെറ ചോട്ടിലിരിക്കു. ഞാനിപ്പോൾ വന്നേക്കാം.

(ഒരു ഭാഗത്തുടെ ചാരണന്മാരും മറുഭാഗത്തുടെ സത്യവതിയും പോകുന്നു)

---

രംഗം മൂന്നു.

സ്ഥാനം—ഉദയപുരത്തിൽ മേവാഡുരാജസഭ—സമയം—രാവിലെ.

(റാണാ അമരസിംഹൻ സിംഹാസനത്തിന്മേലിരിക്കുന്നു. അദ്ദേഹത്തിൻെറ ഇരുവശത്തും മുമ്പിലും സാമന്തന്മാരുമിരിക്കുന്നു. ഗോവിന്ദസിംഹൻ ഒരു ഭാഗത്തു നില്ക്കുന്നു)

ജയസിംഹൻ—മഹാരാജാവേ! മേവാഡിൽ മുഗളസേന വന്നാൽ നാമെന്താചെയ്യേണ്ടതെന്നു ചോദിക്കണോ? യുദ്ധംതന്നെ.

റാണ—ജഹാംഗീർ ചക്രവർത്തിയുടെ കടലൊത്ത പടയോട് ആരുടെ ബലമാശ്രയിച്ചാണ് ഈ ചെറിയ രാജ്യമെതിക്കുന്നതു്?

ജയസിം—മഹാരാജാവേ! ശൂരന്മാരായ ക്ഷത്രിയന്മാരുടെ ബലത്തെ ആശ്രയിച്ചു.

കൃഷ്ണദാസ്—ആരുടെ ബലമാശ്രയിച്ചാണു മഹാരാജാവിൻെറ പരേതനായ അച്ഛൻ മുഗളന്മാരോടെതിത്തു്?

റാണ—അദ്ദേഹത്തിൻെറ കായ്യം വിട്ടുകളയു. അദ്ദേഹം ഒരു മനുഷ്യനല്ലായിരുന്നു.

ശങ്കര—ആ തിരുമേനിയും ഒരു രാജപുത്രൻതന്നെയായിരുന്നു.

റാണ— അല്ലാ ശങ്കര! അദ്ദേഹം കേവലമൊരു മനുഷ്യനല്ലായിരുന്നു. അദ്ദേഹം ഒരു ദൈവികശക്തിപോലെയും ആകാശത്തിൽനിന്നുണ്ടാകുന്ന വജ്രപാതംപോലെയും ഭൂകമ്പംപോലെയും സമുദ്രത്തിലെ തിരമാലകൾപോലെയും നമ്മുടെയിടയിൽ പെട്ടെന്നാവിർഭവിച്ചതായിരുന്നു. അദ്ദേഹമെവിടെനിന്ന് അവതരിച്ചുവെന്നും എവിടേക്ക തിരോധാനംചെയ്തുവെന്നും ആക്കും പറയാൻ കഴികയില്ല. അദ്ദേഹത്തെപ്പോലെ ആക്കും പ്രവൎത്തിക്കാൻ കഴികയുമില്ല.

കൃഷ്ണദാസ്—അദ്ദേഹത്തെപ്പോലെ എല്ലാവൎക്കും ചെയ്യുവാനാകയില്ലെങ്കിലും ആ തിരുമേനിയുടെ പുത്രൻ അദ്ദേഹത്തെ നിശ്ചയമായും അനുകരിക്കുമെന്നുള്ള വിശ്വാസമെല്ലാവൎക്കുമുണ്ട്. പരേതനായ റാണ മേവാഡിൻെറ രക്ഷക്കവേണ്ടി പ്രാണനുപേക്ഷിച്ചു. അദ്ദേഹത്തിൻെറ പുത്രൻ യുദ്ധമെങ്കിലും കൂടാതെ മുഗളന്മാരുടെ ദാസ്യം സ്വീകരിക്കുമോ?

റാണ—കൃഷ്ണദാസ്! അതൊരു സുഖാനുഭൂതി മാത്രമാണ്. വളരെക്കാലമായിട്ട മേവാഡിലെ പ്രജകൾ ധനധാന്യസമൃദ്ധിയോടുകൂടിയാണു വസിക്കുന്നത്. രാജ്യത്തു വളരെ സമാധാനവുമുണ്ട്. ആ സുഖാനുഭൂതിക്കുവേണ്ടി ഈ അസാധാരണ സുഖത്തേയും സ്വാതന്ത്ര്യത്തേയും നശിപ്പിക്കുന്നതെന്തിനു്? പേരിനുമാത്രം കരം കൊടുത്താൽ ഒരു രക്തപ്രളയം കൂടാതെ കഴിക്കാം. പിന്നെന്തിനാണു പ്രജകളുടെ മരണത്തിനിടയാക്കുന്നതു്?

ശങ്കര—തിരുമേനി! നാമെല്ലാവരും കരം കൊടു

ക്കോ? ആൎക്ക്? മുഗളന്മാൎക്കോ? കരം വാങ്ങുവാൻ അവരാരാണു്. ഭഗവാൻ ശ്രീരാമചന്ദ്രന്റെ വംശഭൃതന്മാരായ നമ്മോട്ടു് എന്തൊരധികാരത്തിന്മേലാണു് അവർ കരമാവശ്യപ്പെടുന്നതു്?

റാണ—ഉച്ചമായ കരം കൊടുത്തു നമ്മുടെ നാട്ടിന്റെ സമാധാനത്തേയും സ്വാതന്ത്ര്യത്തേയും പരിപാലിക്കയോ കരം കൊടുക്കാതെ ഇതെല്ലാം കളഞ്ഞു കുളിക്കയോ? എന്താ ഗോവിന്ദസിംഹൻ, നിങ്ങളുടെ അഭിപ്രായമെന്താണു്?

ഗോവിന്ദ—(ഞെട്ടിക്കൊണ്ടു്) കൊള്ളാം, ഞാനെന്തഭിപ്രായമാണു പറയേണ്ടതു്? എന്നെക്കൊണ്ടൊന്നും പറയാനാവില്ല. എനിക്കിതൊന്നും മനസ്സിലാകുന്നില്ല. ഈ സുഖം, സമാധാനം, സ്വാതന്ത്ര്യം ഇതൊക്കെ എന്താണെന്നും എനിക്കു രൂപമില്ല. എനിക്കു ദുഃഖമൊന്നേ അറിഞ്ഞുകൂടു. കുട്ടിക്കാലം മുതൽക്കേ എന്റെ ചങ്ങാതി ദുഃഖമാണു്. വിപത്തിന്റെ മടിയിലാണു ഞാൻ വളൎന്നതു്. മഹാരാജാവേ! കഴിഞ്ഞ ഇരുപത്തഞ്ചു കൊല്ലങ്ങളും പരേതനായ മഹാറാണയൊന്നിച്ചു ദാഹവും വിശപ്പും സഹിച്ചുകൊണ്ടു കാടുകളിലും മേടുകളിലുമാണു ഞാൻ കഴിച്ചുകൂട്ടീട്ടുള്ളതു്. എനിക്കന്നു ദുഃഖംതന്നെയായിരുന്നു പരമസുഖം. ഹാ! ആ സുഖം ഞാനെങ്ങനെ വൎണ്ണിക്കട്ടെ! അന്യൎക്കുവേണ്ടിയുള്ള ദുഃഖാനുഭവത്തിലുള്ള സുഖമൊന്നു വേറെയാണു്. സ്വധൎമ്മരക്ഷയ്ക്കുള്ള ദാരിദ്ര്യാനുഭവവും ഒന്നു വേറെ. ബാലസൂൎയ്യന്റെ സുവൎണ്ണകിരണങ്ങൾ ആ ദരിദ്രക്കുടിലിൽ പതിയുന്നേടത്തോളം മനോഹരമാ

യി മററെവിടെയാണു പതിയുന്നതു്! ഹാ തിരുമേനി! എൻെറ ആ സുവൎണ്ണകാലം പൊയ്പ്പോയല്ലോ!

(പറഞ്ഞുകൊണ്ടിരിക്കേ അദ്ദേഹത്തിനു വാക്കുകൾ പുറപ്പെടുന്നില്ല.)

ജയസിംഹ — ഗോവിന്ദസിംഹ! എന്താ മദ്ധ്യത്തിൽ നിൎത്തിയതു്? ശേഷവും പറയൂ.

ഗോവിന്ദ—ഞാനെന്തുപറയേണ്ടു? ഞാൻ വാക്കുകൾ തേടുന്നു. എന്നാൽ കിട്ടുന്നില്ല. റാണാ പ്രതാപസിംഹൻെറ ആ മേവാഡിൽ ഇന്നെന്താണു കാണുന്നതു്? ആ ദാരിദ്ര്യദേവതയുടെ കുടിൽ തകൎന്നുപോകുന്നതായും അതിൻെറ സ്ഥാനത്തു സുഖഭോഗങ്ങളുടെ കേളീഗൃഹങ്ങൾ പൊങ്ങിവരുന്നതായും ഞാൻ കണ്ടു. ആ മഹാത്മാവിൻെറ പുണ്യക്ഷേത്രത്തെ തട്ടിത്തകൎത്തു് അതിൻെറ കല്ലുകൾകൊണ്ടു് ഐശ്വൎയ്യത്തിൻെറ മണിമേടകൾ നിൎമ്മിതങ്ങളായും ഞാൻ കണ്ടു. യാതൊരു പൎവ്വതം ജയദ്ധ്വനിയാൽ മാറെറാലികൊണ്ടിരുന്നുവോ, യാതൊരു പൎവ്വതം നിഷ്കളങ്കയശസ്സിനാൽ മഹത്തും പരിശുദ്ധവുമായിത്തീൎന്നിരുന്നുവോ ആ പൎവ്വതത്തിൻെറ തണലിൽ സുഖഭോഗങ്ങൾക്കുള്ള നികുഞ്ജവനങ്ങളുണ്ടാകുന്നതായി ഞാൻ കണ്ടിരിക്കുന്നു. അന്നത്തെ ആ മഹത്വം ധൂമമായ് പരിണമിച്ച് ആകാശത്തിലലിയുന്നതായി എൻെറ ഈ ക്ഷീണദൃഷ്ടികൊണ്ടു ഞാൻ കണ്ടു. ജയസിംഹപ്രഭോ! സൎവ്വസ്വവും പൊയ്പ്പോയി. ഇനിയെന്താണവശേഷിച്ചിട്ടുള്ളതു്? ആ മഹത്വത്തിൻെറ ഒരു കിരണം മാത്രമിന്നു കഷ്ടിച്ച് ശേഷിച്ചിട്ടുണ്ടു്. ആ മഹത്വമിന്നു് അൎദ്ധപ്രാണനായി

മൃത്യുശയ്യയിൽ കിടന്നുകൊണ്ടു കരുണാപൂർണ്ണങ്ങളായ നയനങ്ങളാൽ നിർന്നിമേഷം നമ്മെ വീക്ഷിച്ചുകൊണ്ടു മൃത്യുവിന്റെ ആഗമനം പ്രതീക്ഷിക്കുന്നതായി ഞാനിന്നു കാണുന്നു.

കേശവ—ഗോവിന്ദസിംഹ! നിങ്ങൾ ജീവിച്ചിരിക്കുന്ന കാലത്തോളം മേവാഡിന്റെ ആ മഹത്വം നശിക്കുന്നതല്ല.

ഗോവിന്ദ—ഞാനോ? കേശവ സിംഹപ്രഭോ! കൊള്ളാം; അന്നത്തെ ദിവസങ്ങളല്ല ഇന്നെനിക്കു. ഞാനിന്നു തുലോം വൃദ്ധനായി. വാർദ്ധക്യം നിമിത്തം എന്റെ കൈകൾകൊണ്ടു വാളു പിടിക്കുവാൻതന്നെ എനിക്കു വയ്യ. ഈ പഞ്ജരത്തിലെ ക്ഷീണിച്ച അസ്ഥികൾക്ക് ഈ ശരീരത്തെ നിലനിർത്തുവാനും സാധിക്കാതെയായി. എന്നാൽ തിരുമേനി! എനിക്കിപ്പോഴും ഇയ്യൊരാഗ്രഹമുണ്ട്. ആ പർവ്വതശിഖരങ്ങളിലേക്കു ഞാൻ വീണ്ടും പൊയ്ക്കൊള്ളട്ടെ; മാതൃഭൂമിക്കുവേണ്ടി ആ മധുരദുഃഖമൊരിക്കൽക്കൂടി അനുഭവിക്കട്ടെ; ദേശസഹോദരന്മാർക്കുവേണ്ടി പണ്ടത്തെപ്പോലെ ആ അരണ്യങ്ങളിൽ അലഞ്ഞു-തിരിയട്ടെ. ഹായ്! ഈശ്വര! എന്റെ സഹനശക്തി അവിടുന്നപഹരിച്ചുവല്ലോ! (ഗോവിന്ദസിംഹൻ ഒന്നും സംസാരിക്കാതെ നില്ക്കുന്നു. അദ്ദേഹത്തിന്റെ മൌനം കണ്ടിട്ടു മററുള്ളവരും ഒന്നും പറയാതെയിരിക്കുന്നു)

റാണ—എന്നാൽ ഗോവിന്ദസിംഹ! മുഗൾസംമ്രാട്ടിന്റെ മുമ്പിൽ ഭാരതവർഷം മുഴുവനും തല കുനിച്ചിരിക്കുന്നതു നിങ്ങൾ കാണുന്നില്ലേ? അങ്ങനെയിരിക്കേ രാജപുത്രസ്ഥാനത്തിലെ ചെറിയ രാജ്യമായ ഈ മേവാ

ഡ് അദ്ദേഹത്തിൻെറ വിശാലവും വിശ്വവിജയിനിയുമായ സേനയുടെ മുമ്പിലെന്തെടുക്കും? പറയൂ, എന്താ പറയുന്നതു്?

ഗോവിന്ദ—തിരുമേനി! എനിക്കണർത്തിക്കാനുള്ളതെല്ലാമുണർത്തിച്ചുകഴിഞ്ഞു; ഇനിയൊന്നുമില്ല.

റാണ— സാമന്തന്മാരേ! യുദ്ധം വ്യർത്ഥമാണെന്നു ഞാൻ വിശ്വസിക്കുന്നു. മുഗളസേനാപതിയോടു സന്ധിചെയ്യാൻ ഞാൻ നിശ്ചയിച്ചു കഴിഞ്ഞു. എടോ തവണക്കാരൻ! ആ മുഗളദൂതനെയിങ്ങോട്ടു വിളിക്കുക.

(തവണക്കാരൻ പോകുന്നു)

ഗോവിന്ദ—മഹാറാണാപ്രതാപ്! മഹാറാണാപ്രതാപ്! അവിടുന്നു സ്വർഗ്ഗത്തിലിരുന്നുകൊണ്ടു് ഇവിടത്തെ ഈ വർത്തമാനങ്ങളൊന്നും ഗ്രഹിക്കാതിരുന്നാൽ നന്നായിരുന്നു! ഹാ! വജ്രമേ! നീ നിൻെറ ഭൈരവസ്വരത്താൽ ഈ ഹീനവചനങ്ങളെ അമർത്തിക്കളയുന്നു! ഹാ! മേവാഡുരാജ്യമേ! മുഗളന്മാരുടെ പ്രഭുത്വത്തെ അംഗീകരിക്കുന്നതിനു മുമ്പിൽ ഭയങ്കരമായ ഭൂകമ്പത്താൽ നീ നശിച്ചുപോകട്ടെ!

(തവണക്കാരനോടുകൂടി മുഗളദൂതൻ പ്രവേശിക്കുന്നു.)

റാണ—ഞാൻ സന്ധിചെയ്യാൻ തെയ്യാറാണെന്നു തൻെറ സേനാപതിയോടുപോയിപ്പറഞ്ഞേക്കുക.

(അതിവേഗത്തിൽ സത്യവതി കുതിച്ചുചാടിക്കൊണ്ടു പ്രവേശിക്കുന്നു.)

സത്യവതി—ഒരിക്കലുമരുതു്, ഒരിക്കലുമരുതു്. സാമന്തന്മാരേ! നിങ്ങളെല്ലാവരും യുദ്ധത്തിനൊരുങ്ങിക്കൊള്ളൂ. റാണാതിരുമനസ്സു നിങ്ങളെ പടക്കളത്തിലേക്കു നയി

ക്കാത്തപക്ഷം നിങ്ങളുടെ സേനാനായകത്വം ഞാൻ വ ഹിക്കുന്നതാണു്.

ഗോവിന്ദ—ദേവീ! നിങ്ങളാരാണു്? ഈ ഘോരാന്ധകാരത്തിൽ തടില്ലതപോലെ വിളങ്ങുന്ന നിങ്ങളാരാണ്? കോമളവും ഗംഭീരവുമായ ഈ വജ്രധ്വനി ആരുടേതാണ്?

റാണ—സത്യംപറയുക, നീയാരാണ്?

സത്യവ—തിരുമേനി! ഞാനൊരു ചാരണിയാണു്. മേവാഡിലെ ഗ്രാമങ്ങളിലും താഴ്വരകളിലും ഞാൻ മേവാഡിൻെറ മാഹാത്മ്യങ്ങൾ പാടിക്കൊണ്ടു സഞ്ചരിക്കയാണു്. ഇതിലധികമെന്നെപ്പറ്റി ഇവിടെ പരിചയപ്പെടുത്തേണ്ട ആവശ്യമില്ല.

സാമന്തന്മാർ—ആശ്ചര്യം! ആശ്ചര്യം!

സത്യ—സാമന്തന്മാരേ! ഉദയസാഗരത്തിലെ പ്രാസാദകുഞ്ജങ്ങളിൽ റാണാ തിരുമനസ്സു സ്വപ്നംകണ്ടുകൊണ്ടു ശയിക്കട്ടെ. നിങ്ങളെ യുദ്ധക്കളത്തിലേക്കു ഞാൻ നയിച്ചുകൊള്ളാം.

ഗോവിന്ദ—ഇതെന്താണ്? എൻെറ ശരീരത്തിൽ ഈ യുവതേജസ്സെവിടുന്നു വന്നു? ഈ ആനന്ദഭാരവും ഉത്സാഹവും എവിടുന്നു വന്നെന്നെ മുക്കിക്കളഞ്ഞു? സാമന്തന്മാരേ! മഹാറാണാ പ്രതാപസിംഹൻെറ പുത്രനെ അപമാനത്തിൽനിന്നും നിങ്ങൾ രക്ഷിക്കണേ! ഈ വിലാസത്തെ ചവിട്ടിത്തേച്ചുകളയുവിൻ! ഈ കളിപ്പാട്ടങ്ങൾ നശിപ്പിക്കുവിൻ!

(ഗോവിന്ദസിംഹൻ പിച്ചളകൊണ്ടുള്ള ഒരു കട്ടി-

യെടുത്തു് അടുത്തുണ്ടായിരുന്ന ഒരു കണ്ണാടിയിലെറിഞ്ഞു തകൎക്കുന്നു. കണ്ണാടി പൊടിഞ്ഞുവീഴുന്നു)

ഗോവിന്ദ— സാമന്തന്മാരേ! നിങ്ങളെല്ലാവരുമായുധമെടുക്കുവിൻ! (റാണയുടെ കൈപിടിച്ചുകൊണ്ടു) റാണാതിരുമേനീ! എഴുന്നള്ളിയാലും!

റാണ—ഗോവിന്ദസിംഹ! നമുക്കു യുദ്ധംചെയ്യാം. മുഗളദൂത! പൊയ്ക്കൊൾക. ഞങ്ങളെല്ലാവരും യുദ്ധത്തിനു സന്നദ്ധന്മാരായിരിക്കുന്നുവെന്നു തൻെറ സേനാപതിയോടു പറഞ്ഞേക്കുക. ഹരിക്കാരൻ! എൻെറ കുതിരയെ വേഗം തെയ്യാറാക്കുക.

സത്യവതി—ജയ്! മേവാഡ്കേ റാണാകീ ജയ്!

സാമന്തന്മാർ—ജയ്! മേവാഡ്കേ റാണാകീ ജയ്!

---

## രംഗം നാലു്

സ്ഥാനം—ആഗ്രയിൽ മഹാബത്തുഖാൻെറ ഗൃഹം—സമയം പ്രഭാതം. (സേനാപതി മഹാബത്തുഖാനും സർദാർ അബ്ദുല്ലയും സംസാരിച്ചുകൊണ്ടു നില്ക്കുന്നു)

മഹാബ— എന്തു്, ഹിദായത്തുഖാൻ സേനാപതിയായോ?

അബ്ദുല്ല—ഉവ്വു് ശര്യാ.

മഹാബ— ഹിദായത്തുഖാൻ സേനാപതിയായെന്നു നിങ്ങൾക്കു തീൎച്ചയുണ്ടോ?

അബ്ദ—തീൎച്ചയാണു്. ഹിദായത്തുഖാൻെറക്കൂടെ

ചക്രവൎത്തി തിരുമനസ്സുകൊണ്ടു് അമ്പതിനായിരം സൈന്യത്തേയും അയച്ചിട്ടുണ്ടെന്നറിയാം.

മഹാബ—ഹിദായത്തുഖാനെവിടെ? സേനാനായകത്വമെവിടെ? ഇക്കാലത്തു യോഗ്യതക്കും പാണ്ഡിത്യത്തിനും മാന്യസ്ഥാനമേ ഇല്ല. യോഗ്യന്മാരോടിന്നു തീരെ അനാദരവാണുണ്ടാകുന്നതു്. അതു മാത്രമല്ല ഈ നനഞ്ഞ ചപ്പുചവറിൽനിന്നു് എത്ര കൂണുകളാണു ഭൂമി തുളച്ചു പുറത്തുവരുന്നതെന്നുമറിഞ്ഞുകൂടാ.

അബ്ദുല്ല—സംശയോല്യ, അങ്ങു പറഞ്ഞതു വാസ്തവമാണു്. ഹിദായത്തുഖാൻ പ്രധാനസേനാപതിയായി. എങ്ങനെയാ? അദ്ദേഹം ചക്രവൎത്തിതിരുമനസ്സിലെ മരുമകനാ.

മഹാബ— അദ്ദേഹം മരുമകനായിക്കോട്ടെ. അതുകൊണ്ടു വൈഷമ്യമൊന്നുമില്ല. പക്ഷേ ഇത്രവലിയ സൈന്യത്തിന്റെ സേനാപതിയാവുകയെന്നുള്ളതു് അത്ര എളുപ്പമല്ല. അദ്ദേഹത്തിന്റെ അളിയൻ ഇനായത്തുഖാനുംകൂടെ ഉണ്ടല്ലോ?

അബ്ദുല്ല—ഉണ്ടായിരിക്കാം.

മഹാബ—ഇനായത്തുഖാനൊരു യോദ്ധാവാണു്. അയാൾക്കു യുദ്ധം ചെയ്യാനറിയാം. ചക്രവൎത്തി തിരുമനസ്സുകൊണ്ടു ഹിദായത്തുഖാനെ പേരിനു മാത്രമേ സേനാപതിയാക്കീട്ടുള്ളുവെന്നു് ഇപ്പോൾ മനസ്സിലായി. വാസ്തവത്തിൽ സേനാപതി ഇനായത്തുഖാൻതന്നെ.

അബ്ദുല്ല—എന്നാലങ്ങുന്നേ! ആരെയെങ്കിലും പേരിനുമാത്രം സേനാപതിയാക്കുന്നതായാലും ചുരുങ്ങിയപ

ക്ഷം അയാൾ തോക്കിൻെറ ശബ്ദം കേട്ടാൽ പേടിച്ചോടാതിരിക്കേണ്ടെങ്കിലും വേണ്ടേ?

മഹാബ—എന്തെങ്കിലുമാട്ടെ. ഇത്തവണ മേവാഡുയുദ്ധത്തിൽനിന്ന് അറിയാറാവും.

അബ്ദുല്ല—മേവാഡുയുദ്ധത്തിന് അങ്ങുന്നും പോണമെന്നു ചക്രവർത്തിതിരുമനസ്സുകൊണ്ടു കല്പിച്ചിട്ടുണ്ടോ?

മഹാബ— ഉവ്വ്.

അബ്ദുല്ല—എന്നാലങ്ങെന്താ പോകാത്തതു്?

മഹാബ—മറെറാന്നുമല്ല, മേവാഡെൻെറ ജന്മഭൂമിയാണ്. ബംഗാളത്തിലേക്കോ ഗുജറാത്തിലേക്കോ ദക്ഷിണഖണ്ഡത്തിലേക്കോ എവിടേക്കെങ്കിലും ചക്രവർത്തിതിരുമനസ്സുകൊണ്ടയച്ചോട്ടെ. എവിടെപ്പോകാനും ഞാൻ തെയ്യാറാണ്. പക്ഷേ മേവാഡിനെ ജയിക്കാൻ വേണ്ടി ഞാൻ പോകുന്നതു ശരിയല്ല.

അബ്ദുല്ല— മേവാഡവിടുത്തെ ജന്മഭൂമിയായതുകൊണ്ട് അവിടുന്നു പറയുന്നതു ശരിയാണ്. എന്നാലിപ്പോൾ നേരമായി. ഞാൻ പോകട്ടെ. അങ്ങയ്ക്കു നമസ്കാരം.

മഹാബ—നമസ്കാരം.

(അബ്ദുല്ല പോകുന്നു)

മഹാബ—(സ്വഗതം) നടക്കട്ടെ നടക്കട്ടെ, ഹിദായത്തുഖാൻ സേനാപതിയായതു് ഒന്നാന്തരമായി. ഇനി അനവധി നേരമ്പോക്കുകളും കാണാം. ഇതു് ഒരു പിച്ചക്കാരനെപ്പിടിച്ചു രംഗിയായി അലങ്കരിച്ചിട്ടുള്ള ഒരു കുതി

രപ്പുറത്തു ബലാൽകാരമായി സവാരി ചെയ്യിക്കുന്നതു പോലെയാവും.

---

## രംഗം അഞ്ച്.

സ്ഥാനം—മുഗളന്മാരുടെ പാളയം. സമയം—ഉച്ച.

(മുഗളസേനാപതി ഹിദായത്താലിഖാനും അദ്ദേഹത്തിൻെറ കീഴുദ്യോഗസ്ഥൻ ഹുസ്സേനും സംസാരിച്ചുകൊണ്ടിരിക്കുന്നു.)

ഹിദാ—ഹുസ്സേൻ, നമുക്കീ കാഫിർമാരെ ജയിക്കുന്നതു മൂർബതിന്നതിനേക്കാരം എളുപ്പാണ്.

ഹുസ്സേൻ—ഇതത്ര എളുപ്പായ കാര്യമാണെന്നാ അങ്ങു വിചാരിക്കണേ? വാസ്തവത്തിലങ്ങനെയല്ല. ഈ ചെറിയ രാജ്യം എഴുനൂറു കൊല്ലങ്ങളായിട്ടു മുഗളഭരണത്തിൻെറ മുമ്പിൽ തലയെടുത്തുപിടിച്ചുകൊണ്ടാ നിന്നിരുന്നേ. അക്ബർ ചക്രവർത്തിക്കുകൂടി ഇതിൻെറ തല കുമ്പിടീക്കാൻ കഴിഞ്ഞിട്ടില്ല.

ഹിദാ—അക്ബർക്കു നല്ലൊരു സേനാനായകനുണ്ടായിരുന്നില്ല. ഹാ! അക്കാലത്തു ഹിദായത്താലിഖാനുണ്ടായിരുന്നെങ്കിൽ കാട്ടിക്കൊടുക്കായിരുന്നു.

ഹുസ്സേൻ—എന്താ,ദുന്നേ! മാനസിംഹൻ ചില്ലറക്കാരനായിരുന്നോ?

ഹിദാ—ഹെ! സാധുവായ മാനസിംഹന് എന്തറിയാം? അയാൾക്കു യുദ്ധം ചെയ്യാനറിയോ?

(പാാചകൻ വരുന്നു)

പാചകൻ—ഏമാന്നേ! തീൻ കാലായി.

ഹിദാ—മാനസിംഹനു സേനാനായകനായിരിക്കാം അള്ള യോഗ്യതയുണ്ടെങ്കിൽ നമ്മുടെ ഈ വെപ്പുകാരൻ ജാഫറിനും സേനാനായകനാവാം. എന്താ ജാഫർ?

ജാഫർ—ഏമാന്നേ! തീൻ കാലായി.

ഹിദാ—നിനക്കു യുദ്ധംചെയ്യാനറിയോ?

ജാഫർ—ഏമാന്നേ! കോഴീടെ വറ്ത്ത മാംസാണു.

ഹിദാ—ഹാ! ഹാ! അതെനിക്കു മനസ്സിലായി. നീ കോഴിയുടെ വറുത്ത മാംസം തെയ്യാറാക്കിയതു വളരെ നന്നായി. എന്നാൽ നിനക്കു യുദ്ധം ചെയ്യാനറിയോ ന്നാ ഞാൻ ചോദിച്ചേ.

ജാഫർ—പൊരിച്ച മാംസോ? ഏമാന്നേ! അതു ചെമ്മര്യാഡിൻെറയാ.

ഹിദാ—വളരെ ശരിയാണ്. ഇപ്പോൾ ഞങ്ങളും ഇവിടെ ചെമ്മരിയാട്ടിൻെറ പൊരിച്ച മാംസമുണ്ടാക്കും. അട്ടെ, നീ പൊക്കൊ, ഞാൻ വരുണു.

(ജാഫർ പോകുന്നു)

ഹിദാ—ഹുസ്സേൻ, ഇവിടെ ചെമ്മരിയാട്ടുകളുടെ പൊരിച്ച മാംസമുണ്ടാക്കണം.

ഹുസ്സേൻ—ഏതു ചെമ്മര്യാട്ടുകളുടെ?

ഹിദാ—ഏതു ചെമ്മര്യാട്ടുകളുടെതെന്നോ? ഈ രാജപുത്രന്മാരുടെ. ഇവരുതന്നെയാ ചെമ്മര്യാട്ടുകൾ.

ഹുസ്സേൻ—അങ്ങുന്നേ, ക്ഷമിക്കണം. ഈ വിഷയ

ത്തിൽ ഞാനവിടുത്തെ അഭിപ്രായത്തോടു യോജിക്കു ന്നില്ല.

ഹിദാ—ഹസ്സേൻ, നിങ്ങളെ ഇനീം കുറെയൊക്കെ പഠിപ്പിക്കേണ്ടതുണ്ടു്. നിങ്ങളിപ്പോൾ എൻെറ കൂടെ വന്നിരിക്കയല്ലേ? എങ്ങനെയാ യുദ്ധംചെയ്യണേന്നു് പഠിച്ചോളൂ. എന്നാൽ ഇനിയെപ്പഴെങ്കിലും ഉപകാരപ്പെട്ടേക്കാം.

ഹസ്സേൻ—വളരെ ശരിയാണങ്ങുന്നേ! വലിയ വലിയ ആനകളൊക്കെ ഒഴുകിപ്പൊയ്ക്കളഞ്ഞു. ഇപ്പോൾ കൊതുകു മഹാശയൻ എന്തുചെയ്യുന്നു കാണാം.

ഹിദാ—ഹസ്സേൻ, നിങ്ങളിപ്പോൾ വണക്കവും മര്യാദയുമില്ലാത്തവനായിത്തീന്നിരിക്കുന്നു. ഞാൻ സേനാപതിയാണെന്നു നിങ്ങൾക്കറിയില്ലേ? വേണെങ്കിൽ നിങ്ങടെ തല ഞാനിപ്പോൾ കൊയ്യിച്ചേക്കാം.

ഹസ്സേൻ—വേണ്ട അങ്ങുന്നേ, അവിടുന്നു സേനാപതിയാണെന്നെനിക്കറിയാം.

ഹിദാ—ഞാൻ സേനാപതിയാണെന്നു് എപ്പോഴും ഓത്തുകൊള്ളണം.

ഹസ്സേൻ—ആയിക്കൊള്ളാം. ഞാനെപ്പോഴും ഓമ്മിച്ചോളാം. എന്നാൽ മേവാഡിനെ ജയിക്കണതു—

ഹിദാ—മേവാഡിനെ ജയിക്കണ കായ്യത്തിൽ എന്താ പിന്നേം? ഹസ്സേൻ, നിങ്ങളെൻെറ സ്നേഹിതനാണു്. അതുകൊണ്ടു ഞാൻ പറയാം. മേവാഡിനെ ജയിക്കുന്ന കായ്യം എനിക്കൊരു ഞൊടിക്കേയുള്ളൂ.

ഹുസ്സൻ—അങ്ങിനെയാണെങ്കിൽ അതൊരു വലിയ ഞൊടിയെന്നുതന്നെ പറയേണ്ടിവരും.

ഹിദാ—ഇല്ല, അത്രയൊന്നും വലിയതല്ല. കൊള്ളാം, ഇപ്പോൾ പൊയ്ക്കോളൂ. ഞാനൂണുകഴിക്കാൻ പോണു.

(ഹുസ്സൻ പോകാൻ ഭാവിക്കുന്നു. ഹിദായത്തുഖാൻ വീണ്ടും അയാളെ വിളിക്കുന്നു) ഹുസ്സൻ, നിങ്ങളിതു നല്ലവണ്ണം കേട്ടിട്ടു പൊയ്ക്കോളൂ. നോക്കൂ, ഞാൻ സേനാപതിയാണെന്നു് എപ്പോഴും ഓൎമ്മയുണ്ടായിരിക്കണം.

ഹുസ്സൻ—വളരെ ശരി അങ്ങുന്നേ!

ഹിദാ—പോകാം.

(ഹുസ്സൻ പോകുന്നു)

ഹിദാ—കൊള്ളാം, ഈ കാഫിർമാരെ ജയിക്കുന്നതിൽ ഞെരുക്കമോ? ഇവരോടു യുദ്ധംചെയ്യേണ്ട ആവശ്യം തന്നെ ഉണ്ടാവില്ല! പീരങ്കികളുടെ രണ്ടുനാലു ശബ്ദം കേട്ടാൽ ഉടനെ ഓടുന്നതു കാണാം. പിന്നെ ഒരുത്തരേം കണികാണാൻ പോലും കിട്ടില്ല.

(വിറച്ചുംകൊണ്ടു പോകുന്നു)

---

## രംഗം ആറ്.

സ്ഥാനം—ഉദയപുരത്തിൽ ഉദയസാഗരസരസ്തീരം.—സമയം—പ്രഭാതം.

(മേവാഡിലെ രാജകന്യ മാനസി തനിയെ ചുററിനടക്കുന്നു)

(പാടുന്നു)

(നളചരിതം—കേൾക്കിലുണ്ടേകൌതുഹലം.
എന്നമട്ട്)

യാചകിന്മാനെന്നൊരു നാ–
ളാഗതയായ് നിന്നരികിൽ
പ്രേമപീയൂഷാപൂരിത–
മാമിതെന്മാനസമന്നാൾ;
എന്നുമൽഭാഗധേയത്താലങ്ങയിൽ
സ്വാന്തസംഗമസൌഖ്യമുദിച്ചുമേ;
പാനഭാജനഹീനയായന്നുഞാൻ
ദാസിയായെന്നെ സ്വീകരിക്കേണമേ
പ്രേമമാം ഹേമശൃംഖലകൊണ്ടുനാം
ബദ്ധരെന്നറിഞ്ഞീടിനാളന്നുഞാൻ
എന്തിനിത്ര സന്താപനിമഗ്നയായ്
മേവുന്നിതല്ലാതില്ലൊരഭിലാഷം
പ്രാണവല്ലഭ! വന്നുകൊണ്ടാലുംനിൻ—
പാദപങ്കജ പൂജചെയ്തീടട്ടേ!

(കണ്ണുകാണാത്ത ഒരു ബാലനേയുംകൊണ്ടു് ഒരു പിച്ചക്കാരി വരുന്നു)

പിച്ചക്കാരി—അമ്മേ! അമ്മക്ക നന്നായിവരട്ടെ!

മാനസി—ഇവൻ നിങ്ങളുടെ മകനാ?

പിച്ച—അല്ല, അനുജത്തിടെയാ. ജനിച്ചപ്പഴേ ഇവനു കണ്ണുണ്ടായ്ര്ന്ന്ല്ല. ഇവൻറമ്മേം മരിച്ചുപോയി.

മാനസി—ഇവൻറച്ഛനുണ്ടോ?

പിച്ച—ഉണ്ടു്, നാടുവിട്ടുപോയിരിക്യാ.

മാനസി എത്ര കൌതുകമുള്ള കുട്ടി! ഇവനെ എനിക്കു തരാമോ?

പിച്ച—അമ്മേ! ഇവനെന്നെപ്പിരിഞ്ഞിരിക്കില്ല.

മാനസി—കൊള്ളാം! ഇവൻ നിങ്ങടെ കൂടത്തന്നെ പാൎക്കട്ടെ. എന്നാൽ പതിവായി എന്റെ അടുക്കൽ കൊണ്ടുവരണം. ഇതു വാങ്ങിക്കോളു. (ഒരു വെള്ളി നാണ്യം കൊടുക്കുന്നു)

പിച്ച—അമ്മ നന്നായിരിക്കട്ടെ! നാടും നിലനില്ക്കട്ടെ!

(ബാലനേയുംകൊണ്ടു പിച്ചക്കാരി പോകുന്നു)

മാനസി—ഈ പിച്ചക്കാരി, 'നന്നായിരിക്കട്ടെ'എന്നു പറഞ്ഞതു് എത്ര മധുരമായി തോന്നുന്നു! ഇതിനു ജയഭേരിയേക്കാറം ബലം കൂടും. അമ്മയുടെ അനുഗ്രഹത്തേക്കാറം സ്നേഹവും കൂടും. ഇളംപൈതലിന്റെ കിളിക്കൊഞ്ചലിനേക്കാറം മധുരവുമായി തോന്നുന്നു.

(അജയസിംഹൻ വരുന്നു)

അജയ—മാനസീ!

മാനസി—അജയനോ? വരു, വരു. ഇപ്പോഴെനിക്കു വളരെ സന്തോഷമായ സമയമാണു്. എന്റെ ഈ സന്തോഷത്തിൽ അജയനും പങ്കുകൊണ്ടോളു.

അജയ—എന്താത്ര സന്തോഷത്തിനു കാരണം?

മാനസി—സന്തോഷം തികഞ്ഞുള്ള സമയമാണു്. ശരന്നദിയെപ്പോലെ അതു തികഞ്ഞും തെളിഞ്ഞുമിരിക്കുന്നു. എന്താണെന്നോ? ഒരു പിച്ചക്കാരി എന്നെ ഇന്നു് അനുഗ്രഹിച്ചിട്ടു പോയിരിക്കുന്നു.

അജയ—കൊള്ളാം; ഈ ലോകത്തിൽ മാനസിയെ അനുഗ്രഹിക്കാത്തതാരാ? വീഥികളിലും ഇടവഴികളിലും മേവാഡിലെ രാജപുത്രിയെപ്പററി ജനങ്ങൾ പ്രശംസിക്കുന്നതു ഞാൻ ദിവസംപ്രതി കേൾക്കാറുണ്ട്.

മാനസി—പതിവായിട്ടു കേൾക്കാറുണ്ടോ? എന്നാലജയ! ഞാനെന്താ ഒരു ദിവസെങ്കിലും അതു കേൾക്കാത്തേ?

അജയ—അന്തഃപുരത്തിൽനിന്ന് ഒരു ദിവസം പുറത്തിറങ്ങിവരു. അപ്പോൾ നിശ്ചയമായും കേൾക്കാം.

മാനസി—ഞാൻ പുറത്തിറങ്ങി സഞ്ചരിക്കാറുണ്ടല്ലൊ. അജയ! ഞാനിവിടെ ഒരതിഥിമന്ദിരമേപ്പെടുത്തീട്ടുണ്ട്—ഞാൻ പതിവായിട്ട് അവിടെപ്പോയി അതിഥികൾക്ക് എന്റെ കൈകൊണ്ടു ഭക്ഷണം വിളമ്പിക്കൊടുക്കാറുണ്ട്. അല്ലെങ്കിൽ എനിക്കൊരു സുഖവുമില്ല.

അജയ—മാനസീ! മാനസീടെ ജീവിതം ധന്യംതന്നെ. മാനസീ! ഞാനിന്നു യാത്രചോദിക്കാൻ വന്നിരിക്കയാണു്.

മാനസി—എന്തിനാ? എങ്ങോട്ടാ?

അജയ—യുദ്ധം ചെയ്യാൻ.

മാനസി—എപ്പോൾ പോണം?

അജയ—നാളെ കാലത്തു.

മാനസി—പിന്നെന്നാ തിരിച്ചുവരുന്നതു്?

അജ—നല്ല നിശ്ചയോല്ല്യ: തിരിച്ചുവരാൻസാധിക്കുമോ എന്നും പറഞ്ഞുകൂടാ.

മാനസി—അതെന്താ?

അജയ—യുദ്ധത്തിൽ മരിച്ചുവെന്നും വരരുതെ?

മാനസി—ശാന്തം! പാപം! (തലകുനിച്ചുനില്ക്കുന്നു)

അജയ—മാനസീ! ഞാൻ മടങ്ങിവന്നില്ലെങ്കിൽ?

മാനസി—അപ്പോഠം പിന്നെന്താ ഉണ്ടാവാനുള്ളത്?

അജയ—മാനസി വ്യസനിക്കില്ലേ!

മാനസി—വ്യസനിച്ചേക്കാം.

അജയ—മാനസി ഇത്ര ഉദാസീനയോ? മാനസീ! മാനസിക്കറിഞ്ഞുകൂടേ?

മാനസി—എന്തറിയണേ?

അജയ—മാനസിയെ ഞാനെത്രത്തോളം സ്നേഹിക്കുന്നു?

മാനസി—ഉവ്വ്. അജയനെന്നെ അളവററ പ്രേമമുണ്ടെന്നറിയാം.

അജയ—എൻെറ പേരിൽ മാനസിക്കോ?

മാനസി—ഉണ്ട്.

അജയ—ഇല്ല, മാനസീടെ പ്രേമം മററാരിലോ ആണ്.

മാനസി—അതേ, എല്ലാവരിലും.

അജയ—നിഷ്ഠുരേ! നിർദ്ദയി!

മാനസി—എന്താണജയ! ഞാനജയനെ മാത്രമേ സ്നേഹിച്ചുകൂടുവെന്നോ? എൻെറ ഹൃദയം മുഴുവൻ അങ്ങേയ്ക്കുമാത്രമായി അടിമപ്പെട്ടോളണമെന്നോ വിചാരിക്കണേ? എന്നാലജയനെപ്പോലെ സ്വാത്ഥിയായിട്ട് ആരുമില്ല.

അജയ—മാനസീ! മാനസി ഇത്ര അറിവും പരിചയവും ഇല്ലാത്തവളായിരുന്നുവോ?

മാനസി—അജയ! അജയനെന്തിനാ ദേഷ്യപ്പെടണേ? സഹജീവികളെ സ്നേഹിക്കുന്നതു ഒരപരാധമാണോ? അങ്ങനെയാണെങ്കിൽ അജയനെന്നെ ശിക്ഷിച്ചോളു. ഞാനതനുഭവിക്കാൻ തെയാറാണ്.

അജയ—മാനസിയെ ശിക്ഷിക്യേ? ഞാനോ?

മാനസി—അതേ, അജയൻതന്നെ എന്നെ ശിക്ഷിച്ചോളു. അജയ! ഇന്നു യുദ്ധത്തിനു പോവാണല്ലോ? ഈ യുദ്ധത്തിൽ അജയനെത്രത്തോളം ശത്രുക്കളെ വധിക്കുമോ അത്രത്തോളം ജനങ്ങൾ പ്രശംസിക്കയും ചെയ്യും. അതു പോലെ ഞാനന്യന്മാരെ സ്നേഹിക്കുംതോറും അപരാധാണോ കൂടുക?

അജയ—മാനസീ! മാനസി ലോകത്തെ മുഴുവൻ സ്നേഹിക്കുക. മാനസിയുടെ ഉദാരഹൃദയത്തിൽ സർവ്വലോകത്തിനും സ്ഥലം നല്കുക. എനിക്കിനിയൊന്നും പറയാനില്ല. ഞാനെന്തൊരു മൂഢനാണ്! ആകാശംപോലെ ഉദാരവും വിശാലവുമായിരിക്കുന്ന മാനസിയുടെ ഹൃദയത്തെ ക്ഷുദ്രവും തുച്ഛവുമായ എന്റെ ഹൃദയത്തിൽ ബന്ധിക്കുവാൻ ഞാനാഗ്രഹിച്ചല്ലോ. എനിക്കു മാപ്പുതരണം. മാനസീ! ഞാൻ പോകട്ടെ!

മാനസി—കൊള്ളാം അജയ! പൊക്കോളു. അന്യായവും അക്രമവുംകൊണ്ടു ലോകം നിറഞ്ഞിരിക്കുന്നു. അതിനെയെല്ലാമകററുവാൻ ചിലപ്പോൾ യുദ്ധം ഒഴിച്ചുകൂടാത്തതുമാണ്. എന്നാൽ സ്വതേ യുദ്ധം ധർമ്മമാണോ?

അതുമല്ല. എന്നാലിതിൽ പരിശുദ്ധനായിരിക്കാൻ കഴിയുന്നേടത്തോളം അജയൻ സൂക്ഷിക്കണം.

(അജയൻ പോകുന്നു)

മാനസി (സ്വഗതം) അജയ! പൊയ്ക്കോളൂ! യുദ്ധക്കളത്തിലേക്കു പൊയ്ക്കോളൂ. എൻെറ ശുഭാകാംക്ഷ അങ്ങയുടെ കവചമായിത്തീരട്ടെ! യുദ്ധത്തിൽ അനവധി ആളുകൾ മരിക്കുമല്ലോ. അവരുടെ സ്ഥിതിയെന്താ? അവരുടെ ഭാര്യമാരും കുട്ടികളും അമ്മമാരും അവരുടെ രക്ഷക്കു വേണ്ടി ഞാൻ ചെയ്യുന്നതുപോലെ പ്രാർത്ഥിക്കാതിരിക്കുമോ? അതിലെത്രപേരുടെ പ്രാർത്ഥനയാണു നിഷ്ഫലമായിപ്പോകുന്നതു്? ഇതിനെന്താ ഒരു ശരണം?

(അശ്രുപൂർണ്ണങ്ങളായ നേത്രങ്ങളോടുകൂടി ആകാശത്തേക്കു നോക്കിക്കൊണ്ടു നില്ക്കുന്നു. തെല്ലു കഴിഞ്ഞപ്പോൾ വദനം പ്രസന്നമാകയും താളം പിടിച്ചുകൊണ്ടു ഇപ്രകാരം പറകയും ചെയ്യുന്നു)

ഞാനൊരുകാര്യം ചെയ്യും. യുദ്ധത്തിൽ മരിക്കുന്നവർക്കു ഒരു സഹായവും എന്നെക്കൊണ്ടു ചെയ്യാൻ സാധിക്കില്ല. എന്നാൽ മുറിയേററു കിടക്കുന്നവരെ ശുശ്രൂഷിക്കും. ഞാനിതുതന്നെ ചെയ്യും. എന്താതുകൊണ്ടു തരക്കേടു്?

(റാണി രുഗ്മിണി പ്രവേശിക്കുന്നു)

റാണി—മാനസീ! നീയൊന്നും കേട്ടില്ലേ?

മാനസി—എന്താതു്?

റാണി—നിൻറച്ഛൻ യുദ്ധക്കളത്തിലേക്കു പോയതു്?

മാനസി—ഉവ്വ്, കേട്ടു.

റാണി—മുഗളന്മാരോടു യുദ്ധംചെയ്യാനാ പോയതു്.

മാനസി—ഉവ്വ്, കേട്ടു.

റാണി—കൊള്ളാം. 'ഉവ്വ്, കേട്ടു' എന്നു നീയെത്ര ഉദാസീനതയോടുകൂടിയാണു പറയണേ? പടവെട്ടുന്നതു വെണ്ണ തിന്നുന്നതുപോലെ വളരെ സുഖാണെന്നാ നിന്റെ ഭാവം? യുദ്ധത്തിൽ എത്രായിരംപേർ മരിക്കും!

മാനസി—അ: അങ്ങനെ വരാം.

റാണി—വരാമെന്നല്ല, തീച്ചയായുമുണ്ടാകും. ചക്രവർത്തീടെ സൈന്യത്തോടാ യുദ്ധം വെട്ടുന്നതു്. ഇത്തവണ എല്ലാം നശിക്കുമെന്നു മനസ്സിലാക്കിക്കൊ. യുദ്ധത്തിൽപോയവരെല്ലാവരും മരിക്കും. എന്നാൽ പോകാത്തവരുടെ അവസ്ഥ എന്താണെന്നാണറിയാം?

മാനസി—ഇരിക്കട്ടെ, ഞാനെന്താവേണ്ടേ?

റാണി—ഞാൻ നിന്റെ വിവാഹകാര്യം തീച്ചയാക്കിവെച്ചിരുന്നു. എന്നാലിപ്പോൾ വിവാഹത്തിനു സമയെവിടെ? ഈ കലാപങ്ങൾക്കിടയിലെങ്ങനെയാ വിവാഹം നടക്കണേ?

മാനസി—ഇല്ല, ശരി.

റാണി ഇല്ല, ശരി? വിവാഹം നടന്നില്ലെങ്കിൽ പിന്നെന്താ കഥ?

മാനസി തരക്കേടൊന്നും ഉണ്ടാവില്യ.

റാണി—നന്നായി! ഇതുകൂടാതെങ്ങനെ കഴിയും? പെൺകുട്ടികളുടെ വിവാഹം നടന്നിട്ടില്ലെങ്കിൽ പിന്നെന്തു കാര്യാ നടക്കണേ? യോധപുരിയിലെ രാജകുമാരനു

നിന്നെ വിവാഹംചെയ്തു കൊടുക്കാൻ നിശ്ചയിച്ചിരുന്നു. പക്ഷേ ഇപ്പോൾ വിവാഹം നടത്താനും പററില്ല. എല്ലാവരും യുദ്ധത്തിനുപോകും. എല്ലാവരും മരിക്കുകയും ചെയ്യും. വിവാഹത്തിനുശേഷം മതിയായിരുന്നു ഈ പടപ്പുറപ്പാട്. എന്നാൽ നിൻറച്ഛൻ ഞാൻ പറഞ്ഞതൊന്നും കേട്ടില്ല.

മാനസി—അമ്മേ! അമ്മ അതു വിചാരിച്ചു ദുഃഖിക്കേണ്ട. ഞാൻ വിവാഹത്തേക്കാൾ നല്ലൊരു പ്രവൃത്തി ചെയ്യാൻ ഭാവിച്ചിരിക്ക്യാ

റാണി—എന്താതു ?

മാനസി—ഞാൻ യുദ്ധക്കളത്തിലേക്കു പോകും.

റാണി എന്തിനു ?

മാനസി—അമ്മേ! യുദ്ധത്തിൽ വളരെ പേർ മരിക്കുമെന്ന് അമ്മതന്നെ പറഞ്ഞില്ല്യേ? മരിച്ചുപോയവൎക്കു യാതൊരു സഹായവും ചെയ്യാനെന്നെക്കൊണ്ടു സാധിക്കില്ല്യ. എന്നാൽ മുറിയേററവരെ എനിക്കു ശുശ്രൂഷിക്കാൻ കഴിയും.

റാണി—വഷളായി! നിന്നെയിതു പഠിപ്പിച്ചതു് അജയസിംഹനാന്നാ തോന്നണേ.

മാനസി—അല്ല, ഇതിലദ്ദേഹത്തിനു യാതൊരപരാധവുമില്ല. ജനങ്ങളെ നിഗ്രഹിക്കാനാ അജയസിംഹൻ പോയിരിക്കുന്നതു്. ഞാൻ പോണതു രക്ഷിക്കാനാ.

റാണി—ഇല്ല, ഇതു നടക്യോ?

മാനസി—ഉവ്വ്, ഇതു ഭംഗിയായിട്ടുതന്നെ നടക്കും.

റാണി—വേണ്ടാ വേണ്ട, നീ പോവണ്ട.

മാനസി—അമ്മേ! അമ്മ ദുഃഖിക്കരുതു്. എന്റെ

കത്തവ്യമെന്നെ കൈകാട്ടിവിളിക്കുമ്പോൾ ഞാനാരുടെ വാക്കും വകവെക്കാറില്ലെന്ന് അമ്മയ്ക്കറിഞ്ഞുകൂടേ? അമ്മ പൊയ്ക്കോളൂ. ഞാൻ പോവാനൊരുങ്ങട്ടെ.

റാണി—ആരുടെ കൂടെയാ നീ പോണ്ണ?

മാനസി—അജയസിംഹൻെറ സേനയൊന്നിച്ച്.

റാണി—ഞാൻ വിചാരിച്ചതുപോലെത്തന്നെ പററി. ഇപ്പോൾ റാണയും പോയിരിക്ക്യാണല്ലോ! ഇപ്പോളാരാ ഇവളെപ്പറഞ്ഞു മനസ്സിലാക്കാൻ?

മാനസി—അച്ഛനിപ്പോളിവിടെ ഉണ്ടായിരുന്നാൽ തന്നെയെന്താ? ഇക്കാര്യത്തിലദ്ദേഹം തടയില്ല. എനിക്കദ്ദേഹത്തെ നല്ലപോലെ അറിയാം. അദ്ദേഹം വളരെ ദയാലുവാണ്.

റാണി—അദ്ദേഹം നിന്നെ ശാസിക്കാറില്ല്യ. അതു കൊണ്ടുതന്നെയാ നീയിങ്ങനെ താന്തോന്നിത്തം കാണിക്കണേ. പോയി. ഒക്കെം പോയി. ആപത്തൊന്നെങ്കിലും സംഭവിക്കാണ്ടിരിക്കില്ല.

മാനസി—അമ്മ ഒട്ടും ചിന്തിക്കണ്ട. ഒരുവൻ മറെറാരുത്തൻെറ നേരെ അക്രമം പ്രവൎത്തിക്കുമ്പോൾ എന്നാൽ കഴിയുന്നേടത്തോളം ഞാൻ തടഞ്ഞുനിൎത്തും. അമ്മ പൊയ്ക്കോളൂ. ഇതിൽ പരിഭ്രമിക്കാനൊന്നൂല്ല്യ.

റാണി—ഇപ്പോൾ കലിയുഗം തികഞ്ഞു.

(റാണി പോകുന്നു)

മാനസി—ഈ ആവേശം എനിക്കെങ്ങനെയുണ്ടായി? എൻെറ അന്തഃകരണത്തിൻെറ ഒരു കോണിൽ മാത്രമേ ഈ ജ്യോതിസ്സാദ്യം പ്രകാശിച്ചിരുന്നുള്ളൂ. എന്നാലി

പ്ലോളിതെൻെറ ഹൃദയം മുഴുവൻ നിറഞ്ഞു വഴിയുന്നു. ഇതെനിക്കു നവമായൊരുത്സവമാണു്. പരമാനന്ദമാണു്. വൈവാഹികസുഖം ഇതിൻെറ മുമ്പിലെത്ര നിസ്സാരം!

---

## രംഗം ഏഴു്.

സ്ഥാനം—മേവാഡുയുദ്ധക്ഷേത്രം. സമയം—സന്ധ്യ. (ഹിദായത്താലിയും ഹുസ്സേനും സംസാരിച്ചുകൊണ്ടു കൂടാരത്തിലിരിക്കുന്നു. പുറത്തു യുദ്ധകോലാഹലം മുഴങ്ങുന്നു. വാതുക്കൽ രണ്ടു ഭടന്മാർ ഊരിയ വാൾ ധരിച്ചു നില്ക്കുന്നു)

ഹിദാ—മേവാഡുസൈന്യം എത്രയുണ്ടെന്നാ നിങ്ങൾക്കു തോന്നണേ?

ഹുസ്സേൻ—ഏകദേശം അമ്പതിനായിരം.

ഹിദാ—ഹ! ഹ! ഹ! ഹ! എന്നാലിതുവരേം രാജപുത്രന്മാരോടാതിരിക്കണല്ലോ!

ഹുസ്സേ—ഉച്ച്! അങ്ങനേ!

ഹിദാ—രാവിലെ മുതൽ യുദ്ധം തുടങ്ങീതല്ലേ? എന്നാലവർ ഓടുന്ന വട്ടോന്നും കാണാനില്ലല്ലോ?

ഹുസ്സേൻ—ഒന്നുകിൽ ജയിക്കണം അല്ലെങ്കിൽ മരിക്കണം എന്നുറപ്പിച്ചുകൊണ്ടാ അവർ പോർക്കളത്തിലേക്കു വന്നിരിക്കണേ.

ഹിദാ—അവൎക്കു യുദ്ധം ചെയ്യാനേതാണ്ടറിയാമെന്നാ തോന്നണേ.

ഹുസ്സേൻ—ഏകദേശം അങ്ങനെതന്നെയാ.

ഹിദാ—രാജപുത്രന്മാരുടെ ശബ്ദാണല്ലോ ഈ കേക്കണേ? നമ്മുടെ ഭടന്മാരുടെ ശബ്ദോന്നും കേക്കാനൂല്യ. എന്താ അവർ യുദ്ധം ചെയ്യണ്ല്യേ?

ഹുസ്സേൻ—എന്താ യുദ്ധം ചെയ്യാതിരിക്കാൻ? അങ്ങെന്താ ഒരു പ്രാവശ്യം ഒന്നു ചെന്നുനോക്കാത്തതു്? അങ്ങുന്നാണല്ലൊ സേനാപതി?

ഹിദാ—അതേ, ഞാൻ തന്നെ സേനാപതി. എന്നാൽ കൂടാരത്തിൻെറ പുറത്തു പോകേണ്ട ആവശ്യംതന്നെ വരില്ല. ഈ രാജപുത്രന്മാക്കെല്ലാവക്കും കൂടി എൻെറ അളിയൻ ഇതായത്തുഖാനൊരുത്തൻ മതീലോ? ഈ പാവങ്ങളുണ്ടോ എന്നോടു യുദ്ധം ചെയ്യുന്നു!

ഹുസ്സേൻ—ഇതു ശരിതന്നെയാണങ്ങുന്നേ! ഇതാ രാജപുത്രന്മാരുടെ അട്ടഹാസം പിന്നേം കേൾക്കുന്നു. ഇതാ പിന്നേം ആ അട്ടഹാസംതന്നെ! അങ്ങുന്നേ ലക്ഷണം നല്ലപന്തിയല്ല.

ഹിദാ—എന്താ നടക്കുന്നതെന്നു ഹുസ്സേനൊന്നുപോയി അറിഞ്ഞുവരു.

ഹുസ്സേൻ—അതു ശര്യാ. (പോകാൻ ഭാവിക്കുന്നു)

ഹിദാ—അല്ലെങ്കിൽ വേണ്ട, നിങ്ങളിവിടത്തന്നെയിരിക്കു. സന്ധ്യക്കു് എനിക്കു തന്നെ ഇരുന്നൂടാ. ഇങ്ങനെ ഒരു ദുശ്ശീലം.

ഹുസ്സേൻ—ഇതൊരു ദുശ്ശീലംതന്നെയെന്നല്ലാതെ മറെറാന്നും പറയാൻ കാണാന്നില്ല്യ.

ഹിദാ—ഇതാനോക്കു, പിന്നേയും കോലാഹലം കേൾക്കണു.

ഹുസ്സേൻ—അതു കുറേക്കൂടി അടുത്തുവരുന്നുന്നു തോന്നുണു.

ഹിദാ—എന്താ പറഞ്ഞേ?

ഹുസ്സേൻ - അങ്ങുന്നേ! ആരോ ഇങ്ങട്ടുവരുന്നുണ്ടെന്നു തോന്നുണു.

ഹിദാ—ഹെറ! ആരാവരണേ? (ഹുസ്സേനെ കടന്നു പിടിക്കുന്നു)

(ഒരു ഭടൻ പ്രവേശിക്കുന്നു)

ഹിദാ—എന്താ സംഗതി?

ഭടൻ— പ്രഭോ! പടനായകൻ ശംശേർഖാൻ മരിച്ചു.

ഹിദാ—പിന്നെ ബാക്കിയുള്ള നായകന്മാരോ?

ഭടൻ—യുദ്ധംചെയ്യുന്നുണ്ട്.

ഹിദാ—ഇനായത്തുഖാനും പോയില്ലല്ലോ?

ഭടൻ—ഇല്ല.

ഹിദാ—ഭേഷ്, പൊയ്ക്കോ.

(ഭടൻ പോകുന്നു)

ഹിദാ—ശരിയായും എന്തോ ഒരപകടം പററാൻ പോണു.

ഹുസ്സേൻ—ഉവ്വ് അങ്ങുന്നേ! മേവാഡിനെ ജയിക്കുന്നതു ഒരു ഞൊടിക്കേയുള്ളുവെന്ന് അങ്ങുന്നു പറഞ്ഞതു് ഓമ്മയുണ്ടായിരിക്കുമല്ലോ. എന്നാലതെത്രയോ കഠിനമായ കാര്യമാണെന്ന് അങ്ങുന്നു കരുതുന്നുണ്ടായിരിക്കാം. ഈ ദാസൻെറ വാക്കു ശരിയായെന്ന് അവിടേയ്ക്കിപ്പോഠം

അറിയാറായില്ലേ? ഇതാ നോക്കു! പിന്നേം അവരുടെ അട്ടഹാസം അടുത്തുവരുന്നു.

ഹിദാ—സംശയമില്ല. ഈ യുദ്ധത്തിൽ എന്താ വന്നുകൂടുന്നതെന്നു പറയാൻ വയ്യ.

ഹുസ്സേൻ—അതേ അങ്ങുന്നേ! ഒന്നും പറയാൻ വയ്യ.

(മറ്റൊരു ഭടൻ പ്രവേശിക്കുന്നു)

ഹിദാ—എന്താ വിശേഷം?

ഭടൻ—പ്രഭോ! രാജസൈന്യം ഇടത്തുവശത്തൂടെ പാഞ്ഞുതുടങ്ങി.

ഹിദാ—എന്താതു്?

ഹുസ്സേൻ—ഒരു പക്ഷേ ഈ ശബ്ദം അവരുടേതാവാം.



ഭടൻ—അതേ.

(ഭടൻ പോകുന്നു)

ഹുസ്സേൻ—അങ്ങുന്നേ! സേനാപതിയങ്ങുന്നേ! കൂടാരത്തിൽനിന്നു് ഒരിക്കലെങ്കിലും പുറത്തുവരു. അങ്ങയെ കണ്ടാൽ സൈന്യത്തിനും സേനാനായകന്മാൎക്കും തെല്ലെങ്കിലും ധൈൎയ്യമുണ്ടായേക്കാം. അങ്ങുന്നു സേനാപതിയാണല്ലോ. തെല്ലെങ്കിലും പുറത്തുവരു.

ഹിദാ—ഹായ്. ഞാൻ സേനാപതിതന്നെ (നിരാശയെ സൂചിപ്പിക്കുന്നു)

(മൂന്നാമതൊരു ഭടൻ പ്രവേശിക്കുന്നു.)

ഭടൻ—പ്രഭോ! ഇനായത്തുഖാനും മരിച്ചു.

ഹിദാ—ഏ! ഇവനെന്താ പറേണേ? കൊള്ളാം, ഇതെപ്പോഴെങ്കിലും ഉണ്ടാവോ? പിന്നേം രാജപുത്രന്മാരുടെ

അലച്ച് കേൾക്കണുലോ! നാക്ക, ഇതാ വളരെ അട്ടത്തെത്തിക്കഴിഞ്ഞു.

ഹുസ്സേൻ—അങ്ങുന്നേ! അങ്ങൊരിക്കലെങ്കിലും പുറത്തുവന്നാൽ കൊള്ളാം.

ഹിദാ—ഇപ്പോളതിന്ന സമയമെവിടെ? ഇതാ കേക്കിണ്ല്യേ.

ഹുസ്സേൻ—ഉവ്വ്, കേട്ടുകൊണ്ടേയിരിക്കുന്നു. വളരെയുറക്കെയായി ശബ്ദം. നോക്കു, കുറെക്കൂടെ അടുത്തായി.

(നാലാമതൊരു ഭടൻ പ്രവേശിക്കുന്നു)

ഭടൻ—പ്രഭോ! ഒക്കേം നശിച്ചു.

ഹിദാ—ഇതെനിക്ക കാലേതന്നെ ത്രുപോണ്ടു. പിന്നെന്താ?

ഹുസ്സേൻ—ഇനിയെന്തുണ്ടാവാം? സർവ്വസ്വവും നശിച്ചശേഷം എന്തുണ്ടാവാൻ കഴിയും?

ഭടൻ—പ്രഭോ! ചക്രവർത്തിടെ സൈന്യം ഓടിത്തുടങ്ങി. രാജപുത്രന്മാർ മുമ്പോട്ട കുതിച്ചുകൊണ്ടാ വരണേ.

ഹിദാ—ശത്രുക്കളെത്തിക്കഴിഞ്ഞുവെന്നു മനസ്സിലായി.

(അണിയറയിൽ 'ഓടിക്കോളിൻ, ഓടിക്കോളിൻ' എന്നു വിളിച്ചുപറയുന്നു)

ഹിദാ—എവിടെക്കൂടെ?

ഹുസ്സേൻ—ഇതിലെ, ഇതിലെ.

(ഒരു ഭാഗത്തൂടെ ഹുസ്സേനും മറുഭാഗത്തൂടെ ഹിദായത്തുഖാനും ഓടുന്നു. ഇതിനിടയ്ക്കു ഹിദായത്തുഖാൻ വെടിയുണ്ടയേററു വീഴുന്നു. ഭടന്മാരൊന്നിച്ചു മുഗളന്മാരുടെ

കൊടിയും പിടിച്ചുകൊണ്ടു് അജയസിംഹൻ പ്രവേശിക്കുന്നു)

അജയ—ജയ്! മേവാഡ്കേ റാണാകീ ജയ്!

ഭടന്മാർ—ജയ്! മേവാഡ്കേ റാണാകീ ജയ്!

ഹിദാ—(രണ്ടു കൈകളും പൊക്കി) ദൈവമേ! രക്ഷിക്കണേ! എന്നെ കൊല്ലരുതേ! എന്റെ ജീവൻ പോയിട്ടില്ല്യേ! എന്നെ കൊല്ലരുതേ! എന്നെ ബോധിച്ചോളു.

അജയ—നിങ്ങളാരാ?

ഹിദാ—ഞാൻ ചക്രവർത്തിയുടെ സൈന്യത്തിന്റെ നായകനാ?

അജയ—ഈ സമയത്തും പടക്കളം വിട്ടു നിങ്ങളിവിടെക്കിടക്കുന്നതെന്താണു്?

ഹിദാ— ഏ! ഞാനോ, ഏ! ഞാനോ, ഇവിടെ കിടക്കാൻ വല്യ ഒരു കാരണണ്ടു. എന്നാലതെനിക്കു തോന്ന്ണ്ല്യ. എന്റെ ജീവനെ എനിക്കുതരണേ!

അജയ—നോക്കു! ഇവനാ മേവാഡിനെ ജയിക്കാൻ വന്നേക്കണേ! പേടിക്കേണ്ട, തന്റെ പ്രാണൻ ഞങ്ങൾക്കു വേണ്ട. രാജപുത്താന മുഴുവനും വിജയഘോഷം മുഴങ്ങട്ടെ!

ഹിദാ—ഓ! എന്തെങ്കിലും ആയിക്കോട്ടെ. എനിക്കതിൽ തരക്കേടൊന്നൂല്യ.

(അജയസിംഹൻ സൈന്യത്തേയുംകൊണ്ടു പോകുന്നു)

ഹിദാ—ആവൂ! ജീവിച്ചു—ഊ-ഊ-ഊ—ദാഹിക്കുണു! വെള്ളം! വെള്ളം!

അന്ത്യരംഗം

സ്ഥാനം—യുദ്ധക്ഷേത്രം. സമയം_അർദ്ധരാത്രി.

(മുറിയേററ ഭടന്മാരുടെ കൂട്ടവും കുന്നായിക്കിടക്കുന്ന ശവങ്ങളും സർവ്വത്ര കാണുന്നു. കുറേ സൈനികന്മാരേയും കൂട്ടിക്കൊണ്ടു മാനസി അവിടെ ചുററിനടക്കുന്നു. ചില ഭടന്മാരുടെ കൈയിൽ പന്തവുമുണ്ടു്)

മാനസി—നോക്കു! ചിലരങ്ങോട്ടു പോവൂ. ഇവിടെ ഞാൻ നോക്കിക്കോളാം.

(കുറേ രാജപുത്രഭടന്മാർ അവിടെനിന്നു പോകുന്നു)

മാനസി_കഷ്ടം! നാലുഭാഗത്തും എത്ര വധം നടന്നിരിക്കുന്നു! ഈ കരച്ചിലും നിലവിളിയും കേൾക്കാൻ വയ്യ! ഹേ! പരമേശ്വര! മനുഷ്യൻ മനുഷ്യനെ ഭക്ഷിക്കണമെന്നതാണയോ അവിടുത്തെ രാജ്യത്തിലെ ചട്ടം? ഈ ഹിംസയ്ക്കു് ഒരിക്കലും ഒരവസാനമില്ലെന്നോ? മനുഷ്യൻ മററു മനുഷ്യനെ ഹിംസിക്കുമ്പോൾ, കാരുണ്യമൂർത്തേ! അവിടുന്നു മൌനമായി ഈ വിനോദം നോക്കിക്കൊണ്ടിരിക്കയോ? നീലിമനിറഞ്ഞ ആകാശത്തെ പിളർന്നുകൊണ്ടു പാപത്തിന്റെ ഭയങ്കരവും ഭൈരവവുമായ ഹുങ്കാരം മുഴങ്ങിക്കൊണ്ടിരിക്കുന്നു. എന്നിട്ടും അവിടുന്നതിന്റെ ഗളത്തെ ഞെരുക്കിക്കളയുന്നില്ല! ഇതെത്ര ഭീഷണവും കരുണവും മർമ്മഭേദകവുമായ കാഴ്ചയാണു! ഈ ശ്മശാനം കാണുവാൻ വയ്യേ!

മുറിവേററ ഒരുവൻ—അയ്യോ! എന്റെ പ്രാണൻ പോണുവേ!

മാനസി_സോദര! നിങ്ങൾക്കെവിടെയാ മുറി പ

ററിയത്? (ആത്മഗതം) അയ്യോ! ഈ സാധുവിൻെറ സ്ഥിതി വളരെ കഷ്ടത്തിലാണല്ലോ.

മുറിവേററവൻ—ഇവിടെ, ഇവിടെ. (കൈകൊണ്ടു കാണിക്കുന്നു) അമ്മേ! നിങ്ങളാരാ?

മാനസി—മിണ്ടാതെ കിടക്കു, സംസാരിക്കരുത്. (വെടിയുണ്ടയെടുത്തു കളഞ്ഞു, പട്ടീസ്സുവെച്ചു കെട്ടി, ഒരു ഭടനോട് ആംഗ്യം കാണിക്കുന്നു) ആ കിണ്ണാന് ഇങ്ങട്ടെടുത്തുതരു. (ഭടൻ കിണ്ണമെടുത്തു കൊടുക്കുന്നു) പേടിക്കാനൊന്നുല്യ. ഈ മരുന്നു കുടിച്ചോളൂ. (അയാൾ മരുന്നു കുടിക്കുന്നു. അടുത്തുതന്നെ വേറൊരു ഭടൻ കിടന്നു നിലവിളിക്കുന്നു. മാനസി അയാളുടെ അടുത്തുചെന്നു പറയുന്നു)

നിങ്ങൾ മിണ്ടാതെ കിടക്കു. നിങ്ങളെ ശുശ്രൂഷിക്കുവാൻ വേണ്ടതൊക്കെ ചെയ്യുന്നുണ്ടു. (ഒരു രാജപുത്രഭടനോട് ആംഗ്യം കാണിക്കുന്നു. അയാൾ പോകുന്നു. അപ്പോൾ മുറിവേററു കിടക്കുന്ന രണ്ടാമനോടു പറയുന്നു)

നിങ്ങളൊന്നു മിണ്ടാതെ കിടക്കു; ഞാനിപ്പോൾ വന്നേക്കാം.

മൂന്നാമതൊരാൾ—ഹാ! രാമ! രാമ! എൻെറ പ്രാണൻ പോയാൽ മതിയായിരുന്നു!

മാനസി—(മൂന്നാമത്തവൻെറ അടുത്തുചെന്ന് അവനെ നോക്കിക്കൊണ്ടു പറയുന്നു.)

ഇനീം ജീവൻ പോയിട്ടില്ല (ഒരു ഭടനോട്) ഇവിടെ നോക്കു!

ഹിദാ— ദാഹിക്കുന്നു! ദാഹിക്കുന്നു! വെള്ളം! വെള്ളം!

മാനസി—(ഹിദായത്തിന്റെ അടുത്തുചെന്നു് ഒരു സൈനികന്റെ കയ്യിൽനിന്നു ഗ്ലാസ്സിൽ കുറേ വെള്ളംവാങ്ങി അയാളെ കാണിച്ചുകൊണ്ടു പറയുന്നു) ഇതാ നോക്കു! വെള്ളം കുടിച്ചോളൂ.

ഹിദാ—(വെള്ളം കുടിച്ചിട്ടു്) ആവൂ! ദൈവമേ! പ്രാണൻ കിട്ടി.

(കുറെ ഭടന്മാരോടുകൂടി അജയസിംഹൻ പ്രവേശിക്കുന്നു)

അജയ—നിങ്ങളാരാ? ഈ ഇരുട്ടത്തു്? മേവാഡിലെ രാജകന്യകയോ?

മാനസി—ആര്? അജയനോ?

അജയ— (അടുത്തുചെന്നു്) അതേ, മാനസീ!

മാനസി—അജയ! ഈ മുറിവേററവരെ ശുശ്രൂഷിക്കുന്നതിലെന്നെസ്സഹായിക്കാൻ അജയന്റെ ഭടന്മാരോടു പറയൂ. എന്റെകൂടെ ചുരുക്കം ആളുകളേ ഉള്ളൂ.

അജയ—അവർക്കെന്താ ജോലി?

മാനസി— അവരീമുറിവേററവരെയെടുത്തു സേവാശിബിരത്തിൽ കൊണ്ടുചെന്നു കിടത്തണം.

അജയ—വളരെ ശരി. ഭടന്മാരേ! നിങ്ങളീമുറിവേററവരെ എടുത്തുകൊണ്ടുപോകാൻ വേണ്ടുന്നതെല്ലാം ചെയ്യൂ.

(അവർ മഞ്ചൽ കൊണ്ടുവരുവാൻ പോകുന്നു)

മാനസി—എന്തൊരാനന്ദമാണു് അജയ!

അജയ—മാനസീ! എന്തൊരു ജ്യോതിസ്സാണു്!

മാനസി – എവിടെ?

അജയ—ഭവതിയുടെ മുഖത്തു്. ഭയങ്കരതയുടേയും ആത്തനാദത്തിന്റെയും ഈ ജന്മഭൂമിയിൽ, മരണദേവതയുടെ ഈ ലീലാക്ഷേത്രത്തിൽ, ഈ ഭയാനകമായ ശ്മശാനത്തിൽ, ഇതെന്തൊരു ജ്യോതിസ്സാണു്! കൊടുങ്കാറ്റുകൊണ്ടു കോപിച്ച സമുദ്രത്തിലെ തിരമാലയിൽ പ്രഭാതസൂൎയ്യനെപ്പോലെയും കാർമ്മേഘങ്ങൾക്കിടയിൽ സ്ഥിരവും നീലവൎണ്ണവുമായ ആകാശമെന്നപോലെയും, ദുഃഖത്തിന്റെ ഉപരികരുണയെന്നപോലെയും—ഇതു് ഏതൊരു ദേവതയാണു! ഈ സൌന്ദൎയ്യം! ഈ മഹത്വം! ഈ വിസ്മയം! വളരെ അപൂൎവ്വംതന്നെയാണു്! മാനസീ! (മാനസിയുടെ കരം ഗ്രഹിക്കുന്നു)

മാനസി – അജയ!

---

രംഗം എട്ടു്.

സ്ഥാനം—മേവാഡിൽ ഒരു വീഥി. സമയം–പ്രഭാതം.

(അമരസിംഹൻ, ഗോവിന്ദസിംഹൻ, അജയസിംഹൻ, സാമന്തന്മാർ മുതലായവർ യുദ്ധത്തിൽ ജയിച്ചുകൊണ്ടുള്ള വരവു്. ചാരണന്മാർ മേവാഡിന്റെ ജയത്തെക്കുറിച്ചു പാടുന്നു)

(കളകാഞ്ചി

സമരമതുസമവസിതമമരർവരവായീ
മേവാഡുമൎയ്യാദ രക്ഷിച്ചുമാനികൾ
ദിനരമണകുലമഹിമ തകിടുപൊടിയാക്കുവാ–

നൻപോടു വൻപടനീളെ നിരന്നിതു.
അസിപരശു നിശിതശരമസ്ത്രശസ്ത്രങ്ങൾതൻ
ദാഹംശമിച്ചില്ല പാഞ്ഞുശത്രുക്കളും.
പരിഭവിതയവനഭട ഗർവ്വസർവ്വസ്വവും
സഞ്ചൂർണ്ണനംചെയ്തുവീരപോരാളികൾ.
വരവിജയവരവുകാൺ മേവാഡുദീപ്തമായ്
വർദ്ധിച്ചു മാനവുംകീർത്തിയും നമ്മുടെ.
ശുഭദിവസമിതുമഹിത മേവാഡിനേററവും
നൃത്തമാടീടുവിൻ താളം തകർക്കുവിൻ.
മരണമഥ സമരമതിലേററവീരഭടൻ
നിർവ്വാപനീരം കൊടുക്കുക കണ്ണീരിനാൽ.



## രണ്ടാമങ്കം.

### രംഗം ഒന്നു

സ്ഥാനം—ആഗ്രയിൽ രാജാസഗരസിംഹന്റെ ഗൃഹം. സമയം—പ്രഭാതം.

(രാജാസഗരസിംഹനും അദ്ദേഹത്തിന്റെ ദൌഹിത്രൻ അരുണസിംഹനും സംസാരിച്ചുകൊണ്ടിരിക്കുന്നു)

സഗര—അരുണ! ദേവാർയുദ്ധത്തിൽ മുഗളസൈന്യത്തെ അമരസിംഹൻ തൃണംപോലെ അരിഞ്ഞുതള്ളീലോ!

അരുണ—റാണാ അമരസിംഹൻ ധന്യനാണ്.

സഗര—അമരസിംഹൻ ചെറുപ്പത്തിലൊരു സുന്ദര

വിഷ്ണുയായിരുന്നു. കളിയേ ഉണ്ടായിരുന്നുള്ളു. അയാളിങ്ങനെ ആയിത്തീരുമെന്ന് ആരാ വിചാരിച്ചേ?

അരുണ—മുത്തച്ഛ! വാത്മീകിമഹർഷിയും ആദ്യമൊരു കള്ളനായിരുന്നൂപോ?

സഗര—ആരാ വാത്മീകിമഹർഷി? തുളസീദാസന്റെ മകനാ?

അരുണ—കൊള്ളാം മുത്തച്ഛ! വാത്മീകിമഹർഷീടെ പേരെങ്കിലും അവിടുന്നു കേട്ടിട്ടില്ലേ? അദ്ദേഹമൊരു വല്യ മഹർഷിയായിരുന്നു.

സഗര—ആഹാ! ഇതോ കാര്യം? ഒരുപക്ഷേ ഞാനദ്ദേഹത്തെ കണ്ടിട്ടുണ്ടായിരിക്കാം.

അരുണ—അവിടുന്നെവിടെവെച്ചാ കാണാനേ? ത്രേതായുഗത്തിലാണല്ലൊ അദ്ദേഹം ജീവിച്ചിരുന്നതു്?

സഗര—ഏതു യുഗത്തിൽ?

അരുണ—ത്രേതായുഗത്തിൽ.

സഗര—ഓഹോ! അതു ഞാൻ ജനിക്കുന്നതിലും മുമ്പുള്ള സംഗതിയാ. എന്നാൽ പേരുകേട്ടിട്ടുണ്ടു്. ആറം വല്യ രസികനായിരുന്നൂന്നും കേട്ടിട്ടുണ്ടു്.

അരുണ—അങ്ങനെയല്ല. അദ്ദേഹാണല്ലോ രാമായണമെഴുതിയിരിക്കണതു്!

സഗര—രാമായണെഴുതേ? രാമായണം നല്ലൊരു പുസ്തകാണോ?

അരുണ—എന്താ മുത്തച്ഛാ! അവിടുന്നു രാമായണം വായിച്ചിട്ടില്ലേ? ഭഗവാൻ ശ്രീരാമചന്ദ്രൻ നമ്മുടെ പൂർവ്വപുരുഷനായിരുന്നു. അദ്ദേഹത്തിന്റെ കഥയാണു്

അതിലെഴുതിയിരിക്കുന്നതു്. അദ്ദേഹത്തിനെപ്പററി മുത്തച്ഛന്ന് ഒന്നും അറിഞ്ഞുകൂടെ? ഛീ:

സഗര—മകനേ, ഞാനെങ്ങനെയാ പഠിക്ക്യാ? യുദ്ധം ചെയ്തു യുദ്ധംചെയ്തുതന്നെ എൻെറ ജന്മം കഴിഞ്ഞുകൂടി. എനിക്കതു പഠിക്കാനുള്ള സമയമെങ്ങിനെയാ കിട്ടുക?

അരുണ—എന്തു്? അവിടുന്നെപ്പഴെങ്കിലും യുദ്ധം ചെയ്തിട്ടുണ്ടോ?

സഗര—യുദ്ധം ചെയ്തിട്ടുണ്ടോന്നോ? ഞാനെത്ര വലിയ യുദ്ധങ്ങളാ നടത്തീട്ടുള്ളതു്? അപ്പോഠം നീ ജനിച്ചിട്ടുതന്നേണ്ടായിരുന്നില്ല.

അരുണ—അവിടുന്നു് ആരോടൊക്കെയാ യുദ്ധംചെയ്തിട്ടുള്ളതു്?

സഗര—അതിപ്പോളെനിക്കു് ഓമ്മയില്ല. എന്നാൽ ഞാൻ അനവധിപ്രാവശ്യം യുദ്ധത്തിനു പോയിട്ടുണ്ടെന്നു് എനിക്കു നല്ല നിശ്ചയോണ്ടു്. അക്കാലത്തു നിൻെറ അമ്മ—

അരുണ—മുത്തച്ഛ! എൻെറ അമ്മയെവിടെ?

സഗര— അവളെവിടെയാണെന്നു് ആക്കമറിഞ്ഞുടാ. ഒരു ദിവസം രാവിലെ "മേവാഡ്-മേവാഡ്" എന്നു നിലവിളിച്ചുകൊണ്ടാണു് അവളെഴുന്നേററതു്. അന്നു വൈകുന്നേരം സന്ധ്യയായപ്പോഠം അവളെ ഞങ്ങളൊരുപാടന്വേഷിച്ചു. എങ്കിലും അവളെപ്പററി ഒരു വിവരവും കിട്ടിയില്ല.

അരുണ—പിന്നെൻെറ അച്ഛനോ?

സഗര—അയാളോ? സദാസമയോം ഒരു ഭ്രാന്തനെ

പ്പോഠലെയായിരുന്നു. ഒരിക്കലെയാഠ മഹാരാജാ ഗജസിംഹൻെറകൂടെ ഗുജറാത്താക്രമിക്കാൻ പോയിരുന്നു. അതിൽവെച്ചു മരിച്ചു പോകയും ചെയ്തു.

അരുണ—എൻെറ അമ്മ മേവാഡിൽതന്നെ എവിടെയെങ്കിലുമുണ്ടായിരിക്കണമെന്നാണെനിക്കു തോന്നണേ.

സഗര—ഉണ്ടാവാം.

അരുണ—മുത്തച്ഛ! അവിടുന്നെന്താ മേവാഡിനെയുപേക്ഷിച്ച് ഇങ്ങോട്ടു പോന്നിരിക്കണേ? അവിടുത്തെ അനുജൻ റാണാ പ്രതാപസിംഹൻ ജന്മഭൂമിക്കുവേണ്ടി പ്രാണൻ ബലികഴിച്ചല്ലോ?

സഗര—അതുകൊണ്ടുതന്നെയാ ആ സാധു അത്ര ചെറുപ്പത്തിൽ മരിച്ചുപോയതു്. ഞാനയാളെ വളരെ ഗുണദോഷിച്ചു. എന്നാലയാഠ എൻെറ വാക്കുകഠ വിലവെച്ചില്ല. കൊള്ളാം പറയൂ, ഇതിലെനിക്കെന്തു ദോഷാണുള്ളതു്?

അരുണ—എന്നാൽ സ്തുതിപാഠകന്മാരിന്നു, ഇടവഴികഠ തോറും അദ്ദേഹത്തിൻെറ വിമലയശസ്സു പാടിക്കൊണ്ടു നടക്കുന്നതായി കേഠക്കുന്നുണ്ടല്ലോ?

സഗര—അതുകൊണ്ടെന്താ? അയാളോ മരിച്ചുപോയി. ഇപ്പോഠ അയാളുടെ കീൎത്തികേഠക്കാൻ അയാഠ വരുന്നുമില്ലല്ലൊ. ഞാനും പ്രതാപനും കുട്ടികളായിരുന്ന കാലത്തു് ഒരിക്കൽ ഒരു കീരിയും ഒരു പാമ്പും തമ്മിൽ ഒരു യുദ്ധമുണ്ടായതു് എനിക്കിപ്പോഴും ഓൎമ്മയുണ്ടു്. കീരി ജയിക്കുമെന്നു ഞാൻ പറഞ്ഞു. എന്നാൽ പ്രതാപ

ന് എൻെറ വാക്കത്ര പിടിച്ചില്ല. പാമ്പിൻെറ പടത്തിൽ ലക്ഷ്യംവെച്ചുകൊണ്ടു കീരി ചിലപ്പോളിങ്ങും ചിലപ്പോളങ്ങുമായി കുതിച്ചുചാടിക്കൊണ്ടിരുന്നു. പാമ്പു ചീററിക്കൊണ്ടു പടം നിലത്തടിക്കയും ചെയ്യിരുന്നു. ഒടുവിൽ പാമ്പിൻെറ പടത്തിൽ കീരിയുടെ പിടുത്തം കണക്കിൽ പററി. പാമ്പവിടെത്തന്നെ തലയിട്ടടിച്ചു ചാകയും ചെയ്തു. പാമ്പിനെ കൊല്ലുകയാണല്ലോ കീരിയുടെ തൊഴിൽ; പാമ്പെപ്പോഴെങ്കിലും കീരിയെ തോല്പിച്ചിട്ടുണ്ടോ? അതുകൊണ്ടാണ് ഞാൻ കീരിയുടെ പക്ഷം പിടിച്ചതു്. പ്രതാപൻ പാമ്പിൻെറ പക്ഷവും പിടിച്ചു. ഇപ്പോഴും കാൎയ്യമതുതന്നെയാ.

അരുണ—എന്നാൽ മുത്തച്ഛ! ദേവാരിലെ യുദ്ധത്തിലോ?

സഗര—എൻെറ കുട്ടി! അയാൾക്കും ആ രക്തബന്ധംതന്നെയാണല്ലോ. എന്നാലെത്രത്തോളമെതിരുനില്ക്കും? മുസൽമാന്മാരുടെ സംഖ്യ കുറഞ്ഞുപോയാൽ അവർ വളരെ ഹിന്ദുക്കളെ മുസൽമാന്മാരാക്കി വീണ്ടും യുദ്ധംചെയ്യും. എന്നാൽ ഹിന്ദുക്കളോ, മുസൽമാന്മാരെ ഹിന്ദുക്കളാക്കുന്നില്ല. മുസൽമാന്മാരെ ഹിന്ദുക്കളെന്തു ചെയ്യുന്നു? ഒരാളെപ്പോഴെങ്കിലും എങ്ങനേയോ മുസൽമാനായിത്തീൎന്നാൽ അയാളെ പിന്നെ ഒരുതരത്തിലും ഹിന്ദുവാക്കിത്തീൎക്കുന്നില്ല. ഇക്കാൎയ്യത്തിലാണ് ഹിന്ദുക്കളെബലഹീനരാക്കുന്നതു്.

അരുണ—അതിലെന്താ അബദ്ധം?

സഗര—നോക്ക്, നിൻെറ അമ്മാമൻ മഹാബത്തു

ഖാൻ എത്രവേഗം മുസൽമാനായിത്തീൎന്നു? എന്നാലതു പോലെ അവൻെറ സ്നേഹിതനായ അബ്ദുല്ലയെങ്ങനെ ഹിന്ദുവാകുമെന്ന് ആലോചിച്ചുനോക്ക്.

അരുണ—മുത്തച്ഛ! എന്നാലവിടുന്നും എന്താ മുസൽമാനാവാഞ്ഞത?

സഗര—ഇതിനുമാത്രം നിൻെറ മുത്തച്ഛനു ധൈൎയ്യമുണ്ടായില്ല. എൻെറ പുത്രനു നല്ല ധൈൎയ്യമുണ്ടായിരുന്നു. അവൻ ലേശമെങ്കിലും ആലോചിക്കുണ്ടായില്ല. അവനുവേണ്ടി ഞാൻ പല കാൎയ്യവും ചെയ്തുവെച്ചിട്ടുണ്ടായിരുന്നു. അവൻെറ വഴിയും എളുപ്പാക്കിക്കൊടുത്തിരുന്നു. ഞാൻ സധൈൎയ്യം മുഗളപക്ഷത്തിൽ ചേൎന്നില്ലായിരുന്നെങ്കിൽ നിശ്ചയമായും മുസൽമാനാവാനുള്ള ധൈൎയ്യം മഹാബത്തുഖാനുണ്ടാവുന്നതല്ലായിരുന്നു.

അരുണ—മുത്തച്ഛ! അവിടുന്നും മുസൽമാനായിത്തീരേണ്ടതായിരുന്നു. രാമായണം വായിക്കാത്ത ഹിന്ദു മുസൽമാനായിത്തീരുകതന്നെയാ വേണ്ട.

സഗര—ഹും! രാമായണത്തിലെന്താണുള്ളത്? എല്ലാം ചവററുകൊട്ടയിൽ തള്ളേണ്ട വിഡ്ഢിത്തങ്ങൾതന്നെ.

(മുഗളസേനാപതി അബ്ദുല്ല പ്രവേശിക്കുന്നു)

സഗര—മാന്യരേ! വരു, നമസ്കാരം.

അബ്ദുല്ല—റാണാതിരുമനസ്സേ! നമസ്കാരം.

സഗര—ആരാ റാണ?

അബ്ദുല്ല—അവിടുന്നുതന്നെ.

സഗര— നല്ല നേരമ്പോക്ക്. ഞാനെവിടുത്തെ റാണ?

അബ് ദു__മേവാഡിലെ.

സഗര__അതെങ്ങനെ? മേവാഡിലെ റാണ അമരസിംഹനാണല്ലൊ?

അബ് ദുല്ല__എന്നാൽ ചക്രവത്തി തിരുമനസ്സുകൊണ്ടങ്ങയെ റാണയാക്കിയിരിക്കുന്നു.

സഗര—ഇതിൻെറ താല്പയ്യമെന്താണു്?

അബ് ദു—അവിടുന്നിപ്പോഠംതന്നെ ചിതോരിലേക്കു പോകണമെന്നാ അദ്ദേഹത്തിൻെറ കല്പന.

സഗര—ചിതോരിലേക്കോ? എന്തിനു്?

അബ് ദു—അവിടുത്തെ രാജധാനി അവിടെയാണ്.

സഗര—അപ്പോഠം അമരസിംഹൻെറ രാജധാനിയെവിടെ? ഉദയപുരത്തിലോ?

അബ് ദു—അദ്ദേഹമിപ്പോഠം റാണതന്നെയല്ല. അദ്ദേഹത്തെ ചക്രവത്തി തിരുമനസ്സുകൊണ്ടു സിംഹാസനത്തിൽനിന്നുമിറക്കിയിരിക്കുന്നു.

സഗര—എന്നാലയാളെങ്ങനെ സിംഹാസനമുപേക്ഷിച്ചു പോകും?

അബ് ദു—അദ്ദേഹത്തെ ബലാൽകാരമായി പറഞ്ഞയയ്ക്കും.

സഗര__എനിക്കിനിയവിടെച്ചെന്നിട്ടു് അയാളോടു യുദ്ധവും ചെയ്യേണ്ടിവരുമോ? വേണ്ട, വേണ്ട, എനിക്കു റാണയാവാനുള്ള അനുഗ്രഹമേ ഇല്ല.

അരുണ—കേമായി യുദ്ധംചെയ്യാനറിന്നും യുദ്ധം ചെയ്തു യുദ്ധംചെയ്തുതന്നെ അവിടുത്തെ ആയുഷ്കാലം പോയിന്നും മററും അവിടുന്നിപ്പോഠംതന്നെയല്ലേ പറഞ്ഞതു്? ഇപ്പോഠം ചെന്നു യുദ്ധംചെയ്യു.

സഗര—മിണ്ടാതിരിക്കുകുട്ടി, നിന്നോടാരാ ചോദിച്ചതു്? (അബ്ദുല്ലയോടു) ഇല്ല, എനിക്കീയുദ്ധം ചെയ്യാനും മററും കഴിയില്ല. ഈ യുദ്ധത്തിന്റേയും മററും ഭയംകൊണ്ടുതന്നെയാ ഞാൻ മിണ്ടാതെ മുഗളന്മാക്കെന്നെ സമപ്പിച്ചതു്. എന്നാൽ പിന്നെ യുദ്ധം ചെയ്യേണ്ടിവരികയാണെങ്കിൽതന്നെ എന്റെ ജന്മഭൂമിയുടെ ഭാഗത്തുനിന്നു യുദ്ധംചെയ്യാതെ അതിനെ ആക്രമിക്കാനൊരുങ്ങേ?

അബ്ദു—വേണ്ട അവിടേക്കു യുദ്ധവും മററും ചെയ്യേണ്ടിവരില്ല. അഥവാ യുദ്ധം ചെയ്യേണ്ടിവന്നാൽതന്നെ ഞങ്ങൾ നല്ലവണ്ണം യുദ്ധം ചെയ്തോളാം. അവിടുന്നു ദയവായി ചിതോരിൽചെന്നു റാണയായി വാണാൽ മതി.

സഗര—അപ്പോൾ അമരസിംഹൻ ചിത്തോരിനെ ആക്രമിക്കാനൊരുമ്പെട്ടാലോ?

അബ്ദു—ഇല്ല. അദ്ദേഹമാക്രമിക്കില്ല. ഇതുവരെ അദ്ദേഹമാക്രമിച്ചില്ലല്ലോ? അതുകൊണ്ടു് ഇനിയുമാക്രമിക്കില്ലെന്നു തീച്ചയാണു്.

സഗര—ഒന്നാന്തരം കായ്യം! ഇതൊരു യുക്ത്യാണോ? ഒരാൾ ആദ്യം മരിച്ചിട്ടില്ലെന്നുള്ളതുകൊണ്ടു് അയാൾ പിന്നീടൊരിക്കലും മരിക്കില്ലെന്നോ? അംന്നൊരുദിവസം നിങ്ങൾ വിവാഹം ചെയ്തുവല്ലോ? അതൊരു വിവാഹവുമാവില്ലെന്നുണ്ടോ?

അബ്ദു—അവിടുന്നു പറഞ്ഞതിന്റെ താല്പയ്യമെനിക്കു മനസ്സിലായില്ല.

സഗര — ശരി. എന്നാൽ കേൾക്ക പറയാം. അന്നൊരു ദിവസം നിങ്ങളുടെ വിവാഹം നടന്നുവല്ലോ. അതിന്നു മുമ്പൊരിക്കലും നിങ്ങളുടെ വിവാഹം കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. അതുകൊണ്ടു നിങ്ങളുടെ ആ വിവാഹം വിവാഹമാവില്ലേ? ഇതൊക്കെ ഒരു തെളിവാണോ? (അരുണന്റെ നേരെ തിരിഞ്ഞു) കുട്ടി, നീയെന്തിനാ ചിരിക്കണേ? (അബ്ദുല്ലയോടു) പാമ്പു മുമ്പൊരിക്കലും കടിച്ചിട്ടില്ലെന്നുള്ളതുകൊണ്ട് അതു പിന്നീടൊരിക്കലും കടിക്കില്ലെന്നുണ്ടോ?

അബ്ദു — അവിടുന്നെന്തിനാ എന്നോടു കോപിക്കണേ?

സഗര — കൊള്ളാം ഞാൻ കോപിക്കയല്ല. നിങ്ങൾ കാര്യങ്ങളെല്ലാമിങ്ങനെ നടത്തുന്നു. ഞാൻ മാപ്പു ചോദിക്കാം. എനിക്ക റാണയാവാൻ താല്പര്യമില്ല.

അബ്ദു — എന്തെങ്കിലുമാകട്ടെ, ചക്രവർത്തി തിരുമനസ്സിലെ സന്നിധിയിൽ പോകാം. ഇനി പറയാനുള്ളതു് അദ്ദേഹത്തിന്റെ തിരുമുമ്പിലുണർത്തിച്ചോളൂ.

സഗര — തരക്കേടില്ല, നടക്ക. ഇതു നിശ്ശേഷം നിന്ദ്യവും നികൃഷ്ടവും ഭീരുത്വവുമായ ഒരു സംഗതിയാണ്. നിങ്ങളെന്നെ നിങ്ങളുടെ മുഷ്ടിയ്ക്കകത്തൊതുക്കിക്കൊണ്ടു ബലാൽകാരമായി റാണയാക്കാനാശിക്കുന്നു. എന്താണുണ്ടാകുന്നതെന്നു കാണാം. എന്നാലിതു തീരെ അന്യായവും കൃതഘ്നതയുമാണ്. നടക്ക് അരുണ!

---

രംഗംരണ്ട്.

സ്ഥാനം—ഉദയപുരം അരമനയുടെ അന്തഃപുരം
സമയം—പ്രഭാതം.

(മാനസി തനിയെ ഇരുന്നു പാടുന്നു)

(മാനസി പാടുന്നു)

(ഓമനക്കുട്ടൻ ഗോവിന്ദൻ എന്നപോലെ)

കോമളപാണി സംഗത്താൽമനം
മാമകംഹർഷമേന്തുന്നു
ശൂന്യമാം ലോകമണ്ഡലംപുണ്യ-
ധന്യമായ് രാജിച്ചീടുന്നു.
ആനന്ദാരാവം പൊങ്ങുന്നിതെങ്ങും
മാനവും മുങ്ങിമോദത്തിൽ
തൂമധുമഴപെയ്യുന്നു, വണ്ടു-
മാമന്ദം പാറിപ്പാടുന്നു.
കാനനശ്രീയും തൂകുംപുഞ്ചിരി
സൂനങ്ങൾതോറും കാണുന്നു
നൽപ്പുള്ളുകൊത്തൊ മയ്യാനനദി-
യത്ഭുതഗീതം പാടുന്നു.
പീയൂഷയൂഷം തൂകുന്നു ചന്ദ്ര-
തോയജകാന്തരിന്നിതാ.
കാന്തമാം തവതൃപ്പാദംരണ്ടും
കാന്തതൻരാഗം കൂപ്പുന്നു.
അല്ലണിത്തിരുക്കുന്തളിൻ ചാർത്തായ്
മല്ലങ്ങൾ താരാജാലങ്ങൾ
നിത്യവുംമേനി പുൽകുന്നുമല-

യത്തിലെ മന്ദമാരുതൻ.
തേനോലും മലർമാലകൾക്കോലും
പാണികളെത്രമോഹനം
ഭാസുരസുഖമേകുമിപ്പുത്തൻ
വാസന്തകാന്തിവെല്ലുക!

(അജയസിംഹൻ പ്രവേശിക്കുന്നു.)

മാനസി—ആര്? അജയനോ?

അജയ—അതേ, മാനസീ!

മാനസി—ഇത്രദിവസമായിട്ട് അജയനെന്താ വരാഞ്ഞേ? മനസ്സിനു സുഖക്കേടുണ്ടായിട്ടല്ലല്ലോ?

അജയ—അല്ല.

മാനസി—അജയൻെറ വർത്തമാനം ഞാനച്ഛനോടു ചോദിക്കാറുണ്ട്. അദ്ദേഹമൊന്നും പറകയുണ്ടായില്ലേ?

അജയ—ഇല്ല. മാനസിയെന്താ തനിച്ചിരിക്കണേ?

മാനസി—ഞാൻ പാടിക്കൊണ്ടു ചിലതാലോചിക്യാണ്.

അജയ—എന്താ ആലോചിച്ചിരുന്നേ?

മാനസി—മനുഷ്യനെത്രപരാധീനനാണെന്നു ചിന്തിക്കയായിരുന്നു. മനുഷ്യൻ തീരെ ദുർബ്ബലനാണെന്നു മേവാഡുയുദ്ധത്തിൽനിന്നു ഞാനൊരു പാഠം പഠിച്ചു. വാളുകൊണ്ട് ഒരു വെട്ടിനാൽ അവൻ നിലത്തു പതിക്കുന്നു. പനിച്ചൂടയയുണ്ടായാൽ ബാലന്മാരെപ്പോലെ വശംകെടുന്നു. മനുഷ്യൻെറ രക്തത്തിൽ മൃത്യുബീജങ്ങളാണു വിതച്ചിരിക്കുന്നതു്. അങ്ങനെയുള്ള മനുഷ്യൻ അന്യോന്യം സ്നേഹിക്കാതെ സൃഷ്ടിക്കുന്നതെന്തിനാണ്? ക

ഷ്ടം! അജയനെന്താ കണ്ണെടുക്കാതെ എന്റെ മുഖത്തു നോക്കിക്കൊണ്ടു നില്ക്കണേ?

അജയ—അന്നു ഞാൻ കണ്ട പ്രസന്നത ഇന്നും മാനസിയുടെ മുഖത്തു ഞാൻ കാണുന്നു.

മാനസി—എന്നു കണ്ടതു്?

അജയ—ആ രാത്രി—ദേവാരിലെ യുദ്ധക്ഷേത്രത്തിൽ. അന്നു് ആ നിബിഡാന്ധകാരത്തിൽ മാനസി മൂൎത്തിമതിയായ ദയയാണെന്നാണ് എനിക്കു തോന്നിയതു്. അന്നേ ദിവസം ഉന്മുഖമായ എന്റെ പ്രേമം നിസ്സീമമായ നിരാശയാകുന്ന ദീൎഘനിശ്വാസത്തിൽ ലയിച്ചുപോയി.

മാനസി—എങ്ങനെയുള്ള നിരാശ?

അജയ—എങ്ങിനെയുള്ളതെന്നു പറയണോ? മാനസിയെ സ്വാധീനപ്പെടുത്താനുള്ള എന്റെ ശ്രമം നിഷ്ഫലമാണെന്നു് എനിക്കുതോന്നി. മാനസി ഒരു മാനുഷിയല്ല, ഒരു അപ്സരസ്ത്രീയാണെന്നുതന്നെ എനിക്കു മനസ്സിലായി. മാനസിയുടെ തീവ്രമായ ജ്യോതിസ്സിനെ പ്രപഞ്ചത്തിനു സഹിക്കുവാൻ സാധിക്കയില്ലെന്നുമനസ്സിലാക്കിക്കൊണ്ടു് ഈശ്വരൻ ആ ജ്യോതിസ്സിനെ മൂടിവെക്കുവാൻ വേണ്ടി ഭവതിയുടെ ശരീരം സൃഷ്ടിച്ചതാണു്. ആകാശം ഒരു നടനരംഗമായും ഓരോരോ ജ്യോതിൎഗ്ഗോളവും ഓരോ വിശിഷ്ടനടനായും തുനിലാവു മധുരമായ സംഗീതാമൃതമായും തീൎന്നിരുന്നുവെങ്കിൽ മാനസി ആ മഹാനാടകത്തിലെ നായികയായിത്തീരുമായിരുന്നു. ഞാൻ മാനസിയെ കാമിക്കുവാൻ യോഗ്യനല്ല. എന്നാൽ ഭക്തിയോടെ സേവിക്കുവാനെനിക്കു കഴിയും. ആ സേവക്കു പ്രതിഫലമാ

യി, അല്പമെങ്കിലും—അണുമാത്രമെങ്കിലും മാനസിക്ക കരുണയുണ്ടാവാൻ ഞാൻ പ്രാൎത്ഥിക്കുന്നു. എൻെറ ആഗ്രഹം ഭവതി പൂരിപ്പിക്കുമോ?

(ഇത്രയും പറഞ്ഞുകൊണ്ടു് അജയസിംഹൻ മാനസിയുടെ കരം ഗ്രഹിക്കുന്നു. ഇതിനിടയിൽ റാണി അവിടെ പ്രവേശിക്കുന്നു)

റാണി—അജയസിംഹ!

(അജയസിംഹൻ മാനസിയുടെ കൈവിട്ടു പുറകോട്ടു മാറുന്നു)

മാനസി—എന്താ അമ്മേ?

റാണി—ആരുമില്ലാത്ത ദിക്കിൽവെച്ചു് എൻെറ മകളോടു നിങ്ങളിങ്ങനെ സംസാരിക്കുന്നതു് ഒട്ടും ഭംഗിയല്ല.

അജയ—ഞാൻ മാപ്പുചോദിക്കുന്നു.

മാനസി—എന്തിനാ് അജയൻ മാപ്പുചോദിക്കുന്നേ?

റാണി—നീ രാജകന്യകയാണെന്നു് ഓൎമ്മയുണ്ടായിരിക്കണം. പോ, അകത്തേക്കു പോ.

(മാനസി പോകുന്നു)

റാണി—അജയ! നിങ്ങൾ ഗോവിന്ദസിംഹൻെറ പുത്രനാണു്. നിങ്ങളെ ഞങ്ങൾ വീട്ടിലെ ഒരാളെപ്പോലെയാണു കരുതിവരുന്നതു്. നിങ്ങളും മാനസീം പണ്ടത്തെപ്പോലെ വെറും കുട്ടികളല്ല. അതെനിക്കു നിങ്ങളെ ധരിപ്പിക്കേണ്ടതുണ്ടു്. അതോൎത്തുകൊണ്ടുവേണം മേലാൽ നിങ്ങൾ മാനസിയോടു പെരുമാറുന്നതു്.

അജയ—കല്പനപോലെ.

(അജയസിംഹൻ അഭിവാദ്യംചെയ്തുപോകുന്നു)

റാണി—ഞാൻ നല്ലവണ്ണം ധരിച്ചുകഴിഞ്ഞു. അജയനും മാനസിയും തമ്മിൽ വിവാഹം നടന്നെങ്കിൽ നന്നായേനേ. പക്ഷേ അതുണ്ടാവോ? (കുറേ ഉറപ്പിച്ചുകൊണ്ടു) നടക്കാത്ത കാൎയ്യത്തെക്കുറിച്ചു വെറുതെയെന്തിനാ ആലോചിക്കണെ?

(റാണാ അമരസിംഹൻ പ്രവേശിക്കുന്നു)

റാണ—രുഗ്മിണി!

റാണി—മഹാരാജാവേ! ഞാനങ്ങോട്ടു വരാൻ വിചാരിക്കയായിരുന്നു.

റാണ—നിങ്ങൾ മാനസിയോടെന്തെങ്കിലും പറകയുണ്ടായോ?

റാണി—ഇല്ലല്ലോ. എന്താ? എന്താ ഉണ്ടായതു്?

റാണ—അവൾ കരയുന്നു.

റാണി—അവൾ കരയേ?

റാണ—ചെല്ലു, അവളെന്തിനാ കരയുന്നതെന്നു നോക്കു.

റാണി—എന്തു ഭ്രാന്തത്തി! കരയത്തക്കോണം ഞാൻ വല്ലതും പറഞ്ഞോ? അവിടുന്നാണെങ്കിൽ അവളുടെ കാൎയ്യമൊന്നും നോക്കുന്നില്യ. അവളും ഒന്നും ആലോചിക്കുന്നില്യ. ഇതാ ഇപ്പോൾതന്നെ അവൾ അജയസിംഹന്റെ കൂടെ—

റാണ—ഓൎമ്മിച്ചോളു! മാനസിയുടെ കാൎയ്യത്തിൽ എല്ലാമാലോചിച്ചു പറയൂ. അവളാരാണെന്നറിയാമൊ?

റാണി—ആരാവോ?

റാണ—അവളാരാണെന്നു് എനിക്കു നിശ്ചയമില്ല.

ഇതുവരെ അവളെ അറിയുവാൻ നമുക്കാക്കും സാധിച്ചി ട്ടില്ല. അവളാരെന്നും എവിടെനിന്നാവിർഭവിച്ചുവെന്നും ആക്കും പറയുവാൻ കഴിയുന്നതല്ല.

റാണി—ദാ, ഇവിടേം എനിക്കു കുററം; അവിടേം എനിക്കു കുററം. പോയി നോക്കട്ടെ, മകൾ കരയുന്നു ണ്ട്രോ. ഇതൊരു ഉപദ്രവായല്ലോ!

റാണ—ഇതാ നോക്കു! (റാണി തിരിച്ചുവരുന്നു.)

റാണ—നോക്കു! ഇനിമേൽ മാനസിയോടു യാ തൊന്നും പറഞ്ഞുപോകരുതു്. സ്വർല്ലോകത്തെ ഒരു തേജഃപുഞ്ജം സദയമിവിടെ അവതരിച്ചിരിക്കയാണു്. നിങ്ങൾ വല്ലതും പറഞ്ഞാൽ അതു കലഹിച്ചു തിരിച്ചു പോകും.

(റാണി നിരാശയോടുകൂടി പോകുന്നു. റാണ ഒരു ഉയന്ന ആസനത്തിന്മേലിരുന്നു് ആകാശത്തേക്കു നോക്കി ക്കൊണ്ടു പറയുന്നു.)

ഈ ജീവിതം ഒരു സ്വപ്നമാണു്. ഈ ആകാശം എ ത്ര നീലവും സ്വച്ഛവും അനന്തവുമാകുന്നു! ഇതിൻെറ താ ഴെ അലസവും ഉദാരവും മനോഹരവുമായ മേഘപടലം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. പ്രകൃതിയുടെ ജീവിതത്തി ലും സമുദ്രത്തിലെ തിരകൾ ഉയന്നും താണുമിരിക്കുന്നതു പോലെ കാണുന്നു. ഈ അലസമായ രാമണീയത്വം ചി ലപ്പോൾ അതിഭീഷണമായ ആകാരത്തേയും വഹിക്കുന്ന തായി കാണുന്നു. ആകാശത്തിൽ മേഘങ്ങൾ ഗജ്ജിക്കു ന്നു. ഭൂമിയിൽ വഷമുണ്ടായി പ്രവഹിക്കുന്നു. വീണ്ടും

പണ്ടത്തെപ്പോലെതന്നെ എല്ലാം ശാന്തവും സുസ്ഥിരവു മായിത്തീരുന്നു.

(ഗോവിന്ദസിംഹൻ പ്രവേശിക്കുന്നു.)

റാണ—ആര്? ഗോവിന്ദസിംഹനോ? എന്താ ഇത്ര പെട്ടന്നിങ്ങോട്ടു പോന്നതു്?

ഗോവിന്ദ—മഹാരാജാവേ! മേവാഡിനെ ആക്രമിക്കാൻ പിന്നേയും മുഗളന്മാരുടെ ഒരു സൈന്യം വരുന്നുണ്ട്.

റാണ—വന്നുകഴിഞ്ഞുവോ? ദേവാർയുദ്ധംകൊണ്ടു മാത്രം യുദ്ധത്തിന്ന് അവസാനമുണ്ടാവുന്നതല്ലെന്നു നാം മുൻകൂട്ടിത്തന്നെ കരുതീട്ടുള്ളതാണല്ലോ. എന്നുവരെ രാജപുത്രസ്ഥാനം മുഴുവനും മുടിക്കാതിരിക്കുന്നുവോ അന്നുവരെ മുഗളന്മാർ അടങ്ങിപ്പാർക്കുകയില്ല.

ഗോവിന്ദ—മഹാരാജാവേ! നമ്മുടെ ഭാഗത്തു ഇതുവരേയും യാതൊരൊരുക്കങ്ങളും കൂട്ടാതിരിക്കുന്നതിന്റെ കാരണമെന്താവോ?

റാണ—എന്തിനു? ഒരുക്കങ്ങൾ കൂട്ടുന്നതിന്റെ ആവശ്യം?

ഗോവിന്ദ—ഇനി മഹാരാജാവു തിരുമനസ്സുകൊണ്ടു യുദ്ധംചെയ്യാൻ ഭാവമില്ലെ?

റാണ—എന്തിനാ? യുദ്ധംകൊണ്ടു ഫലമെന്താണു?

ഗോവിന്ദ—മഹാരാജാവേ! അല്ലെങ്കിൽ മുഗളന്മാർ വന്നു മേവാഡിനെ ക്ഷണത്തിൽ കൈവശപ്പെടുത്തില്ലേ?

റാണ—അവൎക്കു മോഹമുണ്ടെങ്കിൽ പിന്നതിലെന്താണാക്ഷേപം?

ഗോവിന്ദ—വാസ്തവത്തിൽ തിരുമനസ്സുകൊണ്ടു യുദ്ധം ചെയ്യുന്നില്ലെന്നുണ്ടോ?

റാണ—ഇല്ല, ഒരിക്കലുണ്ടായി. അതു കഴിയുകയും ചെയ്തു.

ഗോവിന്ദ—ഒരു വിധത്തിലും, ആരംഭിക്കയോ പ്രയത്നിക്കയോ കൂടിസ്സംസാരിക്കയോ ചെയ്യാതെ—

റാണ—ഇതൊക്കെ പറയുന്നതിന്റെ ആവശ്യം തന്നെയെന്താണു? ദേവാർയുദ്ധത്തിൽ നമ്മുടെ സൈന്യം പകുതിയിലധികവും നശിച്ചുപോയി. ഇപ്പോൾ യുദ്ധം ചെയ്വാൻ സൈന്യമെവിടെയാണു?

(സത്യവതി പ്രവേശിക്കുന്നു)

സത്യ—മഹാരാജാവേ! സൈന്യം ഭൂമിപിളൎന്നു പുറത്തുവരും. സേനയെപ്പററി അവിടുന്നു ചിന്തിക്കണ്ട.

റാണ—ആര്? ചാരണിയോ?

സത്യ—അതെ മഹാരാജാവേ! ഞാൻ ചാരണിയാണു. മുഗളസൈന്യം വീണ്ടും മേവാഡിനെ ആക്രമിക്കാൻ വന്നിട്ടുണ്ടെന്നു ഞാൻ കേട്ടു. എന്നാൽ മേവാഡാകട്ടെ ഇതുവരെയും ഉദാസീനമായും നിശ്ചിന്തമായുമിരിക്കുന്നതും ഞാൻ കാണുന്നു. മഹാരാജാവിന്റെ നിദ്രക്കു ഇതുവരെ ഭംഗമുണ്ടായിട്ടില്ലെന്നും ഞാൻ വിചാരിച്ചു. അതുകൊണ്ടു മഹാരാജാവിന്റെ നിദ്രക്കു ഭംഗം വരുത്തുവാനാണു ഞാൻ വന്നിരിക്കുന്നതു്.

റാണ—ചാരണി! ഇപ്പോൾ യുദ്ധംചെയ്യാനെനിക്കാഗ്രഹമില്ല. ഇത്തവണ സന്ധിചെയ്യുന്നതാണു്.

സത്യ—ഇതെന്താ മഹാരാജാവെ! ദേവാർയുദ്ധ

ത്തിലെ ജയത്തിനു ശേഷം സന്ധിയെന്തിനാണു? ആ ഗൌരവമാകുന്ന ശിഖരത്തിൽനിന്നും വഴുതീട്ടു മഹാരാജാവു് അപമാനഗർത്തത്തിൽ പതിച്ചുപോകില്ലേ?

റാണ—ചാരണി! ദേവാർ യുദ്ധകാൎയ്യം പോകട്ടെ. ആ യുദ്ധത്തിൽ തീൎച്ചയായും നമുക്കുതന്നെയാണു ജയം. ആ ജയമെങ്ങനെയാണുണ്ടായതെന്നറിയാമോ? അതിൽ നമ്മുടെ സൈന്യം പകുതിയിലധികം നശിച്ചുപോയിരിക്കുന്നു. ഇത്രയധികം വീരന്മാരുടെ രക്തമൊഴുക്കീട്ടാണു നമുക്കന്നു വിജയമുണ്ടായതു്.

സത്യ—മഹാരാജാവേ! ഇതല്പമെങ്കിലും ചിന്തിക്കാനോ ദുഃഖിക്കാനോ ഉള്ള സംഗതിയല്ല. വീരന്മാരുടെ രക്തമാണു ജാതിക്കഭിമാനമുണ്ടാക്കുന്നതു്. ഏതൊരു ദേശത്താണോ വീരന്മാർ മരിക്കുന്നതു്, ആ ദേശത്തെപ്പററി ദുഃഖിക്കേണ്ട ആവശ്യമില്ല. വീരന്മാർ മരിക്കാതിരിക്കുന്ന ദേശത്തെപ്പററിയാണു വ്യസനിക്കേണ്ടതു്.

റാണ—എന്നാൽ നാമൊരിക്കൽക്കൂടി യുദ്ധംചെയ്തു വെന്നിരിക്കട്ടെ; അതുകൊണ്ടും ഫലമുണ്ടാവില്ലെന്നാണു കാണുന്നതു്. ഈ യുദ്ധത്തിനൊരിക്കലു മവസാനമുണ്ടാകുന്നതല്ല. ഈ മുഷ്ടിമിതമായ സൈന്യത്തേയും കൊണ്ടു ദില്ലിചക്രവൎത്തിയുടെ വിശ്വവിജയിനിയായ സേനയോടെതിൎത്തു യുദ്ധം ചെയ്യുന്നതു മുഴുത്ത ഭ്രാന്തുതന്നെയാണു്.

സത്യ—മഹാരാജാവേ! ഇതിനെ ഭ്രാന്തെന്നു പറയുകയാണെങ്കിൽ ഇതിൻെറ സ്ഥാനം എല്ലാ വിവേചനത്തേക്കാളും വിചാരത്തേക്കാളും ഉയൎന്നതാണു്. വിശ്വ

മുഴുവനും ഈ ഭ്രാന്തിൻെറ കാലടികളിൽക്കിടന്നു പിടയു ന്നു. സ്വർഗ്ഗത്തിൽനിന്നും ഒരു മഹത്വമവതരിച്ച് ഈ ഭ്രാന്തിൻെറ ശിരസ്സിൽ കിരീടം ചാർത്തുന്നു. ഏതിനെയാണോ മഹാരാജാവു ഭ്രാന്തെന്നു പറയുന്നതു ആ ഭ്രാന്തില്ലാതെ ഏതൊരു മഹത്തായ കാർയ്യമാണിന്നുവരെയുണ്ടായിട്ടുള്ളതു്?

റാണ—എന്നാൽ ഈ യുദ്ധത്തിൻെറ അവസാനം തീർച്ചയായും മൃത്യു—

സത്യ—മഹാരാജാവേ! റാണാ പ്രതാപസിംഹൻെറ പുത്രനു ദാസ്യമോ മൃത്യുവോ ഏതാണു മഹത്തരമെന്നു തിരിച്ചറിവാൻ പ്രയാസമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. മരണത്തെ ഭയന്നു നാം നമ്മുടെ രത്നത്തെ ആക്രമികളുടെ ഹസ്തങ്ങളിൽ സമർപ്പിക്കയോ? രത്നത്തേക്കാൾ അത്യുത്തമവും പൂർവ്വപുരുഷന്മാരുടെ ആർജ്ജിതവും അനേകശതാബ്ദങ്ങളുടെ സ്മാരകവുമായ നമ്മുടെ സർവ്വസ്വത്തെ, പ്രാണനെ ഭയന്നു യുദ്ധം ചെയ്യാതെ ശത്രുകരത്തിലേല്പിക്കയോ? അവർക്കിതിനെ ലഭിക്കുവാൻ കൊതിയുണ്ടെങ്കിൽ നമ്മെ വെട്ടിക്കൊന്നെടുത്തു കൊള്ളട്ടെ. നിശ്ചിതമായ മരണത്തെപ്പറ്റി എന്താണു വിചാരിപ്പാനുള്ളതു്? അതെല്ലാൎക്കും ഒരു ദിവസം വേണ്ടതല്ലേ? മഹാരാജാവേ! അവിടുന്നെഴുന്നേററാലും. മുഗളന്മാരിതാ പടിക്കലെത്തിക്കഴിഞ്ഞു. ഇപ്പോൾ സ്വപ്നം കാണേണ്ട സമയമല്ല.

റാണ—ചാരണീ! നിങ്ങളാരാണു്? നിങ്ങളുടെ വാക്കുകളിൽ ഗർജ്ജനവും നിങ്ങളുടെ നേത്രങ്ങളിൽവിദ്യുത്തും

നിങ്ങളുടെ അംഗങ്ങളിൽ കൊട്ടുങ്കാററുമാണ്. സൂൎയ്യനെ പ്പോലെ പ്രകാശമാനവും ജലപ്രവാഹംപോലെ പ്രബലവും വജ്രംപോലെ ഭയാനകവുമായ നിങ്ങളാരാണ്? നിങ്ങൾ കേവലം ചാരണിയല്ലതന്നെ.

സത്യ—മഹാരാജാവേ! അവിടുന്നു ചോദിക്കയാണെങ്കിൽ ഞാൻ പറയാം. എനിക്കിനി എന്നെ ഒളിച്ചുവെക്കേണ്ട ആവശ്യമില്ല. റാണാ പ്രതാപസിംഹൻെറ ജ്യേഷ്ഠൻ സഗരസിംഹൻെറ പുത്രിയാണു ഞാൻ.

റാണ— ഏ! നിങ്ങൾ സഗരസിംഹൻെറ പുത്രിയാണോ?

സത്യ—അതേ, മഹാരാജാവേ! എന്നെയിങ്ങനെ പരിചയപ്പെടുത്തേണ്ടിവന്നതിൽ ലജ്ജ തോന്നുന്നുണ്ട്. എങ്കിലും, അച്ഛൻെറ പാപങ്ങൾക്ക പ്രായശ്ചിത്തമായി ഈ മകളെക്കൊണ്ട് എത്രത്തോളം സാധിക്കുമോ അത്രത്തോളം ചെയ്യുന്നുണ്ട്. അച്ഛൻ തൻെറ അനുജൻെറ പുത്രനെ സിംഹാസനത്തിൽനിന്നിറക്കിക്കളയുവാൻ ചിതോർകോട്ടയിൽ സങ്കല്പറാണയായി വന്നിരിക്കുന്നുണ്ട്. എന്നാൽ അദ്ദേഹത്തിൻെറ മകൾ അദ്ദേഹത്തിനു വിപരീതമായി മേവാഢുനിവാസികളെ ഉത്സാഹിപ്പിച്ചുകൊണ്ടു സഞ്ചരിക്കുന്നു. സഗരസിംഹൻ മേവാഢിലെ ആരുമല്ലെന്നും അദ്ദേഹം മുഗളന്മാരുടെ വിലക്കുവാങ്ങിയ ദാസനാണെന്നും ഞാനുച്ചത്തിൽ ഉൽഘോഷിച്ചുകൊണ്ടു നടക്കുന്നു. മഹാരാജാവേ! മേവാഢിലെ ഒരൊററ പ്രാണിയെങ്കിലും അച്ഛനു കരം കൊടുത്തിട്ടില്ലെന്നുള്ള വസ്തുതയും അവിടുന്നറിഞ്ഞിരിക്കുമല്ലോ.

റാണ—ഹാ! സോദരി! അതെനിക്കറിയാം.

സത്യ— മഹാരാജാവേ! മേവാഡിനുവേണ്ടി എന്റെ സുഖഭോഗങ്ങളേയും അച്ഛനേയും പുത്രനേയും സർവ്വസ്വത്തേയും പരിത്യജിച്ച് ഒരു ചാരണിയുടെ വേഷത്തിൽ മേവാഡിന്റെ അരണ്യങ്ങളിലും സാനുപ്രദേശങ്ങളിലും ഞാൻ മേവാഡിന്റെ മാഹാത്മ്യം പാടിക്കൊണ്ടു സഞ്ചരിക്കയാണ്. എന്റെ പ്രിയപ്പെട്ട മേവാഡിനെ കേവലം തുച്ഛവും അനാവശ്യവുമായ പദാർത്ഥമെന്നപോലെ അവിടുന്നു വലിച്ചെറിയുമോ?

(സത്യവതിയുടെ നേത്രങ്ങൾ അശ്രുപൂർണ്ണങ്ങളാകുന്നു. തൊണ്ടയിടറുന്നു. അവർ കണ്ണു തുടക്കുന്നു.)

റാണ— സോദരി! സമാധാനിക്കുക. നിങ്ങളെന്റെ സോദരിയും രാജകന്യകയുമാണ്. ഏതൊരു ദേശത്തിനുവേണ്ടി നിങ്ങൾ നിങ്ങളുടെ ജീവനെ ബലികഴിച്ചുവോ ആ ദേശത്തിനുവേണ്ടി അതിന്റെ രാജാവായ നിങ്ങളുടെ സഹോദരനും പ്രാണനെ പ്രദാനംചെയ്വാൻ കഴിയും. ഗോവിന്ദസിംഹ! യുദ്ധത്തിനു സന്നദ്ധനായിക്കൊൾക. സേനയും ശരിപ്പെടുത്തുക.

---

## രംഗം മൂന്ന്.

സ്ഥാനം—മേവാഡിൽ അബ്ദുല്ലയുടെ കൂടാരം. സമയം—രാത്രി.

(അബ്ദുല്ല, ഹുസ്സേൻ, ഹിദായത്താലി ഇവർ സംസാരിച്ചുകൊണ്ടിരിക്കുന്നു.)




അബ്ദു—ഈ നാട്ടിൽ പൊട്ടത്തരങ്ങൾ വളരെ അധികമുണ്ട്.

ഹിദാ—ഉവ്വ്, അതു ശരിയാണ്.

അബ്ദു—നിങ്ങളൊരിക്കൽ തോറുവല്ലോ, അപ്പോൾ രാജപുത്രന്മാർ ഏതു ഭാഗത്തൂടെയാണു കടന്നതു?

ഹിദാ—ഞാനൊരിക്കലും തോൽക്കുകയുണ്ടായിട്ടില്ലല്ലോ.

അബ്ദു—നിങ്ങൾ തോൽക്കുകയും ചെയ്തിട്ടില്ലേ? ശത്രുക്കൾ നിങ്ങളെപ്പിടിച്ചുകെട്ടി തടവുകാരനാക്കി, എന്നിട്ടും നിങ്ങൾ തോററിട്ടില്ലെന്നോ പറയുന്നു?

ഹിദാ—അവരെന്നെ ബന്ധിച്ചു? ഞാൻ സൂത്രത്തിൽ എന്നെ പിടിപ്പിച്ചതാണ്.

അബ്ദു—നിങ്ങളവരെക്കൊണ്ടു സൂത്രത്തിൽ നിങ്ങളെ പിടിപ്പിച്ചുവെന്നു പറയുന്നതിന്റെ അർത്ഥമെന്താണ്?

ഹുസ്സൻ—അതേ അങ്ങുന്നേ! ഇദ്ദേഹം സൂത്രത്തിലിദ്ദേഹത്തെ പിടിപ്പിച്ചതായിരുന്നു. രാജപുത്രന്മാരുടെ സൈന്യം തലക്കവീതയെത്തിയപ്പോൾ നമ്മുടെ ഭടന്മാർ നല്ലവണ്ണമൊന്നാലോചിച്ച് ഉറയിൽനിന്നു വാളൂരി. പിന്നെ അവരോരോരുത്തരും അവനവന്റെ വരിപ്പിൽ ഒരു ഭാഗത്തു വാളും മറെറാരു ഭാഗത്തു ഉറയും വെച്ച് ഇരിപ്പായി. അതിന്റെ ശേഷം അവരോരോരുത്തരും വളരെ സുഖമായി അവനവന്റെ മീശപിരിക്കുവാനും തുടങ്ങി. അപ്പോൾ ഭക്ഷണവും തയ്യാറായിരുന്നു. ഊണുകഴിക്കാതെ ഒരിടത്തും പോകാൻ വയ്യല്ലോ. ഊണുകു

ഴിഞ്ഞശേഷം ചീർപ്പുകൊണ്ടു തലമിനുക്കുകയും ഒരിക്കൽ കൂടി മീശപിരിക്കുകയും ചെയ്തു. ആ സമയം രാജപുത്രന്മാരുടെ സൈന്യം നമ്മുടെ കൂടാരത്തിൻെറ വാതുക്കലെത്തിക്കഴിഞ്ഞുവെന്നു മനസ്സിലായി. അവസാനം നമ്മുടെ ശിപായിമാർ യുദ്ധംചെയ്യാൻതന്നെ പുറപ്പെട്ടു. എന്നാൽ മുമ്പേതന്നെ വാളും ഉറയും വെവ്വേറെ വെച്ചിരുന്നല്ലോ. ധൃതിയിൽ പരിഭ്രമിച്ചെടുത്തപ്പോഴ് ഉറ മാത്രമായി.

അബ്ദു—ഈ അബദ്ധം എല്ലാവൎക്കും പററിയോ?

ഹിദാ—ഉവ്വെന്നു! ഇതു ഈശ്വരൻെറ മായതന്നെ. അതിനെ ആൎക്കു തടുക്കുവാൻ കഴിയും?

അബ്ദു—എന്നാലവൎക്കെല്ലാവൎക്കും ഒരു കാൎയ്യംകൂടി ചെയ്യാമായിരുന്നു.

ഹിദാ—അതെന്താണു?

അബ്ദു— ഊണുകഴിഞ്ഞശേഷം അവരെല്ലാവരും ഒരു ഭാഗത്തു വാളും മറെറാരു ഭാഗത്തു് ഉറയുംവെച്ചുകൊണ്ടു ഒരു ഉറക്കംകൂടി ഉറങ്ങിയിരുന്നെങ്കിൽ വളരെ നന്നായേനെ.

ഹിദാ—ഇതിനും വളരെ ബുദ്ധിമുട്ടായിത്തീൎന്നു; എന്തെന്നാൽ ശത്രുക്കൾ തലയിൽക്കേറി കഴിഞ്ഞിരുന്നു.

അബ്ദു—അതു ശരിതന്നെ. ഉറങ്ങാൻ മതിയായ സമയം കിട്ടിയിരുന്നില്ല. എന്തെങ്കിലുമാകട്ടെ, അപ്പോൾ നിങ്ങളെല്ലാവരുമെന്തുചെയ്തു?.

ഹിദാ—അപ്പോൾ ഞങ്ങളെന്തുചെയ്യും?

അബ്ദു— 'അയ്യോ! പ്രാണനപഹരിക്കരുതേ!

ന്നാൽ ബന്ധിച്ചുകൊള്ളണേ!' എന്നോ മറ്റോ പക്ഷേ പറഞ്ഞിട്ടുണ്ടായിരിക്കാം.

ഹിദാ—എയ്! ഇല്ല. ഇതല്ല അപ്പോൾ പറഞ്ഞത്. എന്നാൽ അതേ, ഇതിനോടു തെല്ലു യോജിച്ചതാണു പറഞ്ഞത്. എന്താ പറഞ്ഞതെന്നു നല്ല ഓർമ്മയില്ല.

അബ്ദു—നിങ്ങൾ പറഞ്ഞ ആ വാക്കു മറന്നുപോകുന്നതായാൽ ഉർദുസാഹിത്യത്തിനു വലിയൊരു നഷ്ടം പററുന്നതല്ലല്ലോ? ഓരോരുത്തരും അവനവനെ പിടിപ്പിച്ചുവെന്നായിരിക്കാമതിന്റെ താല്പര്യം.

ഹിദാ—അതെ അതെ, നിങ്ങൾക്കു വളരെ നല്ലവണ്ണം മനസ്സിലായിട്ടുണ്ട്. എന്നാൽ ബോധനസ്ഥനായിത്തീരുന്നതിനു മുമ്പിൽ വേറെയാരോ എന്നെ തെററിദ്ധരിച്ച് എന്നെ ചതിയായി വെടിവെച്ചു.

അബ്ദു—അഃ അഃ അപ്പോൾ റാണിയുടെ പുത്രി നിങ്ങളെ ശുശ്രൂഷിക്കാൻ വന്നുവെന്നും ഞാൻ കേട്ടു.

ഹിദാ—ശരിതന്നെ. അവളും ഒരു വീരഭടന്റെ പുത്രിയാണല്ലൊ. വീരശൂരന്മാരായ യോദ്ധാക്കളെ ബഹുമാനിക്കേണ്ട വിധം അവൾക്ക് ഒന്നാന്തരമായി അറിയാം. അതിലും വിശേഷിച്ച് എന്റെ ഈ മോഹനമുഖമോ! (ഹുസ്സന്റെ നേരെ കടക്കണ്ണിട്ട് ആംഗ്യം കാണിക്കുന്നു.)

ഹുസ്സൻ—സംശയമില്ല, അങ്ങയുടെ മുഖം സ്തുതിക്കത്തക്കതുതന്നെയാണ്.

അബ്ദു—അതുകൊണ്ടു പക്ഷേ, അവൾ—

ഹിദാ—ഹാ! ഞാനെന്താ നിങ്ങളോടു പറയേണ്ടേ?

അബ്ദു—അവൾ സുന്ദരിതന്നെയോ?

ഹിദാ—ഓ! അതൊന്നും ചോദിക്കയേ വേണ്ട.

അബ്ദു—അവളെന്താ നിങ്ങളോടു പറഞ്ഞതു്?

ഹിദാ—എന്നോടു വല്ലതും പറയാൻ ലേശമെങ്കിലും ധൈര്യമവൾക്കുണ്ടായില്ല. അവളെന്നെ 'ജീവനാഥ!' എന്നു വിളിക്കാനാഗ്രഹിച്ചിരുന്നുവെന്നാണു തോന്നുന്നതു്. ഒരു പ്രാവശ്യം അവളുടെ മുഖത്തുനിന്നു 'ജീ' എന്നു വളരെ സ്പഷ്ടമായി കേൾക്കയുണ്ടായി. 'വ' എന്നതിന്റെ ഒരു ഭാഗവും പറയുവാൻ ഭാവിച്ചിരുന്നു. എന്നാൽ ഞാൻ പറയട്ടെ, എനിക്കു കളവു പറയുന്ന ശീലം ലേശംപോലുമില്ല. ഞാനാദ്യം പറഞ്ഞ ഊഹത്തോടുകൂടിത്തന്നെ അവളെന്നെ നോക്കിക്കൊണ്ടിരുന്നു. അപ്പോൾ അവളുടെ ജാലവിദ്യയൊന്നും എന്നോടു നടക്കയില്ലെന്നു അവൾ മനസ്സിലാക്കി. അവൾ അത്രയും പറഞ്ഞുകൊണ്ടു നിത്തിക്കളഞ്ഞു. പിന്നെയൊരൊററ അക്ഷരംപോലും പറയുവാനുള്ള ധൈര്യമവൾക്കുണ്ടായില്ല.

അബ്ദു—പിന്നെ അതു കഴിഞ്ഞിട്ടെന്താ ഉണ്ടായതു?

ഹുസ്സേൻ—പിന്നെ റാണ വന്നു സേനാപതിയങ്ങുന്നിനെ വിട്ടയക്കയും ചെയ്തു.

ഹിദാ—അല്ലെങ്കിൽ ഞാനദ്ദേഹത്തെ ഒരിക്കൽകൂടി കാട്ടിക്കൊടുത്തേനേ. ങ്ഹ! ഹ! ഹ!

അബ്ദു—സംശയമില്ല. അല്ലയോ സേനാപതി! നിങ്ങളുടെ വീരത്വത്തിൽ ശങ്കയില്ല.

ഹിദാ—എയ്.! അല്ലല്ല. ഞാനത്ര വലിയൊരു വീരനും മററുമല്ല. എന്നാൽ ഈ ഭടനായകവൃത്തി ഞാൻ

വളരെ പണം ചിലവിട്ടാണു പഠിച്ചിട്ടുള്ളതെന്നു നിങ്ങൾക്കറിയാമല്ലൊ.

അബ്ദു—(സംഭാഷണഗതി മാററിക്കൊണ്ടു്) ഓ! രാത്രിസമയം ഈ പർവ്വതമെത്ര കറുത്തതായിത്തീരുന്നു! ഈ നാട്ടിൽ മുഴുവൻ പർവ്വതങ്ങൾതന്നെയാണെന്നാണു തോന്നുന്നതു്.

ഹിദാ—പർവ്വതങ്ങൾ മാത്രമല്ല. രണ്ടുനാലു തടാകങ്ങളുമുണ്ടു്.

അബ്ദു—ആട്ടെ, നാളെ രാവിലെ നല്ലവണ്ണം നോക്കാമല്ലൊ.

(കുറച്ചു ദൂരത്തു വീരങ്കിയുടെ ശബ്ദം കേൾക്കുന്നു.)

അബ്ദു—(പരിഭ്രമിച്ചു്) ഇതെന്താണു്?

ഹിദാ—ഹുസ്സേൻ!

ഹുസ്സേൻ—എന്താ അങ്ങുന്നേ! ഇത്തവണ നമ്മുടെ വരവു നോക്കാതെതന്നെ രാജപുത്രന്മാർ നമ്മെ ആക്രമിച്ചുവെന്നാണു് തോന്നുന്നതു്.

അബ്ദു—ഹുസ്സേൻ! സൈന്യത്തോടു വേഗമൊരുങ്ങാൻ പറയൂ.

## രംഗം നാലു്.

സ്ഥാനം—ചിതോർദുർഗ്ഗത്തിന്റെ അന്തർഭാഗം. സമയം—രാത്രി.

(ഒരു കട്ടിലിൽ അരുണസിംഹൻ കിടന്നുറങ്ങുന്നു. മറെറാരു കട്ടിൽ ഒഴിഞ്ഞുകിടക്കുന്നു. രാജാ സഗരസിംഹൻ അങ്ങുമിങ്ങും ലാത്തിക്കൊണ്ടിരിക്കുന്നു)

സംഗര—ചിതോർദുർഗ്ഗത്തിൽ ഇവരെന്നെ ഒരുപ്രകാരത്തിൽ ബന്ധനത്തിലാക്കിവെച്ചിരിക്കുന്നതുപോലെയാണു് ഈ പാർപ്പുകൊണ്ടെനിക്കു തോന്നുന്നതു്. ഇവിടെ ഇരിക്കുന്ന ഓരോ പുരാതനശിലയും മാന്ധാതാവിന്റെ കാലത്തുള്ള ഓരോ പുരാണതരുവും ഓരോരോ ഭൂതമായി പരിണമിച്ചതുപോലെ തോന്നുന്നു. രാത്രി കാററുവീശുമ്പോൾ അവ കുറേക്കൂടി ഭയങ്കരങ്ങളായിത്തീരുന്നു. എന്നാൽ കൊടുങ്കാററു വീശുമ്പോൾ അവ ഭൂതങ്ങൾതന്നെയായി ഭവിക്കുന്നുവെന്നതിനു സംശയമില്ല. അന്ധകാരം വ്യാപിക്കുമ്പോൾ അവ മഷിപോലെ കാളിമപൂണ്ടതായി തോന്നിപ്പോകുന്നു. ഒരൊററ നക്ഷത്രത്തെപ്പോലും കാണുന്നുമില്ല. എന്തെങ്കിലുമാവട്ടെ. ഇപ്പോൾ രാമായണമൊരുവട്ടം വായിച്ചു കഴിഞ്ഞു. ഇവിടെ വന്നതുകൊണ്ടു ഇത്രയെങ്കിലും സാധിച്ചുവല്ലോ. രാമായണമെത്ര വിശിഷ്ടമായ ഒരു ഗ്രന്ഥമാണു്! ചാരണന്മാരിൽനിന്നും ചാരണികളിൽനിന്നും നമ്മുടെ പൂർവ്വപുരുഷന്മാരുടെ ചരിത്രവും കേൾക്കുവാൻ തരമായതുകൊണ്ടു് അങ്ങനെയൊരു ലാഭം വേറെയുമുണ്ടായിട്ടുണ്ടു്. അവരെല്ലാമെത്ര വീരന്മാരായിരുന്നു? അവരുടെ വീരതയിൽ ഒരു തരത്തിലും സംശയിക്കാനുള്ള വഴിയില്ല. എന്നാലന്നെനിക്കെന്താണു തെല്ലു ഭയമുണ്ടാകുന്നതെന്നു മനസ്സിലാകുന്നില്ല. ഈ വിജനദുർഗ്ഗത്തിൽ വാസം, വിശേഷിച്ചു കൊടുങ്കാററുവീശുകയും ചെയ്യുന്നു. പിന്നെങ്ങനെ ഭയപ്പെടാതിരിക്കും? എടോ പാറക്കാരൻ! പാറക്കാരൻ!

(പാറാവുകാരൻ വരുന്നു)

സഗര—നോക്കൂ! ജാഗ്രതയുണ്ടായിരിക്കണം. ആരും കടക്കരുത്. അപ്പാ! എന്താ, ഇതെന്താണു?

പാറാ—മഹാരാജാവേ! എവിടെ?

സഗര—ഇതുതന്നെ. ഇതുതന്നെ; ഇതാ മുമ്പിൽ, അയ്യപ്പാ!

പാറാ—ഒന്നുമില്ല. കൊടുങ്കാറ്റാണ്.

സഗര—നിങ്ങളുടെ നാട്ടിൽ കൊടുങ്കാറ്റു നല്ലവണ്ണം വീശുമെന്നു മനസ്സിലായി.

പാറാ—മഹാരാജാവേ! അങ്ങനെതന്നെയാണ്.

സഗര—ഇപ്പോൾ മഹാരാജാവ് ഉറക്കമില്ലാതെ ചാവാതെ ചത്തു. എന്താ നിങ്ങളുടെ നാട്ടിൽ ഇരുട്ടും കൂടുതലാണോ?

പാറാ—അതേ, മഹാരാജാവേ!

സഗര—ഇത്രയിരുട്ടില്ലെങ്കിൽ എന്താ തരക്കേടു? നിങ്ങളുണർന്നിരിക്കണം. പുറത്തൊരു ചെറിയ വിളക്കുംകൊളുത്തിവെച്ചു കൊള്ളണം. എന്നാലിരുട്ടു കുറച്ചു കുറഞ്ഞുവെന്നു വരാം. ഈ കൂരിരുട്ടത്ത് എനിക്കുറക്കംതന്നെ വരുന്നില്ല. നിങ്ങൾ വാളൂരിപ്പിടിച്ചുകൊണ്ടു നാലു ഭാഗത്തും സഞ്ചരിച്ചുകൊണ്ടിരിക്കണം. ആരെങ്കിലും, വരുന്നുണ്ടെങ്കിൽ ഉടൻതന്നെ അവനിൽ ഒരു കൈ— എന്നാൽ നോക്കൂ! വല്ല മറവികൊണ്ടോ മറ്റോ വാൾ മയക്കുന്നതു് എന്റെ കഴുത്തിലാവല്ലേ. പൊയ്ക്കോളൂ.

(പാറാവുകാരൻ പോകുന്നു)

സഗര—നോക്കൂ, അരുണൻ കിടന്നു നല്ലോണമുറങ്ങുന്നു. ഇതൊന്തൊരു സുഖമാണു്! ഒരു പ്രാവശ്യമെങ്കിലും

ഇവനൊന്നു ഇങ്ങോ അങ്ങോട്ടോ തിരിഞ്ഞു കിടക്കയോ ഹാ, ഹും എന്നു വല്ല ശബ്ദമുണ്ടാക്കയോ ചെയ്തിരുന്നെങ്കിൽ ഉണൎന്നു കിടക്കാണെന്നു ഞാൻ സമാധാനിച്ചേനേ. എന്നാലെനിക്കാകട്ടെ ഇന്നു ഉറക്കംതന്നെ വരുന്നില്ല. എൻെറ പൂൎവ്വീകന്മാർ ഈ ദുൎഗ്ഗത്തിൽതന്നെയാണല്ലോ വസിച്ചിരുന്നതു്. അതുകൊണ്ടു് അവർ ധൈൎയ്യശാലികളായിരിക്കണമെന്നു നിശ്ചയംതന്നെ. പാറാക്കാരൻ!

(പാറാവുകാരൻ വരുന്നു)

സഗര—ഉണൎന്നുതന്നെയല്ലേ ഇരിക്കണേ? ഉറങ്ങിപ്പോകരുതു്. പിന്നെ ഇടക്കിടെ വല്ല ശബ്ദവും പുറപ്പെടുവിക്കണം. അല്ലെങ്കിൽ ഉണൎന്നിരിക്യാണെന്നു ഞാനെങ്ങനെയാ മനസ്സിലാക്കണേ?

(പാറാവുകാരൻ പോകുന്നു)

സഗര—അരുണ! അരുണ!

അരുണ—എന്താ മുത്തച്ഛ!

സഗര—വേണ്ട, ഒന്നുമില്ല, ഉറങ്ങിക്കോളു. ഇന്നു ഉറങ്ങുമ്പോൾ ഓൎമ്മയുണ്ടായിരിക്കണം. എനിക്കു ഭയമാകുന്നു.

അരുണ—എന്തിനെപ്പററിയാ പേടി? മുത്തച്ഛൻ ഒട്ടും ഉറങ്ങീട്ടില്ലേ? (തിരിഞ്ഞുകിടക്കുന്നു)

സഗര—ഇല്ല, ഇല്ല. നിനക്കെന്താ? നിനക്കു പേടി വേണ്ടു. ഹെയ്! ഇവിടെയെന്താ? പാറാക്കാരൻ! പാറാക്കാരൻ! എടോ ഉറങ്ങിയോ? എടോ പാറാക്കാരൻ! അരുണ! അരുണ!

അരുണ—എന്താ മുത്തച്ഛ! ഇന്നവിടുത്തേക്ക് ഉറക്കം വരുന്നില്ലെന്നു തോന്നുന്നു.

സഗര—ഇവിടെ ആരോ സംസാരിച്ചുകൊണ്ടിരിക്കുന്നപോലെ തോന്നുന്നു. വല്ലതും കേട്ടോ?

അരുണ—അല്പല്പ കാററു വീശാനുണ്ട്. (ചെരിഞ്ഞു കിടക്കുന്നു)

സഗര—എടോ, എവിടത്തെ കാററു? കാററു വല്ലപ്പോഴും സംസാരിക്കാറുണ്ടോ? അവനതാ സംസാരിക്കുന്നു! അപ്പാ! അയ്യപ്പോ!

അരുണ—എന്താ മുത്തച്ഛ!

സഗര—ഭൂതം! ഭൂതം!

അരുണ—എവിടെയാ ഭൂതം?

സഗര—അതാ നോക്കു! (വിരൽകൊണ്ടു ചൂണ്ടിക്കാണിക്കുന്നു)

അരുണ—എവിടെ? എനിക്കൊന്നും കാണാനില്ല. അവിടുന്നു ഉണർന്നിരിക്കേ സ്വപ്നം കാണാന്നാ തോന്നണേ.

സഗര—(കുംറ ദൂരത്തേക്കു ചൂണ്ടിക്കാണിച്ച്) എനിക്കിങ്ങോട്ടു പോരാൻ തീരെ മനസ്സുണ്ടായിരുന്നില്ല. അവരെന്നെ ബലാൽക്കാരമായി പിടിച്ചയച്ചതാണ്. ഇല്ല സഹോദര! എനിക്കു റാണയാവേണ്ട. റാണാ അമരസിംഹൻതന്നെ ആയിക്കോട്ടെ! എന്നെ കൊല്ലരുതേ! എന്നെ വിട്ടയക്കണേ!

അരുണ—മുത്തച്ഛ!

സഗര—ഹേ! ഇതാരാണ്? ചിതോരിലെ റാണാ ഭീമസിംഹൻ! ജയമല്ലൻ! പ്രതാപൻ! വേണ്ട അനുജ!

ഞാൻ നാളെത്തന്നെ ഇവിടുന്നു പൊക്കോളാം. ഈ മാതിരി എൻെറ നേരെ തുറിച്ചുനോക്കരുതേ! ഇവരാരെല്ലാമാണു്? അയ്യോ! എന്നെ കൊല്ലരുതേ! കൊല്ലരുതേ!

(സഗരസിംഹൻ നിലവിളിച്ചു താഴെ വീഴുന്നു.) അരുണസിംഹനെഴുന്നേററു് അദ്ദേഹത്തെ താങ്ങുന്നു. പാററവുകാരനും വരുന്നു.)

അരുണ—പാററാക്കാരാ! തെല്ലു വെള്ളം കൊണ്ടുവരു. മുത്തച്ഛൻ മോഹാലസ്യപ്പെട്ടിരിക്കുന്നു.

---

## രംഗം അഞ്ച്.



സ്ഥാനം—ഉദയപുരം രാജപ്രാസാദത്തിലെ അന്തഃപുരം. സമയം—ഉച്ച.

(മാനസിയും കല്യാണിയും സംസാരിച്ചുകൊണ്ടിരിക്കുന്നു.)

മാനസി—കല്യാണി! ഞാനിവിടെ ഒരു കുഷ്ഠാശ്രമം സ്ഥാപിച്ചിട്ടുണ്ടു്. അതിൽ വളരെ കുഷ്ഠരോഗികൾ വന്നു താമസം തുടങ്ങിയിരിക്കുന്നു. വളരെ പേർ വന്നുകൊണ്ടിരിക്കയും ചെയ്യുന്നു. കഷ്ടം! ആ പാവങ്ങളെത്ര കഷ്ടപ്പെടുന്നു!

കല്യാണി—മാനസിയുടെ ജീവിതം ധന്യംതന്നെ.

മാനസി—കല്യാണി! നിങ്ങളെന്നെ പ്രശംസിക്കു! എൻെറ പ്രവൃത്തിയെക്കുറിച്ചനുമോദിക്കു! എനിക്കുത്സാഹം വർദ്ധിപ്പിക്കു! എൻെറ മനസ്സിനു ധൈര്യമുണ്ടാക്കിത്തരു.

കല്യാണി—ഈ പ്രവൃത്തിയിൽ നിങ്ങൾക്കാരും വിഘ്നംചെയ്യുന്നില്ലല്ലൊ?

മാനസി—അച്ഛനെന്നോടു ഇതിനെപ്പററിയൊന്നും പറകയുണ്ടായിട്ടില്ല. എന്നാൽ രാജകുമാരിയുടെ നിലക്കു ഇതൊന്നും ചേൎന്നതല്ലെന്നാണു മററുള്ളവർ പറയുന്നതു്. അവർ പറയുന്നതു കേട്ടാൽ സുഖമനുഭവിക്കാനവകാശമില്ലെന്നു തോന്നും.

കല്യാണി—ഇതിൽ വലിയൊരു സുഖമുണ്ടോ?

മാനസി—കല്യാണി! തീൎച്ചയായും ഇതിൽനിന്നു വലുതായൊരു സുഖം ഞാനനുഭവിക്കുന്നുണ്ടു്. അന്യന്റെ സുഖംതന്നെയാണു് അവനവന്റെ സുഖം. ഒരുവൻ തന്റെ സുഖത്തിനുവേണ്ടി മാത്രം ചെയ്യുന്ന കൎമ്മങ്ങൾ പ്രായേണ വ്യൎത്ഥമായേ പരിണമിക്കൂ. ആ കൎമ്മം, ഹിംസ്രജന്തുക്കളെപ്പോലെ അതിന്റെ സന്താനങ്ങളെത്തന്നെ ഭുജിക്കയും ചെയ്യും.

കല്യാണി—ഇതുതന്നെയാ ജ്യേഷ്ഠനും പറയാറുള്ളതു്. അദ്ദേഹം നിങ്ങളുടെ ശിഷ്യനല്ലേ? അദ്ദേഹമെപ്പോഴും ഭവതിയുടെ നാമം ഉരുവിട്ടുകൊണ്ടാണിരിക്കുന്നതു്.

മാനസി—ഈ പറയുന്നതു യഥാൎത്ഥമാണോ?

കല്യാണി—അങ്ങനെ പറഞ്ഞാൽ പോരാ. അദ്ദേഹം ഭവതിയെ പൂജിക്കയാണെന്നുവേണം പറയാൻ. "നീ കൂടക്കൂടെ എന്റെ ആത്മാവാകുന്ന ഹരിദ്വാരത്തിൽചെന്നു സ്നാനംചെയ്തു വരേണ്ടതാണു്" എന്നദ്ദേഹം പറയാറുണ്ടു്.

മാനസി—എന്നാലദ്ദേഹമെന്താ ഇങ്ങോട്ടു വരാത്തതു്? ഇത്രത്തോളമൊന്നു വരാൻ പറയൂ. എനിക്ക—അദ്ദേഹത്തെയൊന്നു കണ്ടാൽകൊള്ളാമെന്നുണ്ടു്.

(ഒരു ദാസിവരുന്നു)

ദാസി—രാജകുമാരി! ഒരു ചിത്രകാരി വന്നിരിക്കുന്നു.

മാനസി—അവറം ചിത്രം വില്ക്കാറുമുണ്ടോ?

ദാസി—ഉവ്വ്.

മാനസി—വേണ്ടില്ല, കൂട്ടിക്കൊണ്ടുവരൂ.

(ദാസി പോകുന്നു)

മാനസി—നിങ്ങളുടെ ജ്യേഷ്ഠന്റെ പകലെന്താ ജോലി?

കല്യാണി—വീട്ടിൽ വളരെ ചുരുക്കമേ കാണാറുള്ളു. തിരിച്ചുവരുമ്പോറം ചോദിച്ചാൽ, "ഇന്നരോഗികളെ ശുശ്രൂഷിക്കാൻ പോയിരുന്നു, ഇന്ന ദുഃഖികളെ സുഖികളാക്കാൻ പോയിരുന്നു, ഇതൊക്കെയാണു ജോലി" എന്നുപറയാറുണ്ടു്.

(ചിത്രകാരി വരുന്നു)

മാനസി—നിങ്ങറം ചിത്രം വില്ക്കാറുണ്ടോ?

ചിത്രകാരി—ഉവ്വ്.

മാനസി—ചിലതു നോക്കട്ടെ, നിങ്ങളുടെ കയ്യിലെങ്ങനെയുള്ള ചിത്രങ്ങളാണു്?

(ചിത്രകാരി ചിത്രങ്ങറം കാണിക്കുവാൻ ഭാണ്ഡമഴിക്കുന്നു ഇതിനിടയിൽ മാനസി അവളോടു സംസാരിക്കുന്നു.)

മാനസി—എവിടെയാ നിങ്ങടെ വീടു?

ചിത്ര—ആഗ്രയിൽ

മാനസി—ചിത്രം വില്ക്കാൻവേണ്ടിത്തന്നെ ഇത്രയ കലം വന്നതാണോ?

ചിത്ര—അതേ. ഞങ്ങളീ തൊഴിലിനുവേണ്ടി നഗരം ചുററിസ്സഞ്ചരിക്കുന്നവരാണു്.

മാനസി—ആരുടെയാ ഈ ചിത്രം?

ചിത്ര—അക്ബർ ചക്രവത്തിയുടെ.

കല്യാണി—അക്ബർ ചക്രവത്തിയുടേയോ? ഇങ്ങെടുക്കു, ഒന്നു നോക്കട്ടെ. (കയ്യിലെടുത്തിട്ടു)ഓഹോ! എന്തൊരു തീക്ഷ്ണദൃഷ്ടിയാണ്!

മാനസി—പോരാ, സ്നേഹത്തിൻെറയും കരുണയുടേയും സ്പശവും കാണ്മാനുണ്ടു്. ഇതാരുടെയാ?

ചിത്ര—മഹാരാജാ മാനസിംഹൻെറ.

കല്യാണി—ഇദ്ദേഹത്തിൻെറ മുഖത്തു വിഷാദവും നിരാശയുമാണു പ്രകാശിക്കുന്നതു്

മാനസി—അതേ കുറച്ചൊരു വിചാരശീലനാണെന്നും കൂടി തോന്നുന്നില്ലേ? എന്നല്ല കുറച്ചു ധമ്മനിഷ്ഠനാണെന്നും തോന്നുന്നില്ലേ? പിന്നെ, ഇതാരാ?

ചിത്ര—ജഹാംഗീർ ചക്രവത്തി.

കല്യാണി—മുഖത്തു ഗർവ്വപ്രകാശിക്കുന്നതു നോക്കു.

മാനസി—പോരാ സ്വല്പം പ്രതിജ്ഞാദാർഢ്യം കൂടിയുണ്ടു്. പിന്നെ, ഇതോ?

ചിത്ര—മുഗള സേനാപതി ഹിദായത്താലിയുടെ. നോക്കു, എത്ര മനോഹരം!

(മാനസി കുറെനേരം ആ ചിത്രത്തിൻെറ മുഖത്തു നോക്കിയശേഷം ചിരിക്കുന്നു)

കല്യാണി—എന്താ ഭവതി ചിരിക്കുന്നതു്?

മാനസി—നോക്കു, എത്ര വിഡ്ഢിയാണെന്നു കാണാനില്ലേ? മുഖത്തിൻെറ വർണ്ണവും മട്ടും ഭാവവുമെല്ലാമൊന്നുനോക്കു! വളഞ്ഞുപുളഞ്ഞു ചീകിയൊതുക്കിയ മുടിയും നടുവിൽ ഒരു സീമന്തരേഖയും! ഒരു പെണ്ണിൻെറ വേഷംകെട്ടിയിരിക്കുന്നു. എത്രമൂഢനും അഹങ്കാരിയും! എന്തൊരു കാടനുമാണെന്നു നോക്കു? ഇതാരാണു്!

ചിത്ര—മഹാബത്തുഖാൻ.

മാനസി—സേനാപതി മഹാബത്തുഖാനോ? നോക്കട്ടെ. (സൂക്ഷിച്ചുനോക്കീട്ടു)പ്രകൃതിവീരൻെറ മുഖമാണു, എന്തൊരു വിശാലനെററി! എത്ര തീവ്രമായ ദൃഷ്ടികൾ! ഈ തേജസ്സും, ഈ ദാർഢ്യവും, ഈ ഔദാര്യവും, ഈ ആത്മാഭിമാനവും, ഇതൊക്കെത്തികഞ്ഞു ഒരാളെ കാണാൻ പ്രയാസമാണു്. എന്താ കല്യാണിയിത്ര ശ്രദ്ധാന്തിയോടുകൂടി നോക്കിക്കൊണ്ടിരിക്കുന്നതേ?

കല്യാണി—(തലകുനിച്ചിട്ടു) ഒന്നുമില്ല.

മാനസി—ഈ ചിത്രങ്ങളൊക്കെ എവരുടെയാ?

ചിത്ര—ചക്രവത്തിയുടെ അന്തഃപുരസ്ത്രീകളുടെ.

മാനസി—ആട്ടെ, ആക്ബരുടേയും, ജഹാംഗീരിൻേറയും, മാനസിംഹൻേറയും മഹാബത്തുഖാൻേറയും,ഇങ്ങനെ നാലെണ്ണമെടുത്തോളാം. ഇതു നാലിനുംകൂടി എന്താ വില?

ചിത്രകാ—രാജകുമാരിക്കു് ഇഷ്ടമുള്ളതു തന്നാൽ മതി.

മാനസി— (നാലു മോഹർ കൊടുത്തിട്ട്) ഇതു വാങ്ങിക്കൊള്ളൂ.

ചിത്ര—ഈ മോഹറിൽ കാണുന്നതു റാണാ അമരസിംഹൻെറ രൂപമല്ലേ?

മാനസി—അതേ.

ചിത്ര—ഇവിടെ രാജകുമാരിയുടെ ചിത്രമൊന്നും കാണുന്നില്ലല്ലോ?

മാനസി—ഇല്ല, എൻെറ ചിത്രമൊന്നുമില്ല.

ചിത്ര—കുമാരി കല്പിക്കയാണെങ്കിൽ ഞാനൊരു ചിത്രമെഴുതാം.

മാനസി—എൻെറ ഛായയോ? എന്തിന്?

ചിത്ര—ഇത്രയും കരുണയുള്ള ഒരു മുഖം ഞാനിതുവരെയും കണ്ടിട്ടില്ല. എനിക്കു വളരെ നന്നായി ചിത്രമെഴുതാൻ സാധിക്കില്ലെങ്കിലും കുമാരിയുടെ ചിത്രമെഴുതാൻ കഴിയും.

മാനസി—വേണ്ട, ആവശ്യമില്ല.

ചിത്ര—എന്താ, ഇതിലെന്താ തരക്കേടുള്ളത്?

മാനസി—ഉണ്ട് ഇതിൽ തരക്കേടുണ്ട്. നിങ്ങൾ പൊയ്ക്കൊള്ളൂ.

ചിത്ര—അങ്ങനെതന്നെ, ഞാനിപ്പോൾ നില്ക്കട്ടെ.

മാനസി—ആകട്ടെ.

(ചിത്രകാരി പോകുന്നു)

മാനസി—കല്യാണി! നിങ്ങളാരുടെ മുഖമാണിത്ര ഉൽക്കണ്ഠയോടെ നോക്കിക്കൊണ്ടിരിക്കുന്നത്?

കല്യാണി—ആരുടേയുമല്ല.

(ചിത്രങ്ങൾ തിരിച്ചും മറിച്ചുംവെച്ചു മാനസിയുടെ കയ്യിൽ കൊടുക്കുന്നു)

മാനസി—അതുകൊണ്ടെന്താ? ഞാനാചിത്രമെടുത്തു തരാമല്ലൊ. (ഒരു ചിത്രം തിരഞ്ഞെടുത്തു കല്യാണിയുടെ കയ്യിൽ കൊടുത്തിട്ട്) ഇതുതന്നെയല്ലേ? എടുക്കാം. നിങ്ങളെന്തിനാണിത്ര ലജ്ജിക്കുന്നതു്? ഇദ്ദേഹം നിങ്ങളുടെ ഭ ത്താവാണല്ലൊ?

കല്യാണി— (തലകുനിച്ചിട്ട്) എന്നാൽ വിധമ്മിയാണു്.

മാനസി—നിങ്ങളിങ്ങനെയാണോ പറയുന്നതു്? ധമ്മം? എപ്രകാരം മനുഷ്യരെല്ലാവരും ഒരേ ഈശ്വരൻെറ സന്താനങ്ങളായിരിക്കുന്നുവോ അതേപ്രകാരം എല്ലാ ധമ്മങ്ങളും ഒരേ ധമ്മത്തിൻെറ സന്താനങ്ങളാണു്. പിന്നെന്തിനാണു് അവരിലിത്ര ഭ്രാതൃദ്രോഹമെന്നു് എനിക്കു മനസ്സിലാകുന്നില്ല. ലോകത്തിൽ ധമ്മത്തിൻെറ പേർ ചൊല്ലിക്കൊണ്ടു് എത്രത്തോളം രക്തപാതമുണ്ടായിട്ടുണ്ടോ അത്രത്തോളം മററു യാതൊരു കാര്യത്തെപ്പററിയുമുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല.

കല്യാണി—എനിക്കിദ്ദേഹത്തിൻെറ പേരിൽ സ്നേഹം തോന്നിയാൽ അതൊരു പാപമാണോ?

മാനസി—സ്നേഹം തോന്നുന്നതിൽ പാപമോ? ഒരുവൻ ദുഷ്ടനാണെങ്കിൽ അവനെ എത്രത്തോളം സ്നേഹിക്കുന്നുവോ അത്രത്തോളം പുണ്യമാണു്. അതുപോലെ കുത്സിതൻ അനുകമ്പയ്ക്കും പാത്രമാണു്. പ്രപഞ്ചത്തിൽ മുഴുവ

നും അനാദിയായ ആ സൌന്ദര്യത്തിന്റെ കിരണമാണു് പ്രകാശിയ്ക്കുന്നതു്. ആ ജ്യോതിസ്സിന്റെ രശ്മി തട്ടാത്ത യാതൊരു ഹൃദയവുമില്ല. വിശേഷിച്ച് മഹാബത്തുഖാൻ വിധർമ്മിയുമല്ല. അദ്ദേഹം മുസൽമാനാണു്. അദ്ദേഹം ഈശ്വരനെ 'ബ്രഹ്മം' എന്നു പറയാതെ 'അല്ലാഹ്' എന്നു പറയുന്നുവെങ്കിൽ, ഈ ഭാഷാഭേദംകൊണ്ടു അദ്ദേഹം ഒരു പാപിയായിത്തീരുമോ?

കല്യാണി—ദേവിയിന്നുമുതലെന്റെ ഗുരുവാണു്.

മാനസി—പ്രേമസാമ്രാജ്യത്തിൽ സൌന്ദര്യവൈരൂപ്യങ്ങളുടേയോ നന്മതിന്മകളുടേയോ ചിന്തക്കുതന്നെ അവകാശമില്ല. അവിടെ ജാതിഭേദവുമില്ല. പ്രേമസാമ്രാജ്യം പാർത്ഥിവമല്ല. അതിന്റെ സ്ഥാനം പ്രഭാതംകൊണ്ടു പ്രകാശമാനമായ ആകാശത്തിലാണു്. പ്രേമം യാതൊരുവിധത്തിലുമുള്ള ബന്ധനത്തെയോ വിഘ്നത്തെയോ ഗണിക്കുന്നില്ല. അതു സ്വച്ഛവും സ്വയം വികസിതവുമായ ഒരു സൌന്ദര്യമാണു്. മൃത്യുവിനെ ജയിച്ച ആത്മാവിനെപ്പോലെയും ജഗൽപരിവർത്തനത്തിൽ കാലകാലനെപ്പോലെയുമിരിക്കുന്ന അതു് ഒരു നിത്യഗീതമാകുന്നു. എന്താ കല്യാണി നോക്കിക്കൊണ്ടു നില്ക്കുന്നതു്?

(ഇതുവരെ മാനസിയുടെ മുഖത്തു നോക്കിക്കൊണ്ടു ശാന്തയായിനിന്ന കല്യാണി മാനസിയുടെ പെട്ടെന്നുണ്ടായ ചോദ്യം കേട്ടിട്ടു സ്വപ്നത്തിൽനിന്നുണർന്നപോലെയായി)

കല്യാണി—രാജകുമാരി! ഭവതിയുടെ ഹൃദയവും ഒരു നിത്യഗീത—(മദ്ധ്യേ തടഞ്ഞു പോകുന്നു) ദയവുചെ

ളു് എനിക്കിപ്പോൾ പോകാൻ സമ്മതംതരു: അനുവാദമുണ്ടെങ്കിൽ ഞാൻ നാളെയും വന്നാളാം.

മാനസി.. കൊള്ളാം, പൊയ്ക്കൊള്ളു കല്യാണി. എന്നാൽ നാളെ തീൎച്ചയായും വരണം. അജയനോടും വരാൻ പറയണം.

(കല്യാണി പോകുന്നു. അവൾ
പോയപ്പോൾ മാനസി പാടുന്നു)
(കുറത്തിപ്പാട്ടു ദ്രുതമായമട്ടു്)

പ്രേമത്തിൻ പണിയത്ഭുതം! മൎത്ത്യൻ
പ്രേമത്താൽ വൈവശ്യം പൂണ്ടിടുന്നു
പ്രേമത്താൽ വൈരികൾ കാൽപിടിപ്പൂ
പ്രേമമേ, പുണ്യമേ വെൽവൂതാക!
യാതൊന്നു ദോഷത്തിൻ ബീജമല്ല
യാതൊന്നുമൂലമായ് ഹിംസയില്ല
യാതൊന്നാലിന്ദുവുമാദിത്യനും
നിത്യവുംസത്യത്തെ രക്ഷിക്കുന്നു.
യാതൊന്നു പൂൎത്തിതൻപുഞ്ചിരിയാ-
പ്രേമമേ! നിസ്തുലംവെൽവൂതാക!
സാമോദം തൈമണിത്തെന്നലെങ്ങും
പ്രേമത്തിൻമാഹാത്മ്യം കീൎത്തിക്കുന്നു.
വാനരമാന്നോഴും പൈങ്കിളിയു
നന്മയിൽ പാടുന്നു പ്രേമഗീതം
അംബരമബ്ധിയിൽ ചേരുവതു-
മംബുധിയംബരം ചുംബിപ്പതും
ഹാഹന്ത! കല്ലുമലിയുവതും
വാഹിനീതോയമൊഴുകുവതും

നാകമിളയിലിറങ്ങുന്നതും
നാകത്തിൽ ഭൂലോക മേറുന്നതും
യാതൊന്നിൻ പാവനമാഹാത്മ്യമാ-
ണാപ്രേമസത്വമേ! വെൽവൂതാക!
പ്രേമത്തിൻഗാനത്താലന്തരിക്ഷം
ഭൂമയിൽമാറ്റൊലികൊണ്ടിടുന്നു.
പ്രേമത്തിൻവെള്ളിക്കതിർക്കലതാൽ
സംസാരരംഗംനിറഞ്ഞിടുന്നു.
മാമകമാനസം പ്രേമരൂപിൻ!
പ്രേമസമ്പൂർണ്ണമായ്തന്നിതാവൂ.
ജീവിതപ്പോക്കളെമാംജഗത്തിൻ
സാരമാംപ്രേമമേ! വെൽവൂതാക!

(റാണി പ്രവേശിക്കുന്നു)

റാണി—മാനസീ!

മാനസി—എന്താ അമ്മേ!

റാണി—നിന്നെ നിസ്റച്ഛൻ വിളിക്കുന്നുണ്ടല്ലോ.

മാനസി—എന്താ അമ്മേ! എന്താ കാര്യാവോ?

റാണി—നിൻെറ വിവാഹത്തിനുള്ള ദിവസം തീർച്ചയാക്കുവാനാണ്. അതിനെപ്പററി നിന്നോടു ചിലതു ചോദിക്കേണ്ടതുണ്ട്. എൻെറ വാക്കാണെങ്കിൽ അദ്ദേഹം യാതൊന്നും വകവെക്കാറില്ല.

മാനസി—എൻെറ വിവാഹമോ?

റാണി—ആഃ യോധപുരിയിലെ രാജകുമാരനായ യശവന്തസിംഹനു നിന്നെ വിവാഹംചെയ്തു കൊടുക്കാൻ തീർച്ചയാക്കിയിരിക്കുന്നു. ദിവസം തീർച്ചപ്പെടുത്തുവാൻ

യോധപുരി രാജാവിൻെറ അടുക്കലേക്ക ദൂതനെ അയച്ചിട്ടുണ്ട്.

(മാനസി കരയുന്നു)

റാണി—എന്തു? ഇതെന്താണു? കരയുന്നു? ഇതെന്തിനാണു?

മാനസി— ഇല്ല, കരയുന്നില്ല. എനിക്ക വിവാഹം വേണ്ട.

റാണി—വിവാഹം വേണ്ട? ഇതെന്താണം?

മാനസി—പരിണയബന്ധനത്തിൽ എൻെറ ജീവിതം കുടുക്കുവാൻ ഞാനാഗ്രഹിക്കുന്നില്ല. എൻെറ പ്രേമത്തിൻെറ പരിധി അതിലുമെത്രയോ ദൂരത്തിലാണു.

റാണി—എൻെറ മകളെന്താ ഇങ്ങിനെ പറയുന്നതു? കന്യകയായിരുന്നു കഴിച്ചുകൂട്ടാൻ നിനക്ക സാധിക്യോ?

മാനസി—എന്തുകൊണ്ടു സാധിക്കില്ല? ബാലവിധവകൾക്ക ബ്രഹ്മചര്യം പരിപാലിക്കുവാൻ കഴിയുമെങ്കിൽ കന്യകക്കെന്തുകൊണ്ടു് അതു സാധിക്കില്ല? ഞാൻ ബ്രഹ്മചാരിണിയായിരുന്നുകൊള്ളാം. ഞാനച്ഛനെക്കണ്ടു പറഞ്ഞുവരാം.

(മാനസി പോകുന്നു)

റാണി—ഇതെന്താതു? കുട്ടിക്ക ഭ്രാന്തുപിടിച്ചുവോ? ഭ്രാന്തല്ലെങ്കിൽ പിന്നെന്താ ഇതു? അദ്ദേഹമാണെങ്കിൽ യാതൊന്നും പറയുന്നില്ല. എനിക്ക മുമ്പേതന്നെ പേടിയുണ്ടായിരുന്നു—അതാ, അദ്ദേഹംതന്നെ ഇങ്ങോട്ടു വരുന്നുണ്ടു. ഞാനിന്നു രണ്ടു വാക്ക പറയാതെ ഇരിക്കില്ല!

(റാണാ പ്രവേശിക്കുന്നു)

റാണ—മാനസിയെവിടെ?

റാണി—അവളവിടത്തെ അടുക്കെ വന്നില്ലേ? അവൾക്ക ഭ്രാന്തായിന്നാ തോന്നണെ.

റാണാ—ഭ്രാന്താ?

റാണി—അല്ലാണ്ടെന്താ? വിവാഹംചെയ്യുന്നില്ലത്രേ! ബ്രഹ്മചാരിണിയാവാനാ ഭാവം.

റാണ—ശരിതന്നെ. മനസ്സിലായി.

റാണി—മകളെ കുറച്ചൊന്നു ശാസിക്കണമെന്നു ഞാൻ പണ്ടേപറഞ്ഞിരുന്നു. എന്നാലവിടുന്നു എന്റെ വാക്കൊന്നും വകവെച്ചില്ല. അതിന്റെ ഫലമാണിതൊക്കെ.



റാണ—നിങ്ങൾക്കൊന്നും മനസ്സിലായില്ലെന്നാണു തോന്നുന്നതു്.

റാണി—എനിക്ക നല്ലവണ്ണം മനസ്സിലായി. അവൾക്കു ഭ്രാന്തുപിടിച്ചു.

റാണ—ഈ ഭ്രാന്തു നിങ്ങൾക്കുമുണ്ടായെങ്കിൽ ഞാൻ നിങ്ങളെ സ്വർണ്ണസിംഹാസനത്തിലിരുത്തി പൂജിക്കുമായിരുന്നു.

റാണി—എന്നാലിതാ കേട്ടോളൂ. അച്ഛനും മകളും ഒരുപോലെ.

റാണ—റാണി! ഞാൻതന്നെ അവളെ നല്ലവണ്ണമറിയുന്നുണ്ടോ? ഇല്ല. എന്നാലിതു രൂപമുണ്ടു്. അവളൊരു സ്വർല്ലോകപദാർത്ഥമാണു.

റാണി—അവളാകട്ടെ—

റാണ—മതി മതി. അവളുടെ കാര്യത്തെപ്പററി ഒ

രൊററയക്ഷരം മിണ്ടിപ്പോകരുതു. നോക്കു! മിണ്ടാതെ നോക്കിക്കോളൂ.

(റാണ പോകുന്നു)

റാണി—കണ്ടു. മാനസിയുടെ ഭ്രാന്തു് അച്ഛൻപാ ബഴ്യമാണു്. ഭാവി ശുഭമായിട്ടു ഞാൻ കാണുന്നില്ല.

(റാണി പോകുന്നു)

---

## രംഗം ആറു്.

സ്ഥാനം—ഗോവിന്ദസിംഹൻെറ ഗൃഹം. സമയം ഉച്ച.

(ചുമരിൽ ഒരു ചിത്രം തൂങ്ങിക്കിടക്കുന്നു. കല്യാണി കയ്യിലൊരു പൂമാലപിടിച്ചുകൊണ്ടു തെല്ലുദൂരെ നില്ക്കുന്നു)

കല്യാണി—പ്രിയതമ! എൻെറ പ്രിയതമ! എൻെറ യൌവനനികുഞ്ജത്തിലെ പികമേ! എൻെറ സുഷുപ്തിയിലെ സുഖജാഗരമേ! എൻെറ ജാഗരത്തിലെ സ്വപ്നമേ അങ്ങെൻെറ ലോകത്തെ ഒരു നൂതനവർണ്ണംകൊണ്ടു രഞ്ജിപ്പിച്ചിരിക്കുന്നു. എൻെറ സാമാന്യജീവിതത്തെ രഹസ്യമയമാക്കിയിരിക്കുന്നു: അങ്ങുന്നു പ്രഭാതത്തിലെ സൂര്യനാണു്. എൻെറ ഹൃദയമാകുന്ന ഇരുളടഞ്ഞ ഗുഹയിലങ്ങുന്നു പ്രവേശിച്ചിരിക്കുന്നു. അങ്ങെൻെറ മനോരാജ്യത്തിലെ രാജാവാണു്. എൻെറ ഹൃദയമാകുന്ന സിംഹാസനത്തെ അങ്ങു് അധികാരപ്പെടുത്തിയിരിക്കുന്നു. അങ്ങുന്നാശയാണു്. എൻെറ ജീവിതത്തിലെ നിരാശയെ തട്ടിപ്പൊക്കിനോക്കുവാനങ്ങുന്നു പഠിപ്പിച്ചിരിക്കുന്നു. അങ്ങെ

ന്റെ നാഥനാണ്, എന്റെ ഈശ്വരനാണ്, എന്റെ ജീവനത്തിലെ തപസ്സാണ്.

(പൂമാല ചിത്രത്തെ അണിയിക്കുന്നു — ഇതിനിടയിൽ ഗോവിന്ദസിംഹൻ അവിടെ വരികയും അവളുടെ ആ പൂജ കാണുകയും ചെയ്യുന്നു.)

ഗോവിന്ദ—(ഗൌരവസ്വരത്തിൽ) കല്യാണീ!

കല്യാണി—(തിരിഞ്ഞുനോക്കീട്ട്) അച്ഛ!

ഗോവിന്ദ—ആരുടെയാ ഈ ചിത്രം?

കല്യാണി—(തലകുനിച്ചിട്ട്) എന്റെഭത്താവിന്റെ.

ഗോവിന്ദ—ആരാ നിന്റെ ഭത്താവു? മഹാബത്ഖാനോ?

കല്യാണി— അതേ.

ഗോവിന്ദ—ഈ ചിത്രമിവിടെ എങ്ങിനെ വന്നു?

കല്യാണി—പൂജിക്കാനായി ഞാനിതിവിടെ ഇന്നുതന്നെ തൂക്കിയതാണു.

ഗോവിന്ദ—പൂജിക്കുവാനോ?

കല്യാണി—അതേ, അച്ഛ! പൂജിക്കുവാൻതന്നെ. അവിടുന്നു ദേഷ്യപ്പെടരുതേ. ഇതെന്താ വല്ല അപരാധവുമുള്ള കാൎയ്യമാണോ? (ഗോവിന്ദസിംഹന്റെ പാദങ്ങളിൽ നമസ്കരിക്കുന്നു.)

ഗോവിന്ദ—മഹാബത്ഖാൻ നിന്റെ ആരാണു?

കല്യാണി—(എഴുന്നേററിട്ട്) അദ്ദേഹമെന്റെ ഭത്താവാണു.

ഗോവിന്ദ— എന്നാൽ നിനക്കു ഭത്താവില്ലെന്നു ഞാൻ വളരെ തവണ പറഞ്ഞിട്ടില്ലേ?

കല്യാണി—ഞാനുമങ്ങനെതന്നെയാണു മുമ്പു വ ചാരിച്ചിരുന്നതു്. ഇപ്പോളങ്ങനെ തോന്നുന്നില്ല. എന്നു ക്ക ഭത്താവുണ്ടു.

ഗോവിന്ദ—ഭത്താവുണ്ടോ? വിധമ്മിയായ മഹാബ ത്തുഖാനോ നിൻെറ നാഥൻ?

കല്യാണി—അച്ഛാ! എനിക്ക ധമ്മവുമറിഞ്ഞുകൂടാ ആചാരവുമറിഞ്ഞുകൂടാ. ആ വിവാഹബന്ധത്താൽ ഈ ശ്വരസാക്ഷിയായി ഞങ്ങളാദിവസം ഒന്നായിത്തീരുകയു ചെയ്തു. എന്നാലാബന്ധം ആക്കഴിക്കുവാൻ കഴിയും?

ഗോവിന്ദ—മഹാബത്തുഖാൻ മുസൽമാനായിത്തീന്ന തുകൊണ്ടുതന്നെ അയാളാബന്ധത്തെ സ്വയമഴിച്ചില്ലേ?

കല്യാ—ഇല്ല. അദ്ദേഹം മുസൽമാനായശേഷവു എന്നെ സ്വീകരിക്കുവാനാഗ്രഹിച്ചിരുന്നു.

ഗോവിന്ദ—നിന്നെ സ്വീകരിക്കാനാഗ്രഹിച്ചിരുന്നു വോ? യവനനായിത്തീന്നശേഷവും ഗോവിന്ദസിംഹൻെറ പുത്രിയെ സ്വീകരിക്കാനോ തിരസ്കരിക്കാനോ ഉള്ള അ ധികാരം മഹാബത്തുഖാൻെറ ഇഷ്ടാനിഷ്ടങ്ങളെ ആശ്രയി ച്ചാണോ ഇരിക്കുന്നതു്? കല്യാണി! ഏതൊരു ദിവസം മഹാബത്തുഖാൻ ഹൈന്ദവധമ്മങ്ങളുപേക്ഷിച്ചു മുസൽ മാനായിത്തീന്നുവോ അതേ ദിവസംതന്നെ അയാരം നി ന്നേയും പരിത്യജിച്ചുകഴിഞ്ഞു.

കല്യാണി—ഇല്ല. അദ്ദേഹമെന്നെ ഉപേക്ഷിച്ചിട്ടില്ല.

ഗോവിന്ദ—എന്താ പറയുന്നതു? അയാരം നിന്നെ പ രിത്യജിച്ചിട്ടില്ലേ? ഇപ്പോഴും നിൻെറ അപമാനത്തിനു പ

ത്തി വന്നിട്ടില്ലേ? തരക്കേടില്ല. എന്നാൽ കേട്ടോ. നീ മഹാബത്തുഖാനു വല്ല എഴുത്തും അയച്ചിരുന്നുവോ?

കല്യാണി—ഉവ്വ്, അയച്ചിരുന്നു.

(അജയസിംഹൻ പ്രവേശിക്കുന്നു)

ഗോവന്ദി—ഹാ! അദൃഷ്ടം! (രണ്ടു കൈകൊണ്ടും തലയിലടിച്ചിട്ടു) മഹാബത്തുഖാൻ എഴുത്തു മടക്കി അയച്ചു. അതിലിങ്ങനെ എഴുതുകയും ചെയ്തിരിക്കുന്നു. 'കല്യാണി! എനിക്കു നിങ്ങളെ സ്വീകരിക്കുവാൻ സാധിക്കയില്ല.' ഇത്രയുമപമാനം വരുത്തിക്കൂട്ടാതിരിക്കുവാൻ നിനക്കു കഴിഞ്ഞില്ലല്ലൊ? ഇതാ ആ എഴുത്തു. (ഗോവിന്ദസിംഹൻ ആ എഴുത്തു വലിച്ചെറിയുന്നു. കല്യാണി ആ എഴുത്തെടുത്തു വളരെ ഔൽസുക്യത്തോടെ നോക്കുന്നു.)

ഗോവിന്ദ—എന്താണജയ! അതു ശരിയല്ലേ?

അജയ—അതേ അച്ഛ! അതു വളരെ ശരിയാണു. മുഗളന്മാർ വീണ്ടും മേവാഡിനെ ആക്രമിക്കുവാൻ വന്നിരിക്കുന്നു.

ഗോവിന്ദ—ഇത്തവണ സേനാപതിയാരാണ്?

അജയ—രാജകുമാരൻ തിരുമനസ്സുകൊണ്ടു്?

ഗോവിന്ദ—എത്ര സൈന്യമുണ്ടു?

അജയ—ഏകദേശം ഒരുലക്ഷം.

ഗോവിന്ദ—ഇത്തവണ സകലവും നശിച്ചുപോകും. യാതൊന്നുമവശേഷിക്കില്ല. മേവാഡിൽ ഏതാനും ചില പ്രാണങ്ങൾ ബാക്കിയുള്ളതും നാമാവശേഷമാകും. എന്താ കല്യാണി! നീ തലതാഴ്ത്തിനില്ക്കുന്നതു?

കല്യാണി—അച്ഛാ ഞാനെന്തു പറയട്ടെ?

ഗോവിന്ദ—മഹാബത്തുഖാനിപ്പോഴും നിന്റെ ഭൎത്താവാണോ?

കല്യാണി—അതേ. തീൎച്ചയായും അതേ. ഏതൊരു ഭൎത്താവാണോ തന്റെ കളത്രത്തെ ആദരിക്കുന്നതു് അദ്ദേഹത്തെ എല്ലാ സ്ത്രീകളും ബഹുമാനിക്കുന്നു. ഭൎത്താവു പാദങ്ങൾകൊണ്ടു പ്രഹരിക്കുമ്പോഴും ആ പാദങ്ങളെ പൂജിക്കുന്നവളെവല്ലോ അവളാണു സാദ്ധ്വി. എവളുടെ ഭൎത്തൃഭക്തിക്കു വിരഹത്തിലും ക്ഷയമുണ്ടാകുന്നില്ലയോ, അവജ്ഞതയും അപമാനവും സംഭവിച്ചാലും സങ്കോചമുണ്ടാകുന്നില്ലയോ പതി നിഷ്ഠുരതകാണിച്ചാലും ദുഃഖം ജനിക്കുന്നില്ലയോ; എവളുടെ പതിഭക്തി അന്ധകാരത്തിൽ പൂൎണ്ണചന്ദ്രനെന്നപോലെ ശാന്തവും, പ്രചണ്ഡവാതത്തിൽ പൎവ്വതംപോലെ നിശ്ചലവും, സഞ്ചാരത്തിൽ ധ്രുവതാരകംപോലെ സ്ഥിരവുമാകുന്നുവോ; എവളുടെ പതിഭക്തി എല്ലാ അവസരങ്ങളിലും എല്ലാ അവസ്ഥകളിലും വിശ്വാസമെന്നപോലെ നിൎമ്മലവും, കരുണയെന്നപോലെ അയാചിതവും, മാതൃവാത്സല്യമെന്നപോലെ നിരപേക്ഷവുമാകുന്നുവോ അവളാണു സതീരത്നം. അദ്ദേഹമെന്റെ നാഥനാണു്, എന്റെ പതിയാണു്, എന്റെ ഈശ്വരനാണു്; അദ്ദേഹത്തിന്റെ ഇഷ്ടംപോലെ തന്റെ പാദശുശ്രൂഷയ്ക്കു് എന്നെ അനുവദിക്കയോ അനുവദിക്കാതിരിക്കയോ ചെയ്യട്ടേ, എനിക്കു രണ്ടും തുല്യമാണു.

ഗോവിന്ദ—രണ്ടും തുല്യമാണോ? കല്യാണി! നീയെന്റെ പുത്രിയല്ലേ?

കല്യാണി—അതേ അച്ഛാ! ഞാനവിടുത്തെ പുത്രിയാ

ണ. ഞാനവിടുത്തെ അഭിമാനത്തെ ഒരിക്കലും നാശിപ്പിക്കയില്ല. അച്ഛ! എനിക്കിന്നു വളരെ വലുതായൊരു മഹത്വത്തിന്റെ അനുഭൂതിയുണ്ടായിരിക്കുന്നു. അദ്ദേഹത്തിന്റെ ഭാൎയ്യയാണു ഞാനെന്നുള്ള വസ്തുതയറിവാൻ എനിക്കിന്നു ശുഭമായൊരവസരം സിദ്ധിച്ചിരിക്കുന്നു. അവിടുന്നുള്ളപ്രകാരം അവിടുത്തെ രാജ്യത്തിനുവേണ്ടി ജീവിതത്തെത്തന്നെ പരിത്യജിച്ചിരിക്കുന്നുവോ അതുപോലെ ആനന്ദപരിപൂൎണ്ണമായ ആ ആത്മത്യാഗമാകുന്ന മാൎഗ്ഗത്തിൽക്കൂടി ഇന്നു ഞാനും സഞ്ചരിക്കുന്നു. ഇപ്പോളെന്നെ തടയുവാനാൎക്ക് സാധിക്കും?

ഗോവിന്ദ—ആത്മത്യാഗമോ? ഈ കുലടാവൃത്തിയെ നീ ആത്മത്യാഗമെന്നോ പറയുന്നതു?

അജയ—അച്ഛ! അവിടുന്നു നല്ലവണ്ണമാലോചിച്ചു പറയൂ. ക്രോധമൂൎച്ഛിതനാകയാൽ എന്താണു പറയുന്നതെന്നുതന്നെ അവിടുന്നറിയുന്നില്ല. യാതൊന്നാണോ അത്യുത്തമവും അതിമനോഹരവും അതിപവിത്രവുമാകുന്നതു അതിനെ അവിടുന്നിത്രമാത്രം കുത്സിതമെന്നു കരുതുന്നതെന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല.

കല്യാണി— (സഗൎവ്വം) ജ്യേഷ്ഠ! നിങ്ങളെനിക്കു ഉത്തമനായ ജ്യേഷ്ഠനാണു.

ഗോവിന്ദ—അജയ! കല്യാണിക്ക് ഭൎത്താവില്ലെന്നു ഞാൻ നൂറു തവണ പറഞ്ഞു കഴിഞ്ഞിരിക്കുന്നു. അവൾ വിധവയാണ്.

കല്യാണി—ഞാനും ഒരുനൂറു തവണ പറയുവാൻ തൈ

യാറാണ്. ഇഹത്തിലും പരത്തിലും സദാ അദ്ദേഹമെൻെറ പതിയാണ്.

ഗോവിന്ദ—മഹാബത്തുഖാനൊ നിൻെറ പതി? ഇത്ര നിന്ദിതനും, കത്സിതനും, അധമാധമനും--

കല്യാണി—അച്ഛാ! അവിടുന്നാലോചിക്കണേ! അവിടേയ്ക്കദ്ദേഹം നിന്ദ്യനായിത്തീൎന്നെങ്കിലും എനിയ്ക്കദ്ദേഹം പൂജ്യനാണ്.

ഗോവിന്ദ—പൂജ്യനോ? ആ ജാതിദ്രോഹിയും വിധൎമ്മിയുമായ മഹാബത്തുഖാൻ ഗോവിന്ദസിംഹൻെറ പുത്രിക്ക പൂജ്യനോ? ഹാ! ദുൎഭാഗ്യമേ!

കല്യാണി—(സ്ഥിരമായ സ്വരത്തോടെ) അച്ഛ! ഞാനച്ഛനെ അറിയുന്നില്ല, ജാതിയെ അറിയുന്നില്ല, ധൎമ്മത്തെയുമറിയുന്നില്ല. എൻെറ ധൎമ്മം ഭൎത്താവാണ്. ഭൎത്താവിനേക്കാൾ ഉത്തമമായി സ്ത്രീകൾക്ക യാതൊരു ധൎമ്മവും ശാസ്ത്രകാരന്മാർ വിധിച്ചിട്ടില്ല. അച്ഛ! സ്ത്രീകളുടെ മനസ്സ യാതൊന്നിലെപ്പോൾ ഒരിക്കൽ കുതിച്ചു പായുന്നുവോ, അതു പിന്നെ പീയൂഷസമുദ്രമായിക്കൊള്ളട്ടെ വിഷസമുദ്രമായിക്കൊള്ളട്ടെ, അതുതന്നെയാണവളുടെ ജീവിതം, അതുതന്നെയാണവളുടെ മരണം, അതുതന്നെയാണ് ഇഹലോകവും, അതുതന്നെയാണ് പരലോകവും. അദ്ദേഹം ഹിന്ദുവാകട്ടെ മുസൽമാനാകട്ടെ, ആസ്തികനാകട്ടെ നാസ്തികനാകട്ടെ, അദ്ദേഹവും ഞാനും ഞങ്ങൾ രണ്ടുപേരും ഒരേ പന്ഥാവിൽക്കൂടി പോകുന്ന പാന്ഥന്മാരാണ്. ഇതിനുവേണ്ടി ഞാനദ്ദേഹത്തിൻെറകൂടെ നരക

ത്തിൽതന്നെ പോകേണ്ടിവന്നാലും ഞാനതിന്നു തൈയ്യാറാണു.

ഗോവിന്ദ—നല്ല കാൎയ്യം. അങ്ങിനെയാണെങ്കിൽ പൊക്കൊ. നിന്റെ ഇഷ്ടംപോലെ പൊക്കൊ. ഞാനിന്നുമുതൽ നിന്നെ ഉപേക്ഷിച്ചിരിക്കുന്നു.

അജയ—ഇതെന്തു? അച്ഛ! അവിടുന്നെന്താണീ ചെയ്യുന്നതു? കല്യാണി അവിടുത്തെ പുത്രി—

ഗോവിന്ദ—അല്ല. അവളെന്റെ പുത്രിയല്ല. പൊക്കൊ കല്യാണി! നീ നിന്റെ ഭൎത്താവിന്റെ അടുക്കലേക്കു പൊക്കൊ.

കല്യാണി—അച്ഛ! അവിടുത്തെ ആജ്ഞ ശിരസാ വഹിക്കത്തക്കതാണു നന്നായി; എന്നാൽ പോകുവാനനുവാദം തന്നാലും.

(കല്യാണി ഗോവിന്ദസിംഹന്റെ പാദങ്ങളിൽ നമസ്കരിക്കുന്നു.)

അജയ—അച്ഛ! ആലോചിച്ചിട്ടുവേണേ! ഇങ്ങിനെ അന്യായം പ്രവൎത്തിക്കരുതേ! കല്യാണി സ്ത്രീയാണ്. അവൾ അപരാധം ചെയ്തിട്ടുണ്ടെങ്കിൽ അവിടുന്നവൾക്കു മാപ്പു കൊടുക്കണേ!

ഗോവിന്ദ—മകനേ! അജയ! കല്യാണി നരകത്തിലേക്കുപോകാനാഗ്രഹിക്കുണേ. പോട്ടെ, അവളെ തടയുവാൻ ഞാൻ വിചാരിക്കുന്നില്ല.

അജയ—അച്ഛ! അവൾക്കതു നരകമാകയില്ല. പ്രേമപരിശുദ്ധമായ പ്രകാശമെവിടെയുണ്ടോ യഥാൎത്ഥമായ സ്വൎഗ്ഗം അവിടെയാണ്. ഈ രത്നത്തെ സാഹസമായ്

ഉപേക്ഷിച്ചുകളയരുതു്. അവിടുന്നെന്താ ചെയ്യുന്നതെ ന്നു് അറിയുന്നില്ല.

ഗോവിന്ദ—അജയ! എനിക്കു നല്ലവണ്ണമറിയാം. ക ല്യാണി! രാജ്യത്തിൻെറ യഥാൎത്ഥശത്രുവായിരിക്കുന്നവ ന്നു് എൻെറ ഗൃഹത്തിൽ സ്ഥാനമില്ല. നിനക്കു ധൎമ്മം ഭ ൎത്താവാണെങ്കിൽ എനിക്കു ധൎമ്മം രാജ്യമാണു. പൊ യ്ക്കൊൾക.

കല്യാണി—അച്ഛൻെറ കല്പനപോലെ. (കല്യാണി പോകുവാൻ തെയ്യാറാവുന്നു.)

അജയ—കല്യാണി! നില്ക്കു! അച്ഛാ! എനിക്കും പോ വാനനുവാദം തന്നാലും.

ഗോവിന്ദ—(പിമ്പോട്ടു തിരിഞ്ഞു്) ഇതെന്താണ ജയ!

അജയ—ഈ അബലയായ ബാലികയെ ഞാൻ ത നിയേ അയയ്ക്കയില്ല. ഞാനും ഇവളുടെ കൂടെ പോകുന്നു.

ഗോവിന്ദ—എന്നാലജയ! നീ വീട്ടിൽനിന്നു പോക ണമെന്നു ഞാൻ പറഞ്ഞിട്ടില്ലല്ലൊ!

അജയ—അച്ഛാ! ഞാനുമങ്ങനെ അപേക്ഷിച്ചിട്ടില്ല. കല്യാണി സ്ത്രീയാണു്. അവളുടെ പരിശുദ്ധമായ ഉദ്ദേശം മൂലമായി അവളെ ഗൃഹത്തിൽനിന്നു ബഹിഷ്കരിക്കയും ഹിംസകന്മാരാൽനിബിഡമായ ലോകത്തിൽ ഏകാകിനി യായി പരിത്യജിക്കയും ചെയ്തിരിക്കുന്നു. ഇപ്പോളവളു ടെ ഭൎത്താവിവിടെ ഉണ്ടായിരുന്നെങ്കിൽ അദ്ദേഹമവളെ രക്ഷിക്കുമായിരുന്നു. അദ്ദേഹമില്ലാതേകണ്ടായിപ്പോയി. എന്നാലവളുടെ സഹോദരനുണ്ടു്. അവനവളെ രക്ഷി

ക്കം. വരു കല്യാണി! സഹോദരീസഹോദരന്മാരായ ന മുക്കു നമ്മുടെ തോണിയെ സംക്ഷുബ്ധമായ ഈ സംസാര സാഗരത്തിലിറക്കാം. നോക്കു, അക്കരെപാറിയെന്നും വ രാം ഇല്ലെന്നും വരാം. അച്ഛാ! നമസ്കാരം.

(കല്യാണിയേയും കൂട്ടിക്കൊണ്ടു് അജയസിംഹനവി ടെ നിന്നുപോകുന്നു. ഗോവിന്ദസിംഹൻ ശിലാവിഗ്രഹം പോലെ അവിടെ തെല്ലുനേരം നിന്നശേഷം പോകുന്നു)

---

## രംഗം ഏഴ്.

സ്ഥാനം—ചിതോരിന്റെ സമീപത്തുള്ള ഒരു കാടു, സമയം—സന്ധ്യ.

(സഗരസിംഹനും അരുണസിംഹനും ഒരു വൃക്ഷത്തി ന്റെ ചുവട്ടിൽ നില്ക്കുന്നു. അസ്തമയപൎവ്വതത്തിന്മേലാദി ത്യനസ്തമിക്കുന്നു)

സഗര—ഈ രാജ്യത്തു താമസിക്കാനെനിക്കു ലേശം പോലും മനസ്സില്ല. ചിതോരിലെ കോട്ട ഏകദേശം ഒരു കാരാഗാരമാണു. പുരാതനത്വം, ഭയങ്കരത, അന്ധകാ രം, അതിനുംപുറമെ ചുററുപാടും പൎവ്വതങ്ങളും വൃക്ഷങ്ങ ളും; വിജനം! ഇത്ര പ്രായംചെന്ന മരങ്ങൾ ഞാനൊ രിടത്തും കണ്ടിട്ടില്ല. അരുണ! ഞാനിപ്പോൾ തന്നെ ആ ഗ്രയിലേക്കു മടങ്ങിപ്പോവുകയാണു.

അരുണ—മുത്തച്ഛ! എനിക്കീസ്ഥലം വളരെ പിടി ച്ചു. ഈ ഓരോ പൎവ്വതത്തിലും പണ്ടുള്ളവരുടെ ഓൎമ്മ

ചാൎത്തുവരുന്നു. അവരുടെ ചരിത്രം മുത്തച്ഛനറിഞ്ഞുകൂടെ?

സഗര—ഓ! നീ പിന്നേയും ആ പ്രാചീനമഹത്വത്തെക്കുറിച്ചുതന്നെ നിലവിളിക്കുന്നു. എടാ, കഴിഞ്ഞതൊക്കെ പോയില്ലേ? അതിനെപ്പററി തൎക്കവും വിതൎക്കവും ഒന്നും വേണ്ട.

അരുണ—എന്നാൽ മുത്തച്ഛാ! നടക്കുന്നതോൎത്താൽ കഴിഞ്ഞതു വളരെ നല്ലതായി തോന്നും. ഉള്ളകാലം ക്രൂരവും സ്പഷ്ടവുമാണ്. എന്നാൽ കഴിഞ്ഞകാലം മറഞ്ഞതും അസ്പഷ്ടവുമാകുന്നു. കഴിഞ്ഞകാലം ഇരുട്ടടഞ്ഞതും ആശ്ചൎയ്യകരവും സ്വപ്നതുല്യവുമാണെന്നൊ എന്നു തോന്നിപ്പോകും.

സഗര—എയ്! എനിക്കു ഭയമുണ്ടായിരുന്ന വിഷയംതന്നെ വന്നുചേൎന്നു. നിനക്കു പ്രായംചെല്ലുംതോറും നീ നിൻെറ അമ്മയെപ്പോലെയായ്‌വരുന്നു. അവളും ഇതേകാൎയ്യങ്ങൾതന്നെയാണു പറഞ്ഞുകൊണ്ടിരുന്നതു. അതെ, ഇങ്ങനെ പറഞ്ഞുപറഞ്ഞുതന്നെ അവളെ വീട്ടിൽനിന്നും കാണാതായി. പിന്നെ അവളെക്കുറിച്ച് ആൎക്കും ഒരു വൎത്തമാനവുമില്ല.

അരുണ—എൻെറമ്മേം ഇങ്ങിനെതന്നെയാ പറഞ്ഞിരുന്നേ?

സഗര—പിന്നേ! ഈ കാൎയ്യങ്ങൾതന്നെയാണ് അവളുടെ കാലനായിത്തീൎന്നതു 'മേവാഡ്', മേവാഡ്' എന്നു പറഞ്ഞുപറഞ്ഞുതന്നെ അവൾക്കു ഭ്രാന്തുപിടിച്ചു. ഗൃഹത്തിൽനിന്നു പോകയും ചെയ്തു.

അരുണ—ഞാനെന്റെ അമ്മയെ അന്വേഷിച്ചു കൂട്ടിക്കൊണ്ടുവരും.

സഗര—ഈ കാട്ടുകളിൽനിന്നോ? ശിവ!ശിവ! അയ്യോ! എന്റെ കുട്ടി! സൂര്യൻ ഈ കാട്ടിൽ പെട്ടുപോയാൽ അദ്ദേഹത്തെപ്പോലും കണ്ടുപിടിക്കുന്നതു വളരെ പ്രയാസമാണു. നിന്റെ അമ്മയാണെങ്കിൽ ഒരു മാനുഷിയല്ലെ?

അരുണ—മുത്തച്ഛ! ഞാനിപ്പോളാഗ്രയിലേക്കു വരുന്നില്ല. അവിടുത്തേക്കു പോകണമെങ്കിൽ അങ്ങനെ ആയിക്കോളു. എനിക്കീപ്രദേശം വളരെ ബോധിച്ചു. ഇവിടെയാണെന്റെ അമ്മ. ഇതെന്റെ വീടാണു. നാട്ടുകടത്തിയവനെപ്പോലെയാണു ഞാനിതുവരെ ആഗ്രയിൽ താമസിച്ചിരുന്നതു്.

സഗര—(സ്വഗതം) എനിക്കീകാര്യത്തെപ്പററി പണ്ടേഭയമുണ്ടായിരുന്നു. (പ്രകാശം) നീയാഗ്രയിൽ ചക്രവർത്തിയുടെ പളുങ്കുകൊട്ടാരം കണ്ടിട്ടില്ലല്ലോ? വരു, ഞാനിത്തവണ കാണിച്ചുതരാം.

അരുണ—വേണ്ട, വേണ്ട; എനിക്കതുകാണ്മാൻ ലേശവുമാഗ്രഹമില്ല. ഈ വിജനമായ വനം അതിനേക്കാളെത്രയോ ഭംഗിയുള്ളതായിട്ടാണെനിക്കു തോന്നുന്നതു്.

സഗര—ആഗ്രയിൽ എഴുപത്തെട്ടു പള്ളികളുണ്ടു്. എല്ലാം ഒരുപോലെ വലിയതും പുതിയതും പ്രകാശിക്കുന്നതുമാണു.

അരുണ—മുത്തച്ഛ! മുഹമ്മദീയരുടെ ഉയരമുള്ള പള്ളികളേക്കാൾ വലുതായിട്ടെനിക്കു തോന്നുന്നതു എന്റെ ദേശത്തെ ഒരു ഇടിഞ്ഞുപൊളിഞ്ഞ ക്ഷേത്രമാണു. മുസൽ

മന്നാരുടെ കാൽച്ചുവട്ടിലിരുന്നു രാജഭോഗമനുഭവിക്കുന്നതിനേക്കാൾ എന്റെ പാവപ്പെട്ട അമ്മയുടെ മടിയിലിരുന്നു വെറും വറപൊടിയും ഇലക്കറിയും കഴിക്കുന്നതാണെനിക്കിഷ്ടം. മുത്തച്ഛാ! അവിടുന്നു് ഈ ഭിക്ഷവാങ്ങി ഭക്ഷിക്കുവാനല്ലേ സ്വന്തം ജന്മഭൂമിയെവിട്ടും സ്വന്തംസോദരന്മാരെവിട്ടും അനേകം പുണ്യകഥകളെക്കൊണ്ടു നിറഞ്ഞ വീടുവിട്ടും മറെറാരുത്തന്റെ പടിക്കൽച്ചെന്നു പാട്ടു കിടക്കണേ? അവർ പതിവായി കൈനിറച്ചു കനകപ്പൊട തന്നെ അവിടേക്കു ഭിക്ഷയായിത്തന്നാലും അതിന്റെ കൂടെ അവരുടെ കാൽച്ചുവട്ടിലുള്ള പൊടിയും കലന്നിരിക്കും. അവർ അവിടുത്തെ മുഖത്തുനോക്കിച്ചിരിക്കുമ്പോഴൊക്കെ അവരുടെ ഹാസ്യരസവും ഞാൻ കാണാറുണ്ടു്. മുത്തച്ഛാ! അന്യൻ ദാനംതന്ന സ്വർണ്ണഭണ്ഡാരത്തേക്കാൾ എന്റെ സോദരന്മാരുടെ വെറും പുഞ്ചിരിയാണെനിക്കു നല്ലതായി തോന്നുന്നതു്.

(സത്യവതി പ്രവേശിക്കുന്നു.)

സത്യ——മകനേ! ദീർഘായുസ്സായിരിക്കുക!

സംഗര——ആര്! സത്യവതിയോ! എന്താ ഞാൻ സ്വപ്നം കാണുകയോ! അല്ല. ഇതു സത്യവതിതന്നെ. മകളേ! നീയെവിടെനിന്നാണിപ്പോളിവിടെ വന്നതു്?

സത്യ——മകനേ! എന്നാണോ ഞാൻ സ്വദേശത്തിനുവേണ്ടി സന്യാസം സ്വീകരിച്ചു ഗൃഹത്തിൽനിന്നും നിർഗ്ഗമിച്ചതു്, അന്നു നിന്റെ ഈ രണ്ടു കുരുന്നുകൈകളെക്കൊണ്ടുമുള്ള ബന്ധം വിടുവിച്ചുപോകാനായിരുന്നു എനിക്കെല്ലാററിലും വിഷമമായി തോന്നിയതു്. ഞാനീമേ

വാഡുപവ്വതങ്ങളുടെ സീമാന്തരങ്ങളിൽ മേവാഡിന്റെ മഹിമ പാടിക്കൊണ്ടു സഞ്ചരിച്ചിരുന്നകാലത്തു നിന്റെ സുന്ദരമന്ദഹാസം മറക്കുവാനായിരുന്നു എനിക്കെല്ലാററിലുമുള്ളതിൽ പ്രയാസമായിരുന്നതു. നീയിവിടെ എത്തീട്ടുണ്ടെന്നു എപ്പോഠം ഞാൻ കേട്ടുവോ അപ്പോളെനിയ്ക്കിരിപ്പുറച്ചില്ല. ഇതാ നിന്നെക്കാണുവാൻവേണ്ടി ഓടിവന്നിരിക്കയാണു്. ഇത്രനേരം ഞാനൊളിച്ചുനിന്നു നിന്റെ മധുരവാക്കുകഠം കേഠംക്കുകയായിരുന്നു. സ്വർഗ്ഗത്തിങ്കലുള്ള വാക്കുകഠം ഭൂമിയിൽ കേഠംക്കുവാൻ സാധിക്കുമോ എന്നു ഞാൻ വിചാരിക്കയായിരുന്നു. ഒടുവിലെനിക്കു നിലയുറച്ചില്ല. എന്റെ ഓമനേ! എന്റെ സവ്വസ്വമേ!

(സത്യവതി കൈകഠം നീട്ടുന്നു.)

സഗര—മകളേ! സത്യവതി! നീയെന്താണെന്നെ ഒരു നോക്കെങ്കിലും നോക്കാത്തതു്? വല്ല അപരാധവും ഞാൻ ചെയ്തിട്ടുണ്ടോ?

സത്യവതി—അപരാധമോ? അവിടുന്നവിടുത്തെ അപരാധമറിയുന്നില്ലേ? ഇല്ല, പക്ഷെ, അതു ഗ്രഹിക്കുവാനുള്ള ശക്തിതന്നെ അവിടേക്കില്ലായിരിക്കാം. അവിടുന്നു്, ഈ ദീനയും ഹീനയും ഖിന്നയുമായ ഈ ജനനിയെ, ജന്മഭൂമിയെ ഉപേക്ഷിച്ചു്, മുഗളന്മാരുടെ പ്രസാദം ഭുജിക്കുന്നവനായിത്തീന്നിരിക്കുന്നു. ആരാണോ രാജപുത്രസ്ത്രീകഠംക്കു കളങ്കവും രാജ്യപുത്രന്മാക്കു പൌരുഷക്ഷയവും വരുത്തിവെച്ചിരിക്കുന്നതു് ആ മുഗളന്മാരുടെ ദാസനായിട്ടാണു് അവിടുന്നു വത്തിക്കുന്നതു്. ഏതു മുഗളന്മാരാണോ ദപ്പത്താലുയന്നു ഗവ്വിഷ്ഠന്മാരായിത്തീന്നു രാജപു

ത്രസ്ഥാനത്തിലെ അവശേഷിച്ച സ്വതന്ത്രരാജ്യമായ മേവാഡിനെ അടിക്കടി ആക്രമിച്ചുകൊണ്ടിരിക്കുന്നതു്, മേവാഡുരാജ്യശ്രീയുടെ കേളീരംഗമായ ഹരിതശാദ്വലതലങ്ങളിൽ ആ മാതൃസന്താനങ്ങളുടെ രക്തപ്രവാഹങ്ങളാകുന്ന നദികളൊഴുക്കിക്കൊണ്ടുവരുന്നതു്, അങ്ങനെയുള്ള മുഗളന്മാരെയാണു് അവിടുന്നു ശരണംപ്രാപിച്ചിരിക്കുന്നതു്. അങ്ങനെയുള്ള മുഗളന്മാരുടെ കൃപയെ അവലംബിച്ചു് അവിടുത്തെ സഹോദരപുത്രനെ, റാണാ പ്രതാപസിംഹൻെറ പുത്രനെ സിംഹാസനത്തിൽനിന്നും നിഷ്കാസനംചെയ്യിക്കുവാൻ അവിടുന്നു ബദ്ധകങ്കണനായിരിക്കുന്നു. ഇത്രയെ നാം പോരാഞ്ഞിട്ടായിരിക്കുമോ അവിടുന്നെന്തപരാധമാണു ചെയ്തിട്ടുള്ളതെന്നു ചോദിക്കുന്നതു്? അച്ഛാ! കൊള്ളാം. അവിടുന്നു സ്വാർത്ഥത്തെ മാത്രം മുൻനിറുത്തി യഥേഷ്ടമന്യമാർഗ്ഗം കയ്ക്കൊണ്ടിരിക്കുന്നു; എന്നാൽ ഞങ്ങളുടെ മാർഗ്ഗം മറെറാന്നാണു? മകനേ! ഈ അന്ധകാരത്തിൽ, ഈ ദുർദ്ദിനത്തിൽ നീയാണെൻെറ സഹചരൻ. ഇന്നെൻെറ അന്തരംഗത്തിൽ പതിന്മടങ്ങു ബലം വർദ്ധിച്ചിരിക്കുന്നു. വരൂ മകനേ! നടക്കൂ!

(സത്യവതി അരുണനേയും കൊണ്ടുപോവാൻ ഭാവിക്കുന്നു.)

സഗര—അരുതു്, അരുതു്; സത്യവതി! നില്ക്കു. അരുണ! നീയും പോകരുതു്. ഞാനും നിങ്ങളുടെ കൂടെത്തന്നെ വരാം. ഇന്നെൻെറ കണ്ണുകൾ തുറന്നു. ഇന്നു ഞാനെൻെറ മാതൃഭൂമിയെ അറിഞ്ഞു. അപരൻെറ കൃപയെക്കുറിച്ചുള്ള ആശ ഞാനെൻെറ ഹൃദയത്തിൽനിന്നും ദൂ

നെ ത്യജിച്ചു. ഞാനിതാ എന്റെ രാജ്യത്തോടൊപ്പം ദാരിദ്ര്യവും ദുഃഖവും ഉപവാസവും സ്വീകരിച്ചിരിക്കുന്നു. വത്സ മകളേ! നീയെന്നെയൊന്നാലിംഗനംചെയ്യു.

സത്യവതി—അച്ഛാ! ഇതെന്താണ്? ഒരേസമയത്ത് ഒരുമിച്ചുതന്നെ എന്റെ പിതാവിനേയും എന്റെ പുത്രനേയും എനിക്കു ലഭിക്കത്തക്കവണ്ണമുള്ള ഭാഗ്യമുണ്ടായോ? അവിടുന്നു പറയുന്നതെല്ലാം വാസ്തവംതന്നെയല്ലേ? നിശ്ചയമായും സത്യംതന്നെയല്ലേ?

സഗര—അതേ, സത്യവതി! ഇതു സത്യമാണു. നിശ്ചയമായും സത്യംതന്നെ. ഈ വിഷയങ്ങളൊന്നും എന്റെ ആലോചനയിൽ മുമ്പു പ്രവേശിച്ചിരുന്നില്ല. നീയെനിക്കു മാപ്പുതരണം! മാപ്പുതരണം!

സത്യവതി—അച്ഛാ! അച്ഛാ!

(സത്യവതി മുട്ടുകുത്തി സഗരസിംഹന്റെ മുമ്പിലിരുന്നു തന്റെ ശിരസ്സുകൊണ്ട് അദ്ദേഹത്തിന്റെ പാദങ്ങളെ സ്പർശിക്കുന്നു.)

---

## മൂന്നാമങ്കം.

---

### ഒന്നാം രംഗം.

സ്ഥാനം—ഉദയപുരത്തിലെ രാജസഭ. സമയം—പ്രഭാതം.

(സാമന്തന്മാരെല്ലാവരും നിന്നുകൊണ്ടു സംഭാഷണം ചെയ്യുന്നു.)

ജയസിംഹ—കഴിഞ്ഞ കാമനേരത്തിലെ യുദ്ധം ഇതിഹാസപങ്ക്തികളിൽ സുവൎണ്ണലിപികളാൽ രേഖപ്പെട്ടുത്തേണ്ടതാണ്.

ഗോകുലസിംഹൻ—രാജകുമാരൻെറ സൈന്യങ്ങൾക്കു കൊററും കോളും കൊണ്ടുവന്നിരുന്ന മാൎഗ്ഗം നിരോധിച്ചതു ബുദ്ധിപൂൎവ്വമായ ഒരു പ്രവൃത്തിയായി.

ഭൂപതി—അവൎക്കീകാട്ടിലെ വഴിയൊന്നും നല്ലവണ്ണമറിഞ്ഞുകൂടെന്നാ തോന്നുന്നതു്.

ഗോകുല—എങ്കിലും ഓടിപ്പോവാനുള്ള വഴി വളരെ നല്ലവണ്ണമറിഞ്ഞിരുന്നു.

ജയസിംഹ— മേവാഡിനിന്നു മഹത്വത്തിൻെറ ഉദയമാണു്. നോക്കു! മേവാഡിലെ പൎവ്വതങ്ങൾ എത്ര നവമായി ശോഭിച്ചുകൊണ്ടിരിക്കുന്നു.

(റാണാ അമരസിംഹൻ പ്രവേശിക്കുന്നു.)

എല്ലാ—ജയ്! മേവാഡ്കേ റാണാ കീ ജയ്!

(റാണാ സിംഹാസനത്തിലിരിക്കുന്നു.)

(രാജകവി കിശോരദാസൻ പ്രവേശിച്ചു റാണയുടെ വിജയത്തെക്കുറിച്ചു പാടുന്നു.)

കിശോ— നീരജബാന്ധവവംശശിഖാമണേ!
വീരഭൂപാലക! വെൽവൂതാക!
ഭാരതരക്ഷക! പാരം തിരുമുമ്പിൽ
വൈരികൾ വേപഥു പൂണ്ടിടുന്നു.
ഭാവൽകപ്രാബല്യപ്രാഭവപൂഷണൻ
ഭ്രൈവിങ്കലെന്നെന്നും ദ്യോതിക്കട്ടെ!
ത്വദ്വൈരിമണ്ഡലം ദൎപ്പധരഭട-
മർദ്ദനമേററു വിലയിക്കട്ടെ!

റാണ— കിശോരദാസ്! നിങ്ങൾ നിങ്ങളുടെ ഗീതത്തിൽ ഒരു ചരണംകൂടെ ചേൎക്കേണ്ടതാണ്.

കിശോ—തിരുമനസ്സുകൊണ്ടു കല്പിക്കുന്നപോലെ.

റാണ—

"നിൎമ്മൂലം സൎവ്വസ്വം നഷ്ടമായ്, വംശത്തിൻ
കൌമുദി നേരായ കീൎത്തി മാഞ്ഞു"

എന്നുംകൂടി.

കിശോ— ഇതെന്തിനാണു തിരുമേനി!

റാണ— (പുഞ്ചിരിയോടുകൂടി) എന്തിനാണെന്നാണോ ചോദിക്കുന്നതു? അതാ, നോക്കു!

(സത്യവതി പ്രവേശിക്കുന്നു.)

സത്യ—ജയ്! മേവാഡ് കേ റാണാ കീ ജയ്!

റാണ— ആര? സഹോദരി സത്യവതിയോ?

(റാണാ സിംഹാസനത്തിൽനിന്നെഴുന്നേററു സത്യവതിയെ എതിരേൽക്കുന്നു.)

റാണ— സഹോദരി! വരു, വരു.

സത്യവതി—മഹാരാജാവേ! ഞാനിത്രനേരവും മേവാഡിൻെറ വിജയഗീതമാസ്വദിച്ചുകൊണ്ടു പുറത്തു നില്ക്കുകയായിരുന്നു. അതു കേട്ടുകൊണ്ടിരുന്നപ്പോൾ എൻെറ നയനങ്ങൾ ആനന്ദബാഷ്പത്താൽ പൂൎണ്ണമായി. ഞാൻ മന്ത്രമുഗ്ദ്ധമായ സൎപ്പംപോലെ മിണ്ടാതെനിന്നു. മഹാരാജാവിൻെറ പൂൎവ്വികനായ ശ്രീരാമചന്ദ്രൻ ലങ്കയെ ജയിച്ചതിനുശേഷം തിരിച്ചുവന്ന് അയോദ്ധ്യയിൽ പ്രവേശിച്ച സംഗതിയാണെനിക്കപ്പോൾ ഓൎമ്മവന്നതു. അപ്പോഴെക്കും പാട്ടവസാനിച്ചു. ഏതോ ഒരു ദേവി വന്നിട്ടു തൻെറ

പ്രഭയാൽ ആ സംഗീതത്തെ ആവരണംചെയ്ത സ്വരാജ്യ മായ സ്വർഗ്ഗത്തിലേക്ക ആകാശമാർഗ്ഗമായി കൊണ്ടുപോ യതായെനിക്കതോന്നി. അപ്പോൾ ഞാൻ സ്വപ്നത്തിൽ നിന്നുമുണൎന്നപോലെയും തോന്നി.

റാണ—സത്യവതി, സംഗീതത്തിൻെറ അവസാനം ഇപ്രകാരം തന്നെയാണ്. എല്ലാ സംഗീതവും ഒരു തര ത്തിൽ ആനന്ദകോലാഹലംപോലെ ആരംഭിക്കയും അവ സാനം ഒരു ദീൎഘനിശ്വാസത്തിൽ ലയിച്ചു പോകയും ചെ യ്യുന്നു.

സത്യവതി—മഹാരാജാവേ! ഇതെന്താണ്? ആനന്ദി ക്കേണ്ടതായ ഈ സുദിനം അവിടുന്നെന്താണിത്ര നിരാശ നായും വിമനസനായും വൎത്തിക്കുന്നതു്? മഹാരാജാവേ! അ വിടുത്തെ ഹൃദയത്തിൽനിന്ന് ഈ നിരാശയെ അകററിക്ക ളഞ്ഞാലും! ഇന്നു മേവാഡിനു വളരെ അഭിമാനകരമാ യ ഒരു ദിവസമാകുന്നു.

റാണ—അഭിമാനകരമായ ഒരു ദിവസമാണെന്നു പറയാമെന്നുമാത്രം. സത്യവതി, നിങ്ങളൊരു പുതിയ വൎത്തമാനം കേട്ടുവോ? കാമനേരത്തിലെ യുദ്ധത്തിൽ നാ മല്ല ജയിച്ചതു്.

സത്യവതി—പിന്നെയാരാണാവോ? മുഗളന്മാരാ ണോ?

റാണ—അല്ല രാജപുത്രന്മാരാണ്. ഈ വിജയമ ഹോത്സവം കൊണ്ടാടുന്ന നാമല്ല യുദ്ധത്തിൽ ജയിച്ചതു. യുദ്ധത്തിൽ വിജയം പ്രാപിച്ചവരെല്ലാം യുദ്ധക്കളത്തിൽ പതിച്ചുപോയി. സത്യവതി! യുദ്ധരംഗത്തിൽനിന്നും ജ യപതാക പാറിച്ചുകൊണ്ടും വിജയധ്വനി മുഴക്കിക്കൊ

ണ്ടും മടങ്ങിയവരല്ല വാസ്തവത്തിൽ ജയിച്ചതു്. സമരഭൂമിയിൽ മരിച്ചവരാണ് വിജയികൾ.

സത്യവതി—മഹാരാജാവേ! വളരെ പരമാൎത്ഥമാണു്. ഈശ്വരൻ അവരുടെ കീൎത്തി ശാശ്വതമായി നിലനിൎത്തട്ടെ. മഹാരാജാവേ! എനിക്കൊരു മംഗലവാൎത്ത അറിയിക്കുവാനുണ്ടു്.

റാണാ—അതെന്താ സത്യവതി!

സത്യവതി—മഹാരാജാവേ! എന്റെ അച്ഛനായ റാണാ സഗരസിംഹൻ അവിടേക്കായി ചിതോർദുൎഗ്ഗം വിട്ടുതന്നിരിക്കുന്നു. അവിടുന്നു യാതൊരു തടസ്ഥവും പറയാതെ അവിടെച്ചെന്നു ദുൎഗ്ഗത്തിലധികാരം സ്ഥാപിച്ചാലും.

റാണാ—ചിതോർദുൎഗ്ഗമെനിക്കു വിട്ടുതന്നുവോ? സത്യവതി, നിങ്ങളെന്താണീപ്പറയുന്നതു്? ഇതു പരമാൎത്ഥമാണോ?

സത്യവതി—അതേ മഹാരാജാവേ! ഈ സംഗതി വളരെ ശരിയാണു്.

റാണാ—ഇത്ര പെട്ടെന്നു ദുൎഗ്ഗമെനിക്കു വിട്ടുതരുവാനുള്ള കാരണമെന്താണ്? ചക്രവൎത്തിയങ്ങനെ കല്പിച്ചിട്ടുണ്ടായിരുന്നുവോ?

സത്യവതി—ഇല്ല മഹാരാജാവേ! അച്ഛൻ ചക്രവൎത്തിയുടെ കല്പനയനുസരിച്ചല്ല അപ്രകാരം ചെയ്തതു്. അദ്ദേഹം ചിതോർകോട്ട അച്ഛനു കൊടുക്കയാണു ചെയ്തതു്. ആക്കെങ്കിലും ഇഷ്ടംപോലെ കൊടുക്കാനുള്ള അധികാരവും അച്ഛനുണ്ടായിരുന്നു. അതുകൊണ്ടു അദ്ദേഹം

ചിതോർകോട്ടയെ അങ്ങയിൽ സമർപ്പിച്ച് ആഗ്രയിലേക്കു പോയിരിക്കുന്നു.

റാണ—സാമന്തന്മാരേ! ജയഘോഷം മുഴക്കുവിൻ! പരേതനായ എന്റെ പിതാവിന്റെ സ്വപ്നമിന്നു സഫലമായി. അദ്ദേഹത്തിന്റെ പുത്രന്റെ ബാഹുബലംകൊണ്ടല്ല; എന്നാൽ അദ്ദേഹത്തിന്റെ സഹോദരന്റെ ദാനത്താലാണ്. ദുർഗ്ഗത്തെ കൈവശപ്പെടുത്തുവിൻ, ഒരു പുതിയ സൈന്യമേർപ്പെടുത്തുവിൻ! തള്ളിക്കയറുവിൻ! ആക്രമിക്കുവിൻ! അവസാനംവരെ യുദ്ധം ചെയ്യുവിൻ!

സത്യവതി—ജയ് മേവാഡ്കേ റാണാകീ ജയ്!

എല്ലാവരും—ജയ് മേവാഡ്കേ റാണാകീ ജയ്!



---

## രംഗം രണ്ട്.

സ്ഥാനം—ഗ്രാമത്തിന്റെ പുറത്ത് ഒരു ഒററയടിപ്പാതയുടെ അരികെ ഒരു ഇടിഞ്ഞുപൊളിഞ്ഞ കുടിൽ. സമയം—സന്ധ്യ.

(കല്യാണിയും അജയസിംഹനും ആ ഒററയടിപ്പാതയിൽക്കൂടെ വരുന്നു)

കല്യാണി—ജ്യേഷ്ഠ! ഇനി എന്നെക്കൊണ്ടു നടക്കാനാവില്ല.

അജയ—നമുക്കിന്ന് ഈ ഗ്രാമത്തിൽ താമസിക്കാം. അതിന്റെ പുറത്താണ് ഈ കുടിൽ. ഇതൊരു പീടികയാണെന്നാണ് തോന്നുന്നത്. അകത്തു നല്ല ഇരുട്ട്. വിളക്കൊട്ടും കാണ്മാനില്ല.

കല്യാണി—എന്തെങ്കിലുമൊന്നു ശബ്ദിച്ചുവോ ആക്കു.

അജയ—ഹേ! ഇവിടെ ആരെങ്കിലുമുണ്ടോ? അക ത്താരെങ്കിലുമുണ്ടോ? ആരും മിണ്ടുന്നകേക്കാനില്ല.

കല്യാണി—നമുക്കിന്നിതിൽ താമസിക്കാം. എനിക്ക് ഒരടിപോലും നടക്കാൻ വയ്യ.

അജയ—തരക്കേടില്ല. ഇവിടെ കുറച്ചുനേരമിരി ക്കു. ഞാൻ ഗ്രാമത്തിൽ പോയി വിളക്കു കൊണ്ടു വരാം.

കല്യാണി—എന്നാൽ പോയിവരൂ. എനിക്കു നട ക്കാൻവയ്യ. വിശപ്പുമുണ്ട്.

അജയ—ആട്ടെ ഭക്ഷണത്തിനും വല്ലതും കൊണ്ടുവ രാം. അകത്തുപോയിരിക്കൂ.

കല്യാണി—വേഗം വരണേ. ഞാൻ തനിച്ചാണ്. വളരെ പേടിയും തോന്നുന്നുണ്ട്.

അജയ—ഞാൻ ക്ഷണത്തിൽ വന്നേക്കാം. എന്താ പേടിക്കാനുള്ളത്? ഇവിടെ ആരുമില്ല. (പോകുന്നു)

കല്യാണി—ഞാൻ കാൽനടയായി യാത്രചെയ്യുന്ന ത് ഇന്നു നടാടെയാണു. നടന്നുനടന്ന് എന്റെ കാലു ചുകന്നു. എങ്കിലുമെനിക്കിതിൽ സന്തോഷമേ തോന്നു ന്നുള്ളൂ. മനസ്സോടുകൂടി ഈ ദാരിദ്ര്യത്തേയും ദുഃഖത്തേയും വരിക്കുന്നതിൽ അളവററ അഭിമാനം തോന്നുന്നു. തട സ്ഥങ്ങളൊന്നുംകൂടാതെ തിരമാലകളിൽ കളിച്ചുകൊണ്ടു, നദി സമുദ്രത്തിലേക്കൊഴുകുന്നതുപോലെ സന്തോഷത്തോ ടുകൂടെ എന്റെ ജീവിതസർവ്വസ്വമായ പ്രാണനാഥന്റെ സമീപത്തിലേക്കു ഞാനും പൊയ്ക്കൊണ്ടിരിക്കുന്നു. ദാ

സിയുടെ നിലയിലെങ്കിലും അദ്ദേഹത്തിൻെറ പാദശുശ്രൂഷയ്ക്കു് അദ്ദേഹമെനിക്കു് അനുവാദം തരുമോ എന്നറിഞ്ഞുകൂടാ. ആരാതു്?

(സന്യാസിവേഷത്തിൽ സഗരസിംഹൻ പ്രവേശിക്കുന്നു)

സഗര—വത്സ! ഞാനൊരു രാജപുത്രനാണു. നീ ഭയപ്പെടേണ്ട. നീയും രാജപുത്രസ്ത്രീയാണെന്നു തോന്നുന്നു, എന്താണിവിടെ തനിച്ചിരിക്കുന്നതു്?

കല്യാണി—എൻെറ ജ്യേഷ്ഠൻ വിളക്കും ഭക്ഷണവും കൊണ്ടുവരുവാൻ ഗ്രാമത്തിലേക്കു പോയിരിക്കയാണു്.

സഗര—വേണ്ടില്ല. അയാറം വരുന്നതുവരെ ഞാനിവിടെയിരിക്കാം. ഈ പ്രദേശങ്ങളിൽ മുസൽമാൻഭടന്മാരെക്കൊണ്ടുള്ള ഉപദ്രവം കലശലാണു്. നാലഞ്ചാളുകളെ ഇവിടെ അടുത്തുതന്നെ ഞാൻ കാണുകയുണ്ടായി. നിൻെറ ജ്യേഷ്ഠൻ മടങ്ങിവരുന്നതുവരെ നിന്നെ ഞാൻ നോക്കിക്കൊള്ളാം.

കല്യാണി— അവിടുന്നിവിടെത്തന്നെയിരുന്നെന്നെ രക്ഷിക്കണേ! എനിക്കു പേടിയാവുണു.

(അണിയറയിൽ—ഈ പൊളിഞ്ഞകുടിലിലോ?)

(വീണ്ടും അണിയറയിൽ—അതേ ഇവിടെത്തന്നെ)

(ഒരാറം വാതുക്കൽ മുട്ടുന്നു)

കല്യാണി—ആരാതു? ആരാതു? ജ്യേഷ്ഠനോ? ജ്യേഷ്ഠനോ?

(മൂന്നു കള്ളന്മാർ അകത്തുകടക്കുന്നു)

ഒന്നാം കള്ളൻ—ഇവറംതന്നെ. ഇവറംതന്നെ.

രണ്ടാമൻ—പിടിക്കു, പിടിക്കു!

(ഒന്നാമത്തേവൻ കല്യാണിയെ പിടിക്കാനായിച്ചെല്ലുന്നു. കല്യാണി ഒഴിഞ്ഞുമാറി നിലവിളിക്കുന്നു) എന്നെ രക്ഷിക്കണേ! രക്ഷിക്കണേ!

സഗര—(മുമ്പോട്ടുവന്നു) കരുതിക്കൊള്ളുവിൻ!

ഒന്നാമൻ—ഇവനാര്?

രണ്ടാമൻ— ആരെങ്കിലുമാട്ടെ, ഇവൻെറ കഥ കഴിക്കാം.

(സഗരസിംഹൻ കള്ളന്മാരോടു യുദ്ധംചെയ്തു വീഴുന്നു)

കല്യാണി—ജ്യേഷ്ഠ! ജ്യേഷ്ഠ!

(അജയസിംഹൻ വരുന്നു)

അജയ—കല്യാണി! പേടിക്കേണ്ട. ഞാനിതാവന്നുകഴിഞ്ഞു.

(അജയസിംഹൻ വാളൂരി കള്ളന്മാരോടെതിർത്തു മൂന്നുപേരേയും വീഴ്ത്തുന്നു)

അജയ—ഇവരുടെ മൂന്നുപേരുടേയും കഥതീർത്തു. ഇതാരാണ്?

കല്യാണി—ഇദ്ദേഹമെന്നെ രക്ഷിക്കാൻവന്ന ആളായിരുന്നു. ഇദ്ദേഹത്തിനു മുറിപറ്റി.

സഗര—നിങ്ങളാരാണു?

അജയ—ഞാൻ സേനാപതി ഗോവിന്ദസിംഹൻെറ പുത്രനാണ്. ഇവളെൻെറ അനുജത്തി കല്യാണിയാണു.

സഗര—ആര്? മഹാബത്തുഖാൻെറ ഭാര്യ കല്യാണിയോ?

അജയ—അതേ, വീരശ്രേഷ്ഠ! അവിടുന്നാരാണ്?

സഗര—ഞാൻ മഹാബത്തുഖാൻെറ അച്ഛൻ സഗരസിംഹനാണ്.

## രംഗം മൂന്നു.

സ്ഥാനം—യോധപുരി രാജാവായ ഗജസിംഹന്റെ കൊട്ടാരം. സമയം—പ്രഭാതം.

(മാർവാഡുരാജാവായ ഗജസിംഹനും സദസ്യൻ ഹരിദാസനും ഗജസിംഹന്റെ പുത്രൻ അമരസിംഹനും ദൂതന്റെ വേഷത്തിൽ അരുണസിംഹനും പ്രവേശിക്കുന്നു)

ഗജ—ദൂതാ! എനിക്കീവിവാഹകാൎയ്യത്തിൽ തീരെ സമ്മതമില്ലെന്നു റാണയെ അറിയിക്കുക. ചക്രവൎത്തിക്കു വിരോധമായി നില്ക്കുന്നവരോടു യാതൊരുതരത്തിലും സംബന്ധിക്കുവാൻ ഞാനാഗ്രഹിക്കുന്നില്ല. എന്താ ഹരിദാസ!



ഹരിദാസ്—തിരുമേനി! അവിടുന്നു പറഞ്ഞതു വളരെ ശരിയാണു. തീൎച്ചയായും അങ്ങനെ തന്നെയാണു വേണ്ടതു്.

അരുണ—മഹാരാജാവേ! ഞങ്ങളുടെ റാണ എങ്ങനെയാ രാജദ്രോഹിയായതു? മേവാഡിനും മുഗളന്മാരുടെ കീഴിലായിട്ടില്ല. ഏതൊരു സ്വാതന്ത്ര്യത്തെയാണോ ഇത്രനാളും രക്ഷിച്ചുപോന്നതു് ആ സ്വാതന്ത്ര്യരക്ഷയ്ക്കുള്ള പ്രയത്നം ദ്രോഹമാകുന്നതെങ്ങനെ?

ഗജ—അതുതന്നേ ദ്രോഹമെന്നു പറയുന്നതു്. രാജപുത്രസ്ഥാനം മുഴുവനും മുഗളന്മാരുടെ മുമ്പിൽ തലകുനിച്ചു് അവരുടെ പ്രഭുത്വം സ്വീകരിച്ചിരിക്കുമ്പോൾ മേവാഡുമാത്രം എങ്ങനെ തലപൊന്തിച്ചുനില്ക്കും?

അരുണ—എനിക്കു മനസ്സിലായി. മഹാരാജാവിന്റെ മനസ്സിൽ അസൂയയാണു് ജനിച്ചിരിക്കുന്നതു്. എല്ലാ

പർവ്വതങ്ങളുടെ ശിഖരങ്ങളിൽനിന്നും അഭിമാനമാകുന്ന ര
ശ്മികൾ അന്തർദ്ധാനംചെയ്തു. മേവാഡു പർവ്വതങ്ങളെ മാ
ത്രം ആ രശ്മികളിന്നും പ്രദക്ഷിണംചെയ്തുകൊണ്ടിരിക്കുന്നു.
ഇതുമാത്രം സഹിക്കുവാൻ മഹാരാജാവിനു സാധിക്കു
ന്നില്ല. ഇന്നെല്ലാരാജപുത്രന്മാരുടെ ശിരസ്സും നഗ്നമാ
യിരിക്കുന്നു. എന്നാൽ മേവാഡു റാണായുടെ മസ്തകം
മാത്രം ഇന്നും കിരീടത്താലലംകൃതമായിരിക്കുന്നു. ഈ കാ
ഴ്ച മഹാരാജാവിൻെറ കണ്ണുകൾക്കു കണ്ടകമായത്തീർന്നി
ട്ടുണ്ടായിരിക്കാം. എങ്കിലും മഹാരാജാവേ! റാണ ചതി
കൊണ്ടു് അവിടുത്തെ അഭിമാനത്തെ കളഞ്ഞിട്ടില്ല. നി
ങ്ങളെല്ലാവരും തന്നെത്താൻ വഞ്ചിതരായ്ത്തീർന്നതാണു്.
ഇതിൽ റാണക്കെന്താണു് ദോഷം?

ഗജ—ദൂത! നിങ്ങൾ വളരെ ധീരനും ധൃഷ്ടനുമാണു.
മഹാരാജാ ഗജസിംഹൻെറ നേരെ നോക്കി ഇങ്ങനെ
പറയുവാനുള്ള ധൈര്യം ഇതുവരെ ഒരാൾക്കുമുണ്ടായിട്ടി
ല്ല. ഇത്ര മൂഢനും, ഉദ്ധതനും ഉന്മത്തനുമാണോ റാണ?
ഇരുപതിനായിരം രാജപുത്രഭടന്മാരെക്കൊണ്ടു മാത്രം ഭാ
രതസമ്രാട്ടിനോടെതിരിടാമെന്നു കരുതുന്നുണ്ടെങ്കിൽ ആ
ഔദ്ധത്യം അദ്ദേഹത്തിനു മാത്രമേ ഭൂഷണമാവുള്ളു.

അരുണ—മഹാരാജാവു പറയുന്നതു ശരിയാണു്.
ഈ ഔദ്ധത്യം അദ്ദേഹത്തിനു മാത്രമേ ഭൂഷണമാവുകയുള്ളു.
ഇപ്രകാരമുള്ള ഔദ്ധത്യം നേടുവാനുള്ള ത്രാണി അങ്ങേ
ക്കില്ല.

ഗജ—ദൂതനവദ്ധ്യനാണു—അല്ലെങ്കിൽ—

അരുണ—ആട്ടെ, അവിടേക്കിത്രയെങ്കിലും മനസ്സി

തപമുണ്ടല്ലോ. എന്നാൽ മഹാരാജാവേ! കൊള്ളാം, ദൂത നവദ്ധ്യനാണെന്നുള്ള ബോധം അങ്ങെയ്ക്കങ്ങനെയാണു ണ്ടായതു്? ഇത്ര നീതിയും ഇത്ര മഹത്തായ തപവും അ വിടത്തെ മുഖത്തുനിന്നു് എങ്ങനെയാണു പുറപ്പെട്ടതു്?

ഗജ—ദൂത! നമ്മുടെ ധൈര്യത്തിനുമൊരതിരുണ്ട്. പൊയ്ക്കോൾക. എനിക്കീവിവാഹമനിഷ്ടമാണെന്നു റാ ണയെ മനസ്സിലാക്കുക. പൊയ്ക്കൊള്ളു.

അരുണ—മഹാരാജാവേ! ഇതാ ഞാൻ പോകുന്നു. എന്നാൽ ഒരു കാര്യംകൂടി പറയാനുണ്ട്. ചക്രവർത്തിയുടെ പക്ഷത്തിൽ ചേൎന്നു ദക്ഷിണദേശങ്ങളിൽ അവിടുന്നു അന വധി യുദ്ധം ചെയ്തിട്ടുണ്ടെന്നും ഗുജറാത്തിനേയും അവിടു ന്നു ജയിച്ചിട്ടുണ്ടെന്നും ഞാൻ കേട്ടിട്ടുണ്ട്. ഇത്തവണ മേ വാഡിലേക്കു വരുമല്ലോ. അതിനായി ഞാൻ ക്ഷണി ക്കയും ചെയ്യുന്നു.

(അരുണസിംഹൻ പോവാൻ ഭാവിക്കുന്നു.)

ഗജ—കൊള്ളാം. എന്നാൽ നില്ക്കൂ. എൻെറ കൂടെ പോയാൽമതി.

അരുണ—അവിടുന്നെന്നെ ബന്ധിക്കാനോ ഭാവം?

ഗജ—അതേ. അമരസിംഹാ! ഇവനെ ബന്ധനത്തി ലാക്കുക.

അമര—ഇതെന്താണച്ഛ! ഇയ്യാൾ ദൂതനല്ലേ? ദൂത ന്മാരോടക്രമംപ്രവൎത്തിക്കുന്നതു ക്ഷത്രിയധൎമ്മമല്ലല്ലൊ?

ഗജ—അമരസിംഹ, ഞാൻ നിൻെറ അടുക്കൽനി

ന്നം ധൎമ്മാധൎമ്മങ്ങൾ പഠിക്കാൻ വിചാരിക്കുന്നില്ല. നീ നക്കെന്റെ കല്പന നടത്തേണ്ടഭാരമേയുള്ളു.

അമര—അച്ഛ! ഈ അന്യായമായ കല്പന നടത്താ നെനിക്കു സാധിക്കില്ല.

ഗജ—(വിറച്ചുകൊണ്ടു) നിനക്കെന്റെ കല്പന നട ത്താൻ കഴിയില്ലെ? അധികപ്രസംഗി! നീയെന്റെ മൂത്ത പുത്രനാണെന്നോൎത്തുകൊൾക. എന്റെ വാക്കു നീ കേ ട്ടില്ലെങ്കിൽ അതിന്റെ ഭവിഷ്യത്തു നീയനുഭവിക്കേണ്ടി വരും. എന്റെ രാജ്യം നിനക്കു സിദ്ധിക്കില്ല. സിംഹാ സനത്തിൽ കയറാൻ ഇളയപുത്രനായ യശോവന്തസിം ഹനായിരിക്കും.

അമര—അങ്ങയുടെ രാജ്യം അങ്ങുതന്നെ വെച്ചുകൊ ണ്ടിരുന്നോളു. മുഗളന്മാരുടെ ചവിട്ടുകൊണ്ടും ദയകൊ ണ്ടും നിലനിന്നുപോരുന്ന അവിടുത്തെ സിംഹാസന ത്തിൽ കേറാനെനിക്കു ലവലേശവുമാഗ്രഹമില്ല. മുഗള ളന്മാരുടെ ചെരിപ്പു ചുമക്കാൻ ഞാൻ വിചാരിക്കുന്നില്ല.

ഗജ—കാൎയ്യം നന്നായി. ഇതിന്നു ശിക്ഷയായി നി ന്നെ ഞാൻ രാജ്യഭ്രഷ്ടനാക്കിത്തള്ളിയിരിക്കുന്നു. പൊ യ്ക്കൊ.

അമര—ഇതാ പോവായി.

(അമരസിംഹൻ പോകുന്നു)

ഗജ—(തെല്ലുനേരം കഴിഞ്ഞിട്ടു) ദൂത! പൊയ്ക്കൊൾ ക. ഞാൻ നിങ്ങളേയും വിട്ടയച്ചിരിക്കുന്നു.

———

## രംഗം നാല്.

സ്ഥാനം—മഹാബത്തുഖാൻെറ ഗൃഹത്തിൻെറ ബഹിർഭാഗം. സമയം—രാത്രി.

(മഹാബത്തുഖാൻ തനിച്ചിരിക്കുന്നു)

മഹാബ—ഞാനവളെ ഉപേക്ഷിച്ചെങ്കിലും വീണ്ടുമവളെപ്പററിയുള്ള വിചാരം എൻെറ ഹൃദയത്തിൽ വന്നുകൊണ്ടിരിക്കുന്നു. പ്രേമലോലവും മനോഹരവുമായ അവളുടെ ആ കിശോരമുഖം ഇപ്പോഴുമെൻെറ കണ്ണിനു മുമ്പിൽ നൃത്തംചെയ്യുന്നു. ഏതോ ഒരമൂല്യരത്നംപോയപോലിരിക്കുന്നു. ഞാനെന്തിനാണവളുടെ എഴുത്തു മടക്കിയതു? ഇത്ര പരിശുദ്ധവും നിർമ്മലവുമായ പ്രേമത്തെ ഈ വിധം നിരസിച്ചതു് അനുചിതമായി. അവൾക്കെന്നിലുദിച്ച പ്രേമത്തെ അവളുടെ അച്ഛൻെറ നേരെയുണ്ടായക്രോധത്തിൻെറ ആവേശംമൂലം ഞാൻ നിരസിച്ചതു് എത്ര നീചകൃത്യമാണെന്നെനിക്കിപ്പോൾ തോന്നുന്നു. എപ്പോഴെങ്കിലും ക്ഷമായാചനത്തിനവസരംകിട്ടുന്നതായാൽ നിശ്ചയമായും രണ്ടുകയ്യും കൂപ്പിക്കൊണ്ടു ഞാനവളോടു മാപ്പു ചോദിക്കും. ആരു്?

(ഒരു പാറാവുകാരൻ വരുന്നു)

പാറാ—ഏമാനേ! മഹാരാജാ ഗജസിംഹൻ തിരുമനസ്സുകൊണ്ടു അവിടുത്തെ കാണ്മാൻ വന്നിരിക്കുന്നു.

മഹാബ—ഗജസിംഹനോ? യോധപുരിയിലെ രാജാവോ?

പാറാ—അതേ ഏമാനേ!

മഹാബ—അദ്ദേഹത്തെ കൂട്ടിക്കൊണ്ടു വരു.

(പാറാവുകാരൻ പോകുന്നു)

മഹാബ—മഹാരാജാ ഗജസിംഹന് ഇവിടെയെന്താ കാൎയ്യം? ഭീരു, അധമൻ, മുഗളന്മാരുടെ ദാസൻ. ഇതാ അദ്ദേഹമിങ്ങോട്ടു വരുന്നുണ്ട്.

(ഗജസിംഹൻ പ്രവേശിക്കുന്നു)

ഗജ—നമസ്കാരം.

മഹാബ—നമസ്കാരം. ഈ ദരിദ്രക്കുടിലിനു മഹാരാജാവ് ഇന്നു പ്രകാശം നൽകുവാനുള്ള സംഗതിയെന്താണ്? വിശേഷമെന്തെങ്കിലുമുണ്ടോ?

ഗജ—ചക്രവൎത്തിതിരുമനസ്സുകൊണ്ടു താങ്കളെ ഓൎമ്മിക്കയുണ്ടായി.



മഹാബ—ഇതു തിരുമനസ്സിലെ ദയാധിക്യംതന്നെ. എന്നാൽ മേവാഡിനെ ആക്രമിക്കാൻ പോവാനായിരിക്കാം.

ഗജ—അതെ അങ്ങനെതന്നെ.

മഹാബ—ഇതിനെപ്പററി പല തവണയും ഞാൻ തിരുമുമ്പിലുണൎത്തിച്ചിട്ടുണ്ടല്ലോ. പിന്നെന്തിനാ കൂടക്കൂടെ ഇങ്ങനെ ബഹുമതിനൽകുന്നതു്?

ഗജ—മേവാഡിൽവെച്ചു ചക്രവൎത്തിയുടെ സൈന്യം പലതവണയും തോററിരിക്കുന്നു. അതുകൊണ്ടു തിരുമനസ്സിലേക്കു വളരെ വ്യസനമുണ്ട്. ഇത്തവണ നിവൃത്തിയില്ലാതെ താങ്കളെയാണു ലക്ഷ്യം കരുതിയിരിക്കുന്നതു്. ഈയപമാനത്തിൽനിന്നദ്ദേഹത്തെ രക്ഷിക്കാനുള്ള സാമൎത്ഥ്യം താങ്കൾക്കേയുള്ളു. എല്ലാരിലുംവെച്ചു

അദ്ദേഹത്തിൻെറ ക്ഷേമകാംക്ഷിയും സഹായിയും താങ്ക ളാണു്.

മഹാബ—അങ്ങന്നെന്താണീ പറയുന്നതു്?

ഗജ—എല്ലാക്കുമറിയാവുന്ന സംഗതിയാണിതു്.

മഹാബ—ഹും! (അങ്ങുമിങ്ങും ലാത്തുന്നു)

ഗജ—മേവാഡിനെ ആക്രമിക്കുവാൻ താങ്കളിത്തവ ണ തീച്ചയായുമായുധമെടുക്കണം. മേവാഡു താങ്കളുടെ ജന്മഭൂമിയാണെന്നെനിക്കറിയാം. റാണാ അമരസിംഹൻ താങ്കളുടെ സഹോദരനാണെന്നുമറിയാം. മേവാഡിനെ താങ്കളുപേക്ഷിച്ചിട്ടു വളരെകാലമായെന്നുമോക്കേണ്ടതു ണ്ടു. താങ്കൾ സ്വന്തം ധമ്മത്തേയുമുപേക്ഷിച്ചിരിക്കുന്നു. മേവാഡുമായി വല്ല ബന്ധവും താങ്കൾക്കുണ്ടായിരുന്നെ ങ്കിൽ മുസൽമാനായിത്തീൎന്നശേഷം അതും നിശ്ശേഷം വെ ടിഞ്ഞിരിക്കുന്നു. അതിനാലെന്തിനാണിങ്ങനെ വൃഥാ ചിന്തിച്ചുകൊണ്ടിരിക്കുന്നതു്?

മഹാബ—(അല്പാല്പം സ്വഗതമായി) മേവാഡെ ൻെറ സ്വദേശമല്ലായിരുന്നെങ്കിൽ!

ഗജ—മാതൃഭൂമി ബലാൽകാരമായി അങ്ങയെ മടി യിലേററിയിരുത്തുമോ? ഒരുതവണ മേവാഡിലേക്കൊന്നു പോയിനോക്കൂ, യുദ്ധത്തിനായിട്ടല്ല ബന്ധുത്വത്തിൻെറ നിലയിൽതന്നെ. മേവാഡിലെ ജനങ്ങളങ്ങയെ ചൂണ്ടി ക്കാണിച്ചിങ്ങനെ പറയും. "സ്വമതമുപേക്ഷിച്ചു മുഹമ്മ ദുമതംസ്വീകരിച്ച അധമൻ മഹാബത്തുഖാനിയ്യാളാണു്. ഇയ്യാൾതന്നെയാണു പ്രതാപസിംഹൻെറ സഹോദരപു ത്രൻ." വൃദ്ധന്മാരങ്ങയെക്കണ്ടാൽ വെറുപ്പോടെ മുഖം തി

രിച്ചുകളയും. യുവാക്കന്മാർ ക്രോധംപൂണ്ട കണ്ണുകൾ കൊണ്ടു് അങ്ങയെ തുറിച്ചുനോക്കും. സ്ത്രീകൾ ഗവാക്ഷങ്ങളിൽക്കൂടി അങ്ങയെ നോക്കിശ്ശപിക്കും. രാജപുത്രന്മാരങ്ങയെക്കണ്ടാൽ സഹോദരസ്നേഹത്തോടെ കെട്ടിപ്പിടിക്കുമെന്നു വിചാരിക്കേണ്ട.

മഹാബ—ഹും! (മഹാബത്തുഖാൻ ആലോചിച്ചുകൊണ്ടുനില്ക്കുന്നു)

ഗജ—ജീവകാലം മുഴുവനും താങ്കൾക്കു മുഗളന്മാരൊന്നിച്ചു കഴിയേണ്ടതായിട്ടാണിരിക്കുന്നതു്. അവരുടെ ഉൽക്കർഷമാണു താങ്കളുടേയും ഉൽക്കർഷം. അവരുടെ അപകർഷമാണു താങ്കളുടേയും അപകർഷം. അതുകൊണ്ടു ഞാൻ പറയുന്നതിനെപ്പററി താങ്കൾ ഗൌരവമായി ആലോചിക്കണം.

(സന്ന്യാസിവേഷത്തിൽ സഗരസിംഹൻ പ്രവേശിക്കുന്നു)

സഗര—മഹാബത്തേ!

മഹാബ—ആര്? അച്ഛനോ? അവിടുന്നിവിടെയെങ്ങനാണീവേഷത്തിൽ വന്നതു?

സഗര—ഞാനിപ്പോൾ സന്ന്യാസം സ്വീകരിച്ചിരിക്കയാണു.

മഹാബ—അതെന്തിനാണച്ഛ!

സഗര—മഹാബത്തേ! നിനക്കു പക്ഷേ ആശ്ചര്യം തോന്നുമായിരിക്കാം. ഇതാശ്ചര്യം തോന്നേണ്ട സംഗതിയുമാണു. യാതൊരുത്തനാണോ തൻെറ ജന്മഭൂമിയേയും ജാതിയേയും ധർമ്മത്തേയും പരിത്യജിച്ചു ജീവിതം വ്യർത്ഥമാക്കി വിജാതീയരുടെ കരുണയുടെ യാചകനായി ജീ

വകാലത്തിലെ മുക്കാലംശവും വെറുതെ കളഞ്ഞതു്, അവൻ ആയുസ്സസ്തമിക്കാറായപ്പോൾ വീണ്ടും പണ്ടത്തെ വഴിയിൽക്കൂടിതന്നെ സഞ്ചരിക്കുവാൻ തുടങ്ങിയിരിക്കുന്നു. ഇപ്പോൾ ഞാനീവേഷം ധരിച്ചിരിക്കുന്നതെന്തിനാണെന്നു മനസ്സിലായില്ലേ?

മഹാബ—ഇല്ല, അച്ഛ!—

സഗര—എന്നാൽ കേട്ടോളൂ. ഞാനിത്രയും കാലത്തിനിടയിൽ സ്നേഹമയിയായ എന്റെ മാതൃഭൂമിയുടെ വിളി ഇപ്പോളാണു കേട്ടതു്. അമ്മയുടെ ആ വിളി എത്ര ഗംഭീരം! എത്ര കരുണം! എത്ര ദയനീയം! മഹാബത്തേ! അതൊന്നു് ഊഹിപ്പാൻപോലും നിനക്കു സാധിക്കില്ല. ഞാനിപ്പോളെന്റെ പാപത്തിന്റെ പ്രായശ്ചിത്തം ചെയ്യുകയാണു. നിന്റെ പാപങ്ങൾക്കു നീയും പ്രായശ്ചിത്തം ചെയ്യണമെന്നു പറയാനാണു ഞാനിങ്ങോട്ടു വന്നതു്.

മഹാബ—അവിടുത്തെ പാപത്തിന്റേയോ?

സഗര—അതേ, എന്റെ പാപത്തിന്റെ. ഞാൻ സ്വജനങ്ങളെയുപേക്ഷിച്ചു മുഗളന്മാരുടെ ദാസനായിത്തീൎന്നുവല്ലൊ. എന്നാൽ നിന്റെ പാപം എന്റേതിനേക്കാൾ എത്രയോ വലുതാണു. നിന്റെ പാപത്തിനു സീമയില്ല.

മഹാബ—അച്ഛ! ഞാനെത്ര ചിന്തിച്ചു നോക്കീട്ടും പാപത്തെപ്പററി യാതൊന്നുമെനിക്കു മനസ്സിലാകുന്നില്ല. എനിയ്ക്കു് ഒരു വിശ്വാസമുണ്ടു്. അതെന്തെന്നാൽ, ഇസ്ലാം ധൎമ്മം സത്യ—

സഗര—മകനേ! മഹാബത്തേ! നിനക്കീ വിശ്വാസമെങ്ങനെയുണ്ടായി? തീച്ചയായും നീ കുറാൻ വായിച്ചിരിക്കണം. അതും നല്ലൊരു ഗ്രന്ഥമാണു. ഹിന്ദുധമ്മത്തിനെ നിന്ദിക്കുന്നില്ല. അതിനോടിതിനു യാതൊരു വിവാദവുമില്ല. എന്നാൽ നീ നിൻേറയും നിൻെറ അച്ഛൻേറയും മുത്തച്ഛൻേറയും വ്യാസൻ, കപിലൻ, ശങ്കരാചായ്യരെന്നിവരുടേയും ധമ്മമുപേക്ഷിക്കുന്നതിനുമുമ്പിൽ അവരുടെ ഗ്രന്ഥവും പഠിച്ചിരുന്നുവോ? നിന്നെപ്പോലെ മൂഢനും നിരക്ഷരകുക്ഷിയുമായ ഒരുവനു ധമ്മാധമ്മവിവേചനത്തിനു ശക്തിയുണ്ടാകുന്നതെങ്ങനെ? യാതൊരു ധമ്മത്തിൻെറ മൂലമന്ത്രം ഇന്ദ്രിയനിഗ്രഹവും ആത്മജയവുമാകുന്നുവോ യാതൊരു ധമ്മത്തിൻെറ അന്തിമവികാസം സവ്വഭൂതാനുകമ്പയാകുന്നുവോ യാതൊരു ധമ്മത്തെ അനുസരിച്ചു മനുഷ്യരുടെ മാത്രമല്ല, പിപീലികാവധംപോലും നിഷിദ്ധമായിരിക്കുന്നുവോ ആ ധമ്മത്തെ യാതൊരാലോചനയും കൂടാതെ വലിച്ചെറിഞ്ഞു, മഹാബത്തുഖാൻ! എത്ര വലിയ പാപമാണു നീ ചെയ്തിട്ടുള്ളതെന്നു നീയറിയുന്നില്ല.

മഹാബ—അച്ഛ! ഞാനിതു കണ്ടിട്ടു വിവശനായിരിക്കുന്നു. എന്തെന്നാലിന്നവിടുന്നു—

സഗര—എന്തെന്നാൽ ഞാനിന്നു ധമ്മത്തെപ്പററി പ്രസംഗിച്ചു കൊണ്ടിരിക്കുന്നു. വിവശനാകേണ്ട വിഷയം തന്നെയാണിതു്. എന്നാൽ ഞാനും വിവശനായിരിക്കുന്നു. ആർ പ്രപഞ്ചത്തിൽ ധനമല്ലാതെ മററൊന്നുമറിഞ്ഞിരുന്നില്ലയോ അവനിതാ ധമ്മത്തിനായിക്കൊണ്ടു

സന്ന്യാസം സ്വീകരിച്ചിരിക്കുന്നു. എന്നാൽ മഹാബത്തു ഖാൻ! ഉച്ചസ്വരത്തെ മുഴക്കുന്ന കമ്മത്തിൻെറ ഒരു കമ്പിയെങ്കിലും ബന്ധിക്കപ്പെടാത്ത ഹൃദയമേയില്ല. ഏതെങ്കിലുമൊരുദിവസം ഒരു യാദൃച്ഛികസംഭവമാകുന്ന വിരലിൻെറ ആഘാതത്താൽ ആ കമ്പി പെട്ടെന്നു മുഴങ്ങുന്നുവെങ്കിൽ ആ നിമിഷത്തിൽത്തന്നെ ഹൃദയമൊട്ടുക്കു അനിർവ്വാച്യമായ ഒരു ക്ഷോഭമുണ്ടാകുന്നു. ആ സമയമാത്മാവു ക്ഷുദ്രസ്വാത്ഥമാകുന്ന കഞ്ചുകത്തിൽനിന്നും മുക്തമായിട്ടു അനന്തമായ ആകാശത്തിലേയ്ക്കു ഉൽഗമിക്കുന്നു. ഈ സംഗതി കല്യാണിയെന്നോട്ട് അന്നൊരിക്കൽ പറകയുണ്ടായി.

മഹാബ—കല്യാണിയോ?

സഗര—അതേ. അവളാണ് അന്നെന്നോടീസ്സംഗതി പറഞ്ഞതു്. ഇപ്പോഴും അവളുടെ ആ വാക്കുകൾ എൻെറ കണ്ണങ്ങളിൽ സംഗീതത്തിൻെറ അനുരണനംപോലെ മുഴങ്ങിക്കൊണ്ടിരിക്കുന്നു. മഹാബത്തുഖാൻ! കല്യാണിയെ അവളുടെ അച്ഛൻ ഗൃഹത്തിൽനിന്നും പുറത്താക്കിയിരിക്കുന്നു. ഈ വത്തമാനം നീ കേൾക്കയുണ്ടായോ?

മഹാബ—ഗൃഹത്തിൽനിന്നും പുറത്താക്കിയിരിക്കുന്നുവെന്നോ? എന്തിനു? എന്തു കാരണത്താൽ?

സഗര—കല്യാണിയിപ്പോഴും നിന്നെ—ധമ്മദ്ധ്വംസകനെ, ആരാധിക്കുന്നതുകൊണ്ടു്.

മഹാബ—അവിടുന്നവളെക്കാണുകയുണ്ടായോ?

സഗര—ഒരു ഗ്രാമത്തിൻെറ സമീപം ഇടിഞ്ഞുപൊളിഞ്ഞ ഒരു കുടിലിൽ വെച്ചുകണ്ടു.

മഹാബ—അച്ഛ! ഇതാണോ അവിടുത്തെ ഉദാരമായ, അല്ല അത്യുദാരമായ ഹിന്ദുധൎമ്മം? ഹിന്ദുക്കൾക്ക മുസൽമാന്മാരോട് ഇത്ര നിൎദ്ദയും വിദ്വേഷവുമോ? കല്യാണിയ്ക്കു അവളുടെ ഭൎത്തൃഭക്തിയുടെ ഫലമായി ഗൃഹത്തിൽനിന്നും ബഹിഷ്കരണമാണല്ലൊ സിദ്ധിച്ചതു്. അച്ഛ! അവിടുന്നെന്നോടു പ്രായശ്ചിത്തം ചെയ്യേണമെന്നു പറഞ്ഞുവല്ലോ. ഞാൻ പ്രായശ്ചിത്തം ചെയ്യും. നിശ്ചയമായും ചെയ്യും. എന്നാൽ ഞാൻ മുസൽമാനായിത്തീൎന്നതുകൊണ്ടല്ല; ഏതാനും കാലം ഹിന്ദുവായിരിക്കയുണ്ടായല്ലൊ എന്നതുകൊണ്ടാണു്. ആ ഹിന്ദുവായിരുന്നതിന്റെ പാപത്തിനു ഞാൻ നിശ്ചയമായും പ്രായശ്ചിത്തം ചെയ്യുന്നതാണു്.

സഗര—മഹാബത്തുഖാൻ!—

മഹാബ—അച്ഛ! ഹിന്ദുക്കളെപ്പററി എന്റെ ഹൃദയത്തിൽ വല്ല അനുകമ്പയുടെ ശകലമെങ്കിലും അവശേഷിച്ചിട്ടുണ്ടായിരുന്നുവെങ്കിൽ അതുംകൂടി ഞാനിപ്പോൾ ദൂരെയെറിഞ്ഞുകളഞ്ഞു. ഞാനിന്നു ഞരമ്പുകൾകൊണ്ടും രോമങ്ങൾകൊണ്ടും മുസൽമാനായിത്തീൎന്നിരിക്കുന്നു.

സഗര—മഹാബത്തുഖാൻ!

മഹാബ—അച്ഛ! ഞാൻ വളരെ കുറച്ചു മാത്രമേ സംസാരിക്കാറുള്ളുവെന്നു് അവിടേയ്ക്കു നല്ലപോലെ അറിയാവുന്നതാണല്ലൊ. ഞാനൊരിക്കലൊരു പ്രതിജ്ഞ ചെയ്തുകഴിഞ്ഞാൽ അതു വളരെ ഭീഷണമായിത്തീരുമെന്നും അവിടുന്നറിയാത്തതല്ലല്ലൊ.

(മഹാബത്തുഖാൻ അവിടെനിന്നും പോകാൻഭാവിക്കുന്നു.)

സഗര—മഹാബത്തുഖാൻ! നീയിത്രയമധഃപതിച്ചിട്ടുണ്ടെങ്കിൽ പോ; ചെന്നു മരിച്ചു പോ. നീയന്ധകൂപത്തിൽ പതിച്ചുനശിച്ചുപോകട്ടെ! മ്ലേച്ഛ! അധമ! കുലാന്തക!

(സഗരസിംഹൻ പോകുന്നു. സഗരസിംഹൻ പോയശേഷം മഹാബത്തുഖാൻ ഉത്തേജിതഭാവത്തോടെ അങ്ങുമിങ്ങും ലാത്തുന്നു.)

മഹാബ—ഇത്ര വിദ്വേഷമോ! ഇത്ര നിന്ദയോ! ഇപ്രകാരമുള്ള ജാതിയെ മുസൽമാന്മാരടിക്കടി ചവിട്ടിത്താഴ്ത്തുന്നുവെങ്കിൽ അതിൽ വിസ്മയിപ്പാനെന്താണുള്ളതു്? ഇതിനുപകരം മുസൽമാന്മാരവരോടു പലിശയും പലിശയ്ക്കു പലിശയും അല്ല, അതിലധികവും നിന്ദകാണിക്കുന്നുവെങ്കിൽ അതിലുമെന്താണു വിസ്മയിപ്പാനുള്ളതു്? ഇതാണു പോലുമിവരുടെ ഉദാരമായ—അത്യുദാരമായ—സനാതന ഹൈന്ദവധർമ്മം! മുസൽമാൻധർമ്മമെന്തെങ്കിലുമാകട്ടെ; ഏതധമനായ അന്യനേയും തൻെറ വക്ഷസ്സോടണച്ചു തന്നിൽ ചേർത്തുകവണ്ണം അതിനു് അത്രമാത്രം ഔദാര്യവും മഹത്വവുമുണ്ടു്. എന്നാൽ ഹിന്ദുധർമ്മമോ? ഒരു വിധർമ്മി അനേകകാലം തപസ്സുചെയ്താലും തന്നിലേക്കു ചേർക്കുകയില്ല. ഇത്ര ഗർവ്വമോ! ഇത്ര അഹങ്കാരമോ! ഇത്ര സ്പർദ്ധയോ! ഈ അഹങ്കാരത്തെ പൊടിയാക്കുവാനെനിക്കു കഴിഞ്ഞെങ്കിൽ നന്നായിരുന്നു. (ഗജസിംഹനോടു) മഹാരാജാവേ! ഞാൻ മേവാഡിനെ ആക്രമിക്കുന്നതിനു പോകുവാൻ തീർച്ചയാക്കി. അവിടുന്നെനിയ്ക്കുവേണ്ടി ചക്രവർത്തി തിരുമനസ്സോടു ഈ സംഗതിയുണർത്തിക്കണം.

(ഗജസിംഹൻ ആശ്ചൎയ്യത്തോടെ നോക്കുന്നു)

മഹാബ—മഹാരാജാവേ! അവിടേക്കു വളരെ ആശ്ചൎയ്യംതോന്നുന്നുവോ? ഞാൻ മേവാഡിനെ ആക്രമിക്കാൻ പോകുന്നതിന്റെ കാരണമെന്താണെന്നവിടേക്കു മനസ്സിലായോ?

ഗജ—താങ്കൾ ചക്രവൎത്തിയുടെ ആജ്ഞാനുകാരിയും ക്ഷേമകാംക്ഷിയുമായതുകൊണ്ടുതന്നെ.

മഹാബ—അല്ല, ഹിന്ദുധൎമ്മത്തെ വേരോടെ പറിച്ചുകളയുവാൻ! അവരുടെ ജാതിയെ മുഴുവൻ മണ്ണിനടിയിൽ കുഴിച്ചുമൂടുവാൻ! അവരുടെ നാമത്തിന്റെ ഒരടയാളംപോലും ഞാനിനി വെച്ചേക്കില്ല. എന്താ മനസ്സിലായോ? എന്നാലവിടുന്നു ചെന്നു് ഈ സംഗതി തിരുമനസ്സുണർത്തിക്കു.

(ഗജസിംഹൻ അഭിവാദ്യം ചെയ്തു് ഒരു ഭാഗത്തുകൂടെയും മഹാബത്തുഖാൻ മറുഭാഗത്തുകൂടെയും പോകുന്നു.)

---

## രംഗം അഞ്ച്.

സ്ഥാനം—ജഹാംഗീറിന്റെ ദർബാർ. സമയം—പ്രഭാതം.

(ജഹാംഗീർ ചക്രവൎത്തി, സഭാംഗങ്ങൾ, ഹിദായത്താലി എന്നിവർ പ്രവേശിക്കുന്നു)

ജഹാം—ഈ അപമാനങ്ങളൊന്നും ആയുസ്സുള്ളകാലം മറന്നുപോകുന്നതല്ല. എന്നാൽ രാജകുമാരനെന്തു പററി? അവനത്രമാത്രം ബലഹീനനായിരുന്നുവോ? അവന് എങ്ങനെയാണു തോൽവി പററിയതു്?

ഹിദാ—തിരുമേനി! രാജകുമാരനു തോൽക്കണമെന്നുള്ള മോഹം ഒട്ടും ഉണ്ടായിരുന്നില്ലെന്നു ഞാൻ സത്യം ചെയ്യാം.

ജഹാം—നിങ്ങളൊക്കെ ഒന്നിനും കൊള്ളാത്തവരാണ്.

ഹിദാ— തിരുമേനി അരുളിച്ചെയ്തതു ശരിയാണ്.

ജഹാം— ഹിദായത്തേ! നിങ്ങൾ യുദ്ധത്തിൽതോററു ബന്ധനസ്ഥനാകയും റാണയുടെ കൃപയാലെങ്ങനെയോ വിമുക്തനാകയും ചെയ്തുവല്ലൊ. അബ്ദുല്ലയാകട്ടെ യുദ്ധത്തിൽ മരിച്ചുപോയി. അതുപോലെ നിങ്ങൾക്കും ചാകാമായിരുന്നില്ലെ?

ഹിദാ—സംശയമില്ല തിരുമേനി. ഈ ദാസൻ യുദ്ധത്തിൽ മരിച്ചുപോകണമെന്നുതന്നെ ആഗ്രഹിച്ചിരുന്നു. എന്നാലെന്താണെണ്ണത്തിക്കേണ്ടതു? ഞാൻ മരിക്കുന്നതു് എൻെറ ഭാര്യയ്ക്കൊട്ടുംതന്നെ ഇഷ്ടമില്ലായിരുന്നു.

ജഹാം—മിണ്ടാതിരിക്ക.

(സഗരസിംഹൻ പ്രവേശിക്കുന്നു)

ജഹാം—ഇതാ രാജാ സംഗരസിംഹൻ വരുന്നുവല്ലൊ. എന്താ രാജൻ!

സഗര—തിരുമേനി!

ജഹാം—അങ്ങയെ റാണയാക്കിയല്ലെ ചിത്തോർകോട്ടയിലേക്കയച്ചിരുന്നതു്. കോട്ടയെ അമരസിംഹനു സമർപ്പിച്ചുവെന്നു കേൾക്കുന്നുവല്ലൊ?

സഗര—ഉവ്വ് തിരുമേനി!

ജഹാം—ആരുടെ കല്പനപ്രകാരം?

സഗര—അതിനാരുടേയും കല്പന വേണമെന്നു ഞാൻ കരുതിയില്ല.

ജഹാം—എന്തുകൊണ്ടു?

സഗര—എന്തെന്നാൽ റാണാ അമരസിംഹനാണു ചിതോർദുർഗ്ഗത്തിന്റെ അവകാശിയെന്നെനിക്കു ന്യായദൃഷ്ടിയാൽ മനസ്സിലായി.

ജഹാം—അങ്ങേക്കു മനസ്സിലായോ?

സഗര—ഓ! നല്ലവണ്ണം മനസ്സിലായി. അക്ബർ ചക്രവർത്തി ധർമ്മയുദ്ധം ചെയ്തിട്ടല്ല ചിതോർദുർഗ്ഗം സ്വാധീനമാക്കിയതെന്നെനിക്കു കേൾക്കുവാനിടയായി. അദ്ദേഹം ജയമല്ലനെ ചതിയിൽ വധിച്ചു ചിതോർ കൈവശമാക്കിയതാണു.

ജഹാം—രാജൻ! താങ്കളെന്നുമുതൽക്കാണിത്തരം ന്യായമാർഗ്ഗങ്ങളിൽ പണ്ഡിതനായതു?

സഗര—ഏതൊരു ദിവസമാണു ഞാനൊരു പ്രത്യഗ്രമായ പ്രകാശം, അഥേ ഒരു പ്രത്യഗ്രതേജസ്സു കണ്ടതു്, അന്നുമുതൽ.

ജഹാം—പ്രത്യഗ്രമായൊരു തേജസ്സു കണ്ടുവോ?

സഗര—കാണുകയുണ്ടായി. ഞാനൊരു തേജസ്സു തന്നെ കാണുകയുണ്ടായി. എന്റെ നയനങ്ങളുടെ പുരോഭാഗത്തുനിന്നും പൊടുന്നനവേ ഒരു യവനിക നീങ്ങിപ്പോയി. ശ്രീരാമചന്ദ്രമഹാരാജാവിന്റെ കാലംമുതൽ ആധുനികകാലംവരെ മേവാഡിന്റെ അതീതകാലം മുഴുവൻ എന്റെ ദൃഷ്ടിപഥത്തിൽ സഞ്ചരിച്ചു. ബാപ്പാ[illegible]

ലിന്റെ വിജയകഥകൾ, സംഗരസിംഹനും ചൂണ്ഡാജി യും തങ്ങളുടെ ദേശത്തിനു വേണ്ടിച്ചെയ്ത ആത്മപരിത്യാ ഗം, കുംഭന്റെ രണപാടവം, ഇങ്ങനെയുള്ള വിനോദങ്ങൾ ഞാൻ കണ്ടു. പെട്ടന്ന് ഒരു മൂടൽമഞ്ഞു വ്യാപിച്ചു. അതിൽ ഞാനെന്റെ പ്രതാപന്റെ—എന്റെ കനിഷ്ഠ സഹോദരൻ പ്രതാപസിംഹന്റെ കൃപാണവല്ലി വിദ്യു ത്തുപോലെ പ്രകാശിക്കുന്നതു ഞാൻ കണ്ടു. ഞാൻ ത ന്നത്താൻ ശപിക്കുവാൻ തുടങ്ങി.

ജഹാം—അതിനുശേഷമെന്തുണ്ടായി?

സഗര—ഞാനുമയാളുടെ കൂട്ടത്തിൽപ്പെട്ടവനാണ ല്ലോ എന്ന ചിന്തയെന്റെ അന്തരംഗത്തിലുദിച്ചു. എ ന്നാൽ ഞാനോ അയാളുടെ വിപക്ഷപക്ഷത്തിൽ ചേർന്നു ബഹുധാ നീചകൃത്യങ്ങളനുഷ്ഠിക്കയും ചെയ്തു. അതിൽപി ന്നെ ഞാൻ ചെയ്യുന്നതൊക്കെ വളരെ ഉചിതം തന്നെ യാണെന്നു് എന്നെത്തന്നെ ധരിപ്പിക്കുവാൻ എനിക്കു പ്രയത്നിക്കേണ്ടിവന്നു. ഞാൻ വേറൊരു ദിവസം അതി ലുമത്യാശ്ചര്യജനകമായ ഒരു കാഴ്ചകണ്ടു. അതു പുരാത നകാലത്തെക്കുറിച്ചുള്ളതല്ല, ചരിത്രസംബന്ധവുമല്ല; പു രാണകഥകളുമല്ല. എന്റെ പുത്രി, മുഗളന്മാരുടെ അ ടിമയായിത്തീർന്ന ഈ വ്യക്തിയുടെ പുത്രി—സ്വദേശ ത്തിനുവേണ്ടി കീറിപ്പറിഞ്ഞ വസനങ്ങളും ധരിച്ചു കൊണ്ടു ചുററിനടക്കുന്നതാണു ഞാൻ കണ്ടതു്. എ ന്റെ അക്ഷികൾ അശ്രുപൂർണ്ണങ്ങളായി. കണ്ണും കണ്ണീരു കൊണ്ടു കലുഷമായി. ലജ്ജ, അഭിമാനം, ഭക്തി, വാ ത്സല്യമെന്നിവ എന്റെ ഹൃദയത്തിൽ തിങ്ങിവിങ്ങിവഴി

ഞ്ഞു. എനിക്കിരിക്കക്കൊണ്ടില്ല. ഞാൻ ചിതോർകോട്ട അമരസിംഹനു സമപ്പിച്ചു് അവിടെനിന്നും നിഗ്ഗമിച്ചു് ഇതാ ഇവിടെ വന്നിരിക്കുന്നു.

ജഹാം—താങ്കൾ മരിപ്പാനൊരുങ്ങിക്കൊണ്ടല്ലേ വന്നിരിക്കുന്നതു്?

സഗര—തിരുമേനി! അതിനു സംശയമില്ല. ഞാൻ മരിക്കുവാൻ നിശ്ശേഷമൊരുങ്ങിക്കൊണ്ടുതന്നെയാണു വന്നിരിക്കുന്നതു. പണ്ടെനിക്കു മരണത്തെപ്പററി വളരെ ഭയമായിരുന്നു. പിന്നെ ഞാൻ ആ പുതിയ പാഠം പഠിച്ചു.

ജഹാം—അതെന്തുപാഠമാണു്?

സഗര—ആത്മത്യാഗമെന്ന പാഠം. ഭൂമിയിൽ ചക്രവൎത്തിത്വം രണ്ടുതരത്തിലാണു്. അതിലൊന്നിൻെറ പേർ സ്വാൎത്ഥം, മറേറതിൻെറ ആത്മപരിത്യാഗം. ഒന്നിൻെറ ഉൽപത്തി; നരകത്തിൽ, മറേറതിൻെറ നാകത്തിൽ. ഒന്നിൻെറ അധികാരി പിശാചു, മറേറതിൻെറ പരമേശ്വരൻ. ഞാനിതുവരെ സ്വാൎത്ഥരാജ്യത്തിലാണു നിവസിച്ചിരുന്നതു. ഞാനന്നാണു് ആത്മത്യാഗമാകുന്ന രാജ്യം കണ്ടതു്. ആ രാജ്യത്തിലെ രാജാക്കന്മാർ ബുദ്ധനും ക്രിസ്തുവും ഗൌരാംഗനുമാകുന്നു. പ്രേമവും ഭക്തിയും അനുകമ്പയുമാകുന്നു ആ രാജ്യത്തിലെ നിയമങ്ങൾ. അവിടത്തെ പ്രബന്ധങ്ങൾ പരശുശ്രൂഷയും, ശിക്ഷ കരുണയും, സമ്മാനം ആത്മത്യാഗവുമാകുന്നു. ഞാനാദിവസംമുതൽ ആ രാജ്യത്തിലെ പ്രജയായിത്തീൎന്നു. ഏതുകരത്തിലാണോ ഞാനന്നുവരെ ഖഡ്ഗം ധരിക്കാതിരുന്നതു് ആ കരത്തിൽ

ഞാനനു പാവങ്ങളുടെ പരിത്രാണത്തിനായി അതെട്ടു ത്തു. തസ്കരന്മാരുടെ ഖഡ്ഗപാതം എൻെറ കണ്ണുത്തിനു പൂമാലയായിത്തോന്നി.

ജഹാം—പിന്നെ?

സഗര—പിന്നെ എൻെറ പുരാതനപാപങ്ങൾക്കു മൃത്യുമാൎഗ്ഗമായി പ്രായശ്ചിത്തം ചെയ്യുവാൻ ഞാനിതാ വന്നിരിക്കുന്നു. പണ്ടെനിക്കു മൃത്യുവിനെപ്പററി വളരെ ഭീതിയുണ്ടായിരുന്നു. എന്നാലിപ്പോളാകട്ടെ അതിനെപ്പററി യാതൊരു ചിന്തതന്നെയുമില്ല. ആരാണോ ഹൃദയപൂൎവ്വം സ്നേഹിച്ചതു ആത്മത്യാഗമാകുന്ന പാഠം പഠിച്ചതു അവനു മൃത്യുവിനെക്കുറിച്ചെന്തു ഭയമാണു്?

ജഹാം—എന്നാൽ താങ്കൾ മരിക്കുവാൻ സന്നദ്ധനായിക്കൊൾക. (ജഹാംഗീർ ഒരു പാറാവുകാരനെ വിളിച്ച് ആംഗ്യം കാണിക്കുന്നു. അയാൾ മുന്നോട്ടുവരുന്നു)

സഗര—തിരുമേനി! ഇതിനന്യൻെറ—വേറൊരു ഘാതകൻെറ അപേക്ഷയില്ല—(അരയിൽനിന്നു കഠാരി ഊരിയെടുത്തു തൻെറ നെഞ്ചിൽ തറക്കുകയും അവിടെ ത്തന്നെ വീണു കൈകൾ രണ്ടും പരത്തിക്കൊണ്ടു പറയുകയും ചെയ്യുന്നു) ഈ രക്തമെൻെറ പാപത്തെ കഴുകിക്കളയട്ടെ!

---

# നാലാമങ്കം.

---

## രംഗം ഒന്ന്.

സ്ഥാനം—ഉദയസാഗരസരസ്തീരം. സമയം—ചന്ദ്രികയുള്ള രാത്രി.

(റാണാ അമരസിംഹൻ ഒരു തറമേലിരിക്കുന്നു. ഉദയസാഗരത്തിലെ തിരകളുടെ മന്ദ്രധ്വനി കേൾക്കുന്നു. അടുത്തുതന്നെ ഒരു മരക്കൊമ്പിന്മേൽ ഒരു കുയിലിരുന്നു പാടുന്നു. റാണ കണ്ണടച്ചിരുന്നുംകൊണ്ടു് അതിന്റെ കളഗീതമാസ്വദിക്കുന്നു. തെല്ലു ദൂരെ ചില യുവതികൾ 'ഹോലി'യാഘോഷിച്ചാടിപ്പാടിക്കളിക്കുന്നു.)

വൃന്ദാരകവന്ദ്യവേണുഗീതം
വൃന്ദാവനത്തിലൊഴുകിടുന്നു
ഗോപവാടത്തിൽ
ആനായനാരീകുലംതന്നിൽ
പരമതിമോദമുദിച്ചു—പെട്ടന്നവർ,
ഒട്ടുക്കഥ കാട്ടിന്നകമോടക്കുഴലൂതീടിന
കൈതമൂർത്തിയെ ഹന്ത! തേടി
വേഗം കൈതവമററവരൊക്കെയോടി.

വല്ലീഗൃഹങ്ങളിൽ ഗീതിപൊങ്ങി
മാകന്ദഗന്ധത്തിലൂഴിമുങ്ങി
കാടഹോ മുററി-
ക്കാണായ് പരം കാന്തിപൂരത്താൽ
യമുനയും കൌമുദീപൂർണ്ണം—രാധേ! മമ

രാധേ! മമ ചാരത്തുടനാഞ്ഞെത്തുക മുത്തോടിതി
വംശിതൻ സംഗീതമെങ്ങുംപൊങ്ങി
രാധ സംഭ്രമസന്തോഷമേററമാന്നു.
ഉല്ലസൽകോകിലകൂജിതത്താ-
ലല്ലലിൽപ്പെട്ടിതു ഗോപികമാർ
യാമിനീകാലം
ലീലാവിനോദൈകവൈവശ്യം
തെരുതെരെയോഷകളെല്ലാം—ചന്ദ്രാനന-
നിന്ദ്രാദികൾവന്ദ്യാമലനിന്ദീവരപുത്രീവര-
മോഹനൻതന്നെ നിനച്ച ചിത്തേ
സവ്വം മോഹിതരായിക്കുതിച്ച വേഗം.

---

റാണ—ഇവരെല്ലാവരും ഹോലീലീലയിലും ഗാനത്തിലും നിമഗ്നരായിരിക്കയാണു്. ഇപ്പോളിവരുടെ കാലിന്റെ കീഴിൽ ഭൂകമ്പമുണ്ടായാൽതന്നെ ഇവരറികയില്ല. എന്തു ലോകമാണു്! ഇത്തരം ക്രീഡാസാധനങ്ങൾ മനുഷ്യനു കൊടുത്തു് അവനെ മയക്കിയിരിക്കയാണു്. അതല്ലെങ്കിൽ എപ്പോഴെങ്കിലും ആരാനും ഈ മരുഭൂമിയിൽ താമസിക്കുവാനാഗ്രഹിക്കുമോ! ലോകം മഹാവഞ്ചകനാണു്. അറിയാതെകണ്ടു ആളെ ചതിക്കും. മാനസി യിങ്ങോട്ടു വന്നുകഴിഞ്ഞു.

(മാനസി പ്രവേശിക്കുന്നു)

മാനസി—അച്ഛ! അവിടുന്നിതേവരെ ഇവിടെത്തന്നെയായിരുന്നുവോ? കൊട്ടാരത്തിലേക്കു പോകരുതേ! ഇവിടെ തണുപ്പു സഹിക്കവയ്യ.

റാണ—കുറച്ചു നില്ക്കൂ. ഞാൻ വരുന്നുണ്ട്. ഇവിടെ ഈ ഉദയസാഗരസരസ്സ്തീരത്തിലിരിക്കുമ്പോൾ ഒരു സുഖംതോന്നുന്നു. മാനസീ!

മാനസി—എന്താണച്ഛാ!

റാണ—ഈ ലോകം തീരെ മായാമയമാണെന്നുള്ള സംഗതി നീയെപ്പോഴെങ്കിലും ഓർത്തുനോക്കീട്ടുണ്ടോ?

മാനസി—മായയോ?

റാണ—അതേ, മായതന്നെ. മനുഷ്യൻ ചിന്തിച്ചുവെങ്കിൽ അമരനായിപ്പോകും. അതില്ലാതിരിക്കുവാൻ ലോകമവൻെറ മനസ്സിനെ മററനേകം ചിന്തകളെക്കൊണ്ടു മൂടിവെച്ചിരിക്കയാണു.

മാനസി—ലോകമത്രവഷളാണെന്നു ഞാൻ വിചാരിക്കുന്നില്ല.

റാണ— ഈ നിലാവുകൊണ്ടു മനോഹരമായ രാത്രി നോക്കൂ! ഈ തിരയടിയുടെ ശബ്ദം കേൾക്കൂ, ഈ മന്ദമാരുതനെ അനുഭവിക്കൂ; ഈ വിഭവങ്ങളിൽനിന്നും മനുഷ്യനെ മാററിനിൎത്തുവാൻ ലോകമവനെ വ്യാമോഹിപ്പിച്ചു ജീവിതത്തിലെ ഗുരുലഘുക്കളായ സുഖദുഃഖങ്ങളിൽ പെടുത്തുന്നു. മകളേ! ഞാനിനി ഈ ലോകത്തെ വെടിയുകയായി. ഈ ലോകം മിത്ഥ്യയാണു്.

മാനസി—എങ്കിലും മായയായിട്ടു തോന്നിയാലും മനോഹരമായ ഒന്നാണ്. അച്ഛാ! പരമാത്മത്തിൽ ഈ കാണുന്നതു് അതിസുന്ദരമാണു്. നമ്മിലെത്രമാത്രം ദയ കാണിക്കുന്നു! ഗ്രീഷ്മത്തു ഊഷ്മാവുകൊണ്ടു നമ്മെ തപിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ വൎഷത്തു പെട്ടന്നു ഘോരസ്പൃ

ന്ദരമായി ഗജ്ജിച്ചുകൊണ്ടു ജലധാരയാൽ നമ്മെ കുളുപ്പി ക്കുന്നു. അതികഠിനമായ ശൈത്യത്താൽ നാം സ്തബ്ധരാ കുമ്പോൾ ഋതുരാജാവായ വസന്തമാവിൎഭവിച്ചു തൻെറ സുഗന്ധിമന്ദമാരുതനെക്കൊണ്ടു ശിശിരമാകുന്ന യവ നികയെ മാജ്ജനംചെയ്യുന്നു. പകൽ തീക്ഷ്ണതേജസ്സു കൊണ്ടു നാം പരവശരാകുന്നുവെങ്കിൽ രാത്രി അമ്മയെ പ്പോലെ അടുത്തുവന്നു നമ്മുടെ ക്ഷീണിച്ചശിരസ്സിനെ അ ങ്കതലത്തിൽ ചേക്കുന്നു. മായയുടെ കൃപ ഇത്രമാത്രംകൊ ണ്ടവസാനിച്ചിട്ടില്ല.

റാണ—എന്നാൽ പിന്നെ അതിൻെറ അവസാന മെവിടെയാണു്?

മാനസി—മനുഷ്യൻെറ ചിന്താസാമ്രാജ്യത്തിൽ. അച്ഛ! അവിടുന്നിപ്പോളീസരസ്സിനെ കാണുന്നുണ്ടല്ലോ?

റാണ ഉവ്വ് മകളേ! ഞാൻ അതിനെത്തന്നെ നോ ക്കിക്കൊണ്ടിരിക്കയാണു്.

മാനസി—ഇതിൽ ചന്ദ്രകിരണങ്ങൾ പതിയുന്ന തും അവിടുന്നു കാണുന്നില്ലേ?

റാണ—ഉവ്വ് മകളെ!

മാനസി—അവിടേയ്ക്കതിനെ ഗ്രഹിക്കുവാൻ സാധി ക്കുമോ?

റാണ—ഏതിനെ?

മാനസി—ഈ ചന്ദ്രക്കിരണത്തേയും തിരത്തല്ലിൻേറ കളനാദത്തേയും. ഈ തടാകം ഇരുട്ടിൽ മറയുകയും കാ റവു വീശാതിരിക്കയും ചെയ്യുമ്പോൾ ഈ സൌന്ദൎയ്യവും ഈ സംഗീതവുമെവിടെപ്പോകുന്നു?

റാണ—എവിടെപ്പോകും? മകളെ! നീതന്നെ പറയൂ.

മാനസി—ശരിയായി പറയുവാൻ സാധിക്കയില്ലെങ്കിലും അതു നശിക്കയില്ലെന്നു നിശ്ചയം. അതെവിടെയെങ്കിലുമുണ്ടാകും. അതു വിരഹിയുടെ സ്മൃതിയിലും കവിയുടെ സങ്കല്പത്തിലും മാതാവിന്റെ വാത്സല്യത്തിലും ഭക്തന്റെ ഭക്തിയിലും മനുഷ്യന്റെ അനുകമ്പയിലും ചിതറിക്കിടക്കുന്നു. മനുഷ്യന്റെ നാനാവിധസൌന്ദര്യവും, സുഗന്ധം, ഝങ്കാരം, നർത്തനം മുതലായ പാർത്ഥിവകിരണങ്ങളും പ്രകൃതിയുടെ വിലാസങ്ങളാണ്. അല്ലെങ്കിൽ ഈ സൌന്ദര്യമെങ്ങനെ അനപാർത്ഥമാകും?

റാണ—മകളേ! മനുഷ്യന്റെ ഈ ഉച്ചമായ സൌന്ദര്യം പറയത്തക്കതാണോ? നാമൊരുരുളച്ചോറു വായിലേക്ക കൊണ്ടുപോകുമ്പോൾ ലോകമൊട്ടുക്ക് അതിന്റെ നേരെ അത്യാർത്തിയോടുകൂടി നോക്കിക്കൊണ്ടുനില്ക്കുന്നു. ആ ഒരു ഗ്രാസത്താൽ നാം ലോകത്തെ വഞ്ചിക്കയാണോ എന്നു തോന്നും. എന്താഗ്രഹം! എന്തീഷ്യ! എന്തു ദ്വേഷം!

മാനസി—ഇതു മനുഷ്യരുടെ മാനസികമായ ഒരു വ്യാധിയാണ്. ഈ വ്യാധിയുണ്ടായിരുന്നില്ലെങ്കിൽ മനുഷ്യന് അനുകമ്പയ്ക്കു സ്ഥാനവും ലഭിക്കയില്ലായിരുന്നു. ഈ വ്യാധിയില്ലെങ്കിൽ ആരുടെ ദുഃഖത്തെ ദൂരീകരിച്ച്, ആരെ ഉദ്ധരിച്ച്, മനുഷ്യൻസുഖിയായിത്തീരുന്നു? അച്ഛ! ലോകത്തെ അധമമെന്നു കരുതി നാം നിരസിക്കണോ? ലോകമേററവും ദയനീയമാണ്. ആ അവസ്ഥയിൽനിന്നും സമുദ്ധരിക്കേണ്ടതുമാണ്.

റാണ—നീ പറയുന്നതു ശരിയായിരിക്കാം. ഇപ്പോളെന്റെ തല ചുററിയിരിക്കുന്നതുകൊണ്ടു് എനിക്കു യാതൊന്നുമാലോചിപ്പാൻ ശക്തിയില്ല.

(അണിയറയിൽ—മാനസീ! മാനസീ!)

മാനസി—അമ്മേ! ഞാനിതാ വരുന്നു. അച്ഛ! അവിടുന്നും കൂടെവരു. ഇരുട്ടായി.

(മാനസി പോകുന്നു)

റാണ—ഇതു സ്വർല്ലോകകഥകളാണു്. സ്വർല്ലോകമഹിമയാണു്. ലോകത്തിന്റെ സാരഭൂതമായ സംഗീതമാണു്. കുളിർകാററു വീശിക്കൊണ്ടിരിക്കുന്നു. ആകാശത്തു മേഘശകലംപോലുമില്ല. പ്രപഞ്ചമൊട്ടുക്കു ശാന്തവും സ്തബ്ധവുമായിരിക്കുന്നു. ഉദയസാഗരത്തിന്റെ ഉപരിഭാഗത്തുകൂടി ഗാനകല്ലോലങ്ങൾപൊയ്ക്കൊണ്ടിരിക്കുന്നു. കിശോരകനകരശ്മികൾ ഈ കല്ലോലങ്ങളിൽ കളിച്ചുകൊണ്ടിരിക്കുന്നു. ഈ തരംഗങ്ങളവരുടെ മന്ദഹാസങ്ങളാണു്. വൃക്ഷങ്ങളുടെ ഇലകൾ ചന്ദ്രികയിൽ കാററോടൊന്നിച്ചു് ആടിക്കളിച്ചുകൊണ്ടിരിക്കുന്നു. ഈ മർമ്മരശബ്ദം അവരുടെ ക്രീഡാകുതൂഹലരവങ്ങളാണു്. ജഡപദാർത്ഥങ്ങൾക്കുപോലും സൌന്ദര്യത്തിന്റെ അനുഭവമുണ്ടാകുന്നതായി തോന്നുന്നു.

(റാണി പ്രവേശിക്കുന്നു)

റാണി—മഹാരാജാവേ!

റാണ—തെല്ലു മിണ്ടാതിരിക്കൂ. ഞാൻ സ്വപ്നംകണ്ടുകൊണ്ടിരിയാണു.

റാണി—ഉണൎന്നിരിക്കുമ്പോഠം തന്നെയോ? എന്നാൽ ഞാൻ തോററു.

റാണ—പോട്ടെ, എൻെറ ഉറക്കംകളഞ്ഞു. ആട്ടെ, എന്താ പറയാനുള്ളതു്? കേഠംക്കട്ടെ.

റാണി—ഇനിയെന്താ പറയാനുള്ളതു്? ഇപ്പോഴത്തെ പെൺകുട്ടികഠം അച്ഛനമ്മമാർ പറയുന്നതേ കേഠംക്കുന്നില്ല. ഇന്നാഠം ഗോവിന്ദസിംഹൻ എന്തോ ഒന്നുരണ്ടു വാക്കു പറഞ്ഞപ്പോഴെക്കും അദ്ദേഹത്തിൻെറ മകനും മകളും വീട്ടുവിട്ടു് ഇറങ്ങിപ്പോയ്ക്കളഞ്ഞു. പിന്നെ ഇന്നലെ—

റാണ—പിന്നേയും സംസാരത്തിൻെറ നിലവിളിയും കൊണ്ടുവന്നു. ഒന്നിനുംകൊള്ളാത്ത പണ്ടം.

റാണി—ഈ കലിയുഗത്തിലെ പെൺകുട്ടികഠംക്കു് എന്തുപററിയെന്നറിഞ്ഞുകൂടാ. നമുക്കും ചെറുപ്പകാലമുണ്ടായിരുന്നു.

റാണ—അപ്പോഠം സത്യയുഗമായിരുന്നിരിയ്ക്കാം. അമ്മമാരുടെ ജനനം സത്യയുഗത്തിലും, പുത്രിമാരുടെ ജനനം കലിയുഗത്തിലും; ഇങ്ങിനെയാണു നാം വളരെക്കാലമായി കണ്ടുവരുന്നതു്. ഇക്കാൎയ്യങ്ങളെല്ലാം വിട്ടുകളഞ്ഞേക്കു. ഇനിയിപ്പോളെന്താ ചെയ്യുതേരണ്ടതു്? അതു പറയൂ.

റാണി—മാനസിയുടെ വിവാഹമിപ്പോഠംതന്നെ നടത്തണം. അല്ലെങ്കിൽ പിന്നെയതുണ്ടാവില്ല.

റാണ—മാനസിയ്ക്കു വിവാഹമുണ്ടാകയില്ലെന്നുത

ന്നെയാണെനിക്കും തോന്നുന്നതു്. അവളുടെ ജന്മം വിവാഹംകഴിപ്പാൻവേണ്ടിയുണ്ടായിട്ടുള്ളതല്ല.

റാണി—മതി മതി. എനിക്കു മനസ്സിലായി. അങ്ങയുടെ ഈ ലക്ഷണം തീരെ നന്നല്ല. അവിടുന്നു ഉണൎന്നിരിക്കെത്തന്നെ സ്വപ്നം കാണുന്നു.

റാണ—കൊള്ളാം ഞാൻ സ്വപ്നംതന്നെയാണു കാണുന്നതു്. എന്നാൽ നിങ്ങളതുപോലും കാണുന്നില്ലല്ലൊ?

റാണി—ഇനിയത്തെ സ്ഥിതിയെന്താ?

റാണ—ആൎക്കറിയാം? കണ്ടറിഞ്ഞോളു.

റാണി—എന്താ അറിയേണ്ടതു? യോധപുരിയിൽനിന്നു് ഇതുവരെ ആരും മടങ്ങിവന്നിട്ടില്ല. സത്യവതിയുടെ മകനെയാണു യോധപുരിയിലേയ്ക്കയച്ചിരുന്നതു്. അവനെന്താ മടങ്ങിവരാത്തതു്?

റാണ—അരുണസിംഹൻ മടങ്ങിവന്നുവല്ലൊ?

റാണി—മടങ്ങിവന്നോ? വിവാഹം തീൎച്ചയാക്കിയോ?

റാണ—മഹാരാജാവു നമ്മുടെ പുത്രിയോടുകൂടി അദ്ദേഹത്തിൻെറ പുത്രൻെറ വിവാഹം നടത്തുകയില്ലത്രേ.

റാണി—എന്തുകൊണ്ടു്?

റാണ—അദ്ദേഹത്തിനു നമ്മോടു വിരോധമുണ്ടെന്നാണു കേട്ടതു.

റാണി—എന്തിനു?

റാണ—യുദ്ധത്തിൽ നാം ജയിക്കയും മുഗളന്മാർ തോൽക്കയും ചെയ്കതാണത്രേ കാരണം.

റാണി—മാനസിയുടെ വിവാഹമുണ്ടാവില്ലെന്നു

ഞാൻ മുമ്പേതന്നെ പറഞ്ഞിട്ടുള്ളതാണ്. ഇപ്പോൾ വിവാഹവാർത്തയും കഴിഞ്ഞു. ഇങ്ങനെയുള്ള കുഴപ്പത്തിൽ വിവാഹം നടക്കുന്നതെങ്ങനെ?

റാണ—ഞാനുമിതുതന്നെയാണു വിചാരിച്ചിരുന്നതു്. മാനസിയുടെ ജന്മം വിവാഹത്തിനുവേണ്ടിയുണ്ടായിട്ടുള്ളതല്ല. ഇതെല്ലാം ഭ്രമമാണു.

റാണി—എന്തു ഭ്രമം?

റാണ—യോധപുരിയിലെ രാജകുമാരനോടുകൂടെ നമ്മുടെ പുത്രിയുടെ വിവാഹമാലോചിച്ചതും ഭ്രമം; ഇത്ര സേനയുംകൊണ്ടു മുഗളന്മാരോടു യുദ്ധത്തിനു പോയതും ഭ്രമം; നമ്മൾ തമ്മിലുണ്ടായ വിവാഹവും ഭ്രമം; നമ്മുടെ രാജ്യം, നമ്മുടെ ജീവിതം, ഒക്കെയും ഭ്രമം.

റാണി—ഞാൻ വിചാരിക്കുന്നതെന്തെന്നാൽ, മഹാരാജാവെന്നെ വിവാഹംചെയ്തിരുന്നില്ലെങ്കിൽ അതും ഒരു ഭ്രമമായിരുന്നേനെ എന്നാണ്. എന്താ ചിരിക്കുന്നതു്?

റാണ—മഹാരാജാവു് ആഗ്രയിലേക്കു പോയിരിക്കയാണെന്നു കേട്ടു.

റാണി—എന്തിനു്?

റാണ—അവിടെച്ചെന്നു വേണ്ടതും വേണ്ടാത്തതും ചക്രവർത്തിയെ ധരിപ്പിക്കും. മേവാഡിനെ ആക്രമിക്കാൻ സൈന്യത്തേയുമയപ്പിയ്ക്കും. (റാണ ചിരിക്കുന്നു.)

റാണി—എന്നിട്ടവിടുന്നു ചിരിക്യാ വേണ്ടേ?

റാണ—ചിരിക്കത്തക്കവണ്ണം ഇതിനേക്കാൾ രസമുള്ള ഒരു സംഗതി കിട്ടുമോ? നിങ്ങളും ചിരിച്ചോളൂ.

റാണി—ഞാനുമവിടത്തെപ്പോലെ ഭ്രാന്തത്തിയാണോ?

റാണ—ഇതു വളരെ ഗൌരവമുള്ള ഒരു കാൎയ്യമാണ്. ഇത്തവണ സൎവ്വവും നശിക്കും. ഒന്നും ശേഷിക്കില്ല.

റാണി—എന്തെങ്കിലുമായിക്കോട്ടെ. എനിക്കിതൊന്നും കേൾക്കണ്ട. വിവാഹം തീൎച്ചയായും നടക്കണം.

റാണ—എങ്ങനെ?

റാണി—അവിടന്നു മാർവാഡിനെ ആക്രമിക്കണം

റാണ—റാണി! ഇത്രയും കാലമായിട്ടു നീ ക്ഷത്രിയസ്ത്രീയാണെന്നുള്ളതിന് ഈ വാക്കെങ്കിലും പ്രമാണമായി കിട്ടി. ശക്തിയേക്കാൾ വലിയതു ഭക്തിയാണെന്നു നിനക്കറിയാമോ? യോധപുരിയിലെ രാജാവിനു ഭക്തിയുണ്ട്. നമുക്കതില്ല. നമുക്കു കേവലം ശക്തിയേയുള്ളു. അതിനാലതു് അവസാനിക്കാറായി.

റാണി—അപ്പോൾ ഈ അപമാനം സഹിച്ചുകൊണ്ടു മിണ്ടാതിരിക്യേ?

റാണ—അല്ലെങ്കിൽ പിന്നെയെന്തുചെയ്യും? വയ്യെങ്കിൽ കരഞ്ഞുകൊള്ളൂ, നിലവിളിച്ചുകൊള്ളൂ. നോക്കു! ഭക്ഷണം തെയാറായില്ലേ? പേടിക്കാനുള്ള കാൎയ്യമൊന്നുമില്ല. ഇത്തവണ സൎവ്വസ്വവും നശിച്ചുപോകും. ഏതൊരു ജാതിയിലാണോ ഇത്ര നീചത്വമുള്ളതു് അതിനെ രക്ഷിക്കുവാൻ ഈശ്വരനും സാധിക്കയില്ല. പിന്നെയുണ്ടോ മനുഷ്യൎക്കു്? പൊക്കോളൂ.

റാണി—എന്നാലിതിലവിടത്തേയ്ക്കു് അപരാധമൊന്നുമില്ലേ?

റാണ—അപരാധമോ? ഞാനും മഹാരാജാവും ഒരേ ജാതിക്കാരാണെന്നുള്ളതാണ് എനിക്കുള്ള അപരാധം. ഒരാളുടെ ഇരിപ്പു ശരിയാകാത്തതുകൊണ്ടു വഞ്ചി മുങ്ങിയെങ്കിൽ അതിലുള്ള നിർദ്ദോഷികളും നിരപരാധികളും അവനോടൊപ്പം മുങ്ങേണ്ടിവരും. പൊയ്ക്കോളൂ.

(റാണിപോകുന്നു)

റാണ—(ആകാശത്തേക്കുനോക്കി) ആകാശമെത്ര കറുത്തിരിക്കുന്നു!

(റാണ പോകുന്നു, മാനസി വീണ്ടും പ്രവേശിക്കുന്നു)

മാനസി—അജയസിംഹൻ വിദേശത്തേക്കു പോയല്ലോ. അദ്ദേഹം യാത്രയാകുന്നതിനുമുമ്പു എന്നെ ഒന്നു വന്നു കണ്ടില്ലല്ലോ. വിദേശത്തേക്കു പോകയാണെന്ന് ഒരു ഉണങ്ങിയ ഇലയിലെങ്കിലും എഴുത്തുമൂലം യാത്രപറഞ്ഞിട്ട് എന്നെന്നേക്കുമായ് പോകാമായിരുന്നല്ലോ! അജയ! അജയ! വേണ്ട. നിങ്ങളൊരു നിഷ്ഠുരനാണ്. ഞാൻ നിങ്ങളെപ്പററി വ്യസനിക്കില്ല. ഹൈയ്! ഈ നിലാവിത്രമങ്ങിയതെന്താ? ഉദയസാഗരത്തിൻെറ ഹൃദയം പെട്ടന്നിത്ര മലീമസമായിപ്പോയതെന്തുകൊണ്ടാണ്? പ്രകൃതിയുടെ മുഖത്തെ ആ പുഞ്ചിരിയെവിടെപ്പോയ്?

മമ ചേതോമോദൈകമൂലമാകും
രമണീയനാകുമവൾക്കുചന്ദ്രൻ
ഭുവനത്തിൻമാധുര്യപൂർണ്ണരൂപ-
മവസാദം കാണിച്ചു നൽകുന്നുമേ
നലമാർന്നെന്നന്തികെവാണുവെന്നാൽ
വിലസീടും കൌമുദി നാലുപാടും

പരമത്തുദ്ദരത്തിലായിരുന്നാ-
ലിരുളാലെ മൂടുന്നവിശ്വഭാണ്ഡം
മലരഞ്ഞുപോകിലും ഗന്ധമെങ്ങും
വിലയിച്ചുപോവതായ് കാണ്മതുണ്ടോ?
പികവാണീമാധുര്യസാരമിന്നെ-
ന്നകതാരിൻധൈര്യത്തെവെന്നീടുന്നു
തിറമേററമോലുമത്തിങ്കളില്ലാ-
തരുളുവാൻ ഞാനേതുമാളല്ലല്ലോ!!

---

രംഗം രണ്ട്.

സ്ഥാനം—മേവാഡിനടുത്തു മഹാബത്തുഖാന്റെ കൂടാരം. സമയം—പ്രഭാതം.

(മഹാബത്തുഖാനും രാജകുമാരനും ഗജസിംഹനും സംഭാഷണംചെയ്തുകൊണ്ടുനില്ക്കുന്നു)

മഹാബ—രാജകുമാര! അവിടുന്നിനി താമസിക്കണ്ട. ഈ ലക്ഷം സൈന്യത്തോടുകൂടിച്ചെന്നു ചിത്തോർദുർഗ്ഗം വളയണം.

രാജ—ഓ! അങ്ങനെതന്നെ.

(രാജകുമാരൻ പോകുന്നു)

മഹാബ—മഹാരാജാവേ! അവിടുന്നു മേവാഡിന്റെ ഒരററംമുതൽ എല്ലാ ഗ്രാമങ്ങളും ചുട്ടുപൊട്ടിക്കുവാനൊരുങ്ങിക്കോളു. ആരെങ്കിലും അതിനെ നിരോധിക്കുന്നതായാൽ ഉടനെ അവന്റെ കഥകഴിച്ചേക്കണം. എന്നാലൊരു കാര്യം പ്രത്യേകം ശ്രദ്ധവെക്കണം. സ്ത്രീകറം

ക്ക് ഒരു തരത്തിലും ഉപദ്രവത്തിനിടവരാതെ സൂക്ഷി ക്കണം.

ഗജ—അങ്ങനെതന്നെ. മേവാഡിൽ ഒരൊററ രാ ജപുത്രനെയെങ്കിലും ഞാൻ വെച്ചേക്കില്ല.

മഹാബ—അങ്ങനെതന്നെ. രാജപുത്രന്മാക്കു തങ്ങ ളുടെ സോദരന്മാരോട് എത്രത്തോളം പ്രാണവിരോധമു ണ്ടോ അത്രത്തോളം രാജപുത്രന്മാരോട്ട മുഗളന്മാക്കില്ലെ ന്ന് എനിക്കു നല്ലവണ്ണമറിയാം. സോദരന്മാരുടെ നേ രെ അന്യായം പ്രവൎത്തിക്കുന്നതിലും അവരെ ഉപദ്രവിക്കു ന്നതിലും ഹിന്ദുക്കൾക്കുള്ള സന്തോഷം അവൎക്ക് മററു പ്ര വൃത്തിയിലില്ലെന്നാണു ഹൈന്ദവപുരാണങ്ങൾ വായി ച്ചേടത്തോളം ഞാൻ മനസ്സിലാക്കീട്ടുള്ളതു. രാജപുത്ര ന്മാരുടെ നാമം പോലും നശിപ്പിക്കുവാൻ അവിടുത്തേക്കു കഴിയുംപോലെ അന്യന്മാൎക്കാൎക്കും കഴികയില്ലെന്നുമെനി ക്കറിയാം. അതുകൊണ്ടുതന്നെയാണു് ഈ ജോലി ഞാ നങ്ങയെ ഏല്പിച്ചതും. ഇനിയവിടുത്തെ കൃത്യം നടത്തു ക. പോകാം.

ഗജ—അങ്ങനെ തന്നെ.

(ഗജസിംഹൻ പോകുന്നു)

മഹാബ—ഹിന്ദു! രാജപുത്രൻ! മേവാഡ്! ഓൎത്തോ ട്ടെ! ഇതു് ഒരുജാതിക്കു മറെറാരു ജാതിയോടുള്ള സമര മല്ല. രണ്ടുധൎമ്മങ്ങൾ തമ്മിലുള്ള സമരമാണു്. ഏതാ ണു ജയിക്കുന്നതെന്നു നോക്കാം. (പോകുന്നു)

---

## രംഗം മൂന്നു.

സ്ഥാനം—ഉദയപുരത്തിലെ കൊട്ടാരമാളിക. സമയം—രാത്രി.

(റാണാ അമരസിംഹനും സത്യവതിയും പ്രവേശിക്കുന്നു)

റാണ—ഇത്തവണ യുദ്ധത്തിനു മഹാബത്തുഖാൻ വന്നിട്ടുണ്ടോ?

സത്യ—ഉവ്വ്. അദ്ദേഹത്തിന്റെകൂടെ ഒരുലക്ഷത്തിലധികം സൈന്യവുമുണ്ട്.

റാണ—(നെടുവീർപ്പിട്ട്) സത്യവതി! ഞാനിതു മുമ്പുതന്നെ പറഞ്ഞിട്ടുള്ളതല്ലേ?

സത്യ—എന്ത്?

റാണ—ഇനിയൊന്നും ശേഷിക്കില്ല, ഒക്കെയും നശിക്കുമെന്ന്. രാജപുത്രസ്ഥാനം മുഴുവൻ നശിച്ചു. മേവാഡു മാത്രം തലപൊക്കി നില്ക്കുയോ? ബ്രഹ്മാവിനും ഈ സംഗതി കണ്ടുകൊണ്ടിരിക്കുവാൻ കഴിയുമോ? ഇത്തവണ മേവാഡിന്റെ നാശമായി. സത്യവതി, നിങ്ങളെന്താണു മിണ്ടാതിരിക്കുന്നതു? ഇതേററവും സന്തോഷിക്കേണ്ട സംഗതിയല്ലേ?

സത്യവ—സന്തോഷിക്കേണ്ട സംഗതിയോ?

റാണ—സന്തോഷിക്കേണ്ട കാര്യമല്ലേ? ആസന്നമൃത്യുവായ മേവാഡിന്ന് ഇനി മരണവേദന എത്രകാലമനുഭവിക്കാം. ആ മരണവേദനയ്ക്ക് ഇത്തവണ അവസാനമുണ്ടാകും.

സത്യവ—മഹാരാജാവിത്തവണ യുദ്ധം ചെയ്യാൻ ഭാവമില്ലേ?

റാണ—യുദ്ധം ചെയ്യാതിരിക്കയോ? യുദ്ധമല്ലാതെ മറെറന്താണു്? ഇത്തവണ യഥാൎത്ഥമായ യുദ്ധം നടക്കും. ഇതുവരെ കഴിഞ്ഞതെല്ലാം വെറും കുട്ടിക്കളികളായിരുന്നു. ഇത്തവണ നല്ല രസവുമുണ്ടാകും. വിപ്ലവവുമുണ്ടാകും. ഇതു സഹോദരന്മാർ തമ്മിലുള്ള യുദ്ധമാണു്. ഈ വിനോദം ഭാരതഭൂമിയൊട്ടുക്കു കാണും.

സത്യവ—മഹാബത്തുഖാനൊന്നിച്ചു യോധപുരി രാജാവു ഗജസിംഹനും വന്നിട്ടുണ്ടെന്നു ഞാൻ കേട്ടുവല്ലൊ?

റാണ—ഓ, അതു ശരിയാണു്. അദ്ദേഹം നമ്മുടെ ക്ഷണം സ്വീകരിച്ചുവോ? അതു സ്വീകരിക്കാതിരിക്കത്തക്കവണ്ണം മഹാരാജാവിനു നമ്മോടത്രത്തോളം കോപമുണ്ടെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നതു്.

സത്യവ—അയാൾ രാജപുത്രകുലാന്തക—

റാണ—എന്താ പറഞ്ഞതു്? ഇങ്ങനെയൊരിക്കലും പറയരുതു്. അദ്ദേഹം പരമഭക്തനാണു്. ഉത്തമവൈഷ്ണവനാണു്. "ദില്ലീശ്വരോവാ ജഗദീശ്വരോവാ" അയാൾ ആ ഒരു ഈശ്വരനെ ഇത്രനാളും മാനിക്കാതിരുന്ന ഞാനാണു കുലാന്തകൻ. ഗജസിംഹൻ! കൊള്ളാം, എത്ര മനോന്തരം പേരു്! ഒന്നിൽതന്നെ ഗജവും സിംഹവും! തുമ്പിക്കയ്യാട്ടുകയും കുഞ്ചിമുടി ഇളക്കുകയും ചെയ്യുന്നു! നല്ല കൌതുകം!

സത്യവ—രാജപുത്രന്മാരോടാ യുദ്ധംചെയ്യാൻ വന്നിരിക്കണേ!

റാണ—ഇയ്യാളില്ലെങ്കിൽ ഈ യുദ്ധയജ്ഞമെങ്ങനെ സമാപിക്കും? മഹാദേവന്റെ കൂടെ നന്ദിയും ഭൃംഗിയു

മില്ലെങ്കിൽ കാൎയ്യങ്ങളെങ്ങനെ നടക്കും? ശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതൊന്നും മിത്ഥ്യയാകുന്നതല്ല.

സത്യവ—ഹാ! ഹതഭാഗ്യയായ മേവാഡേ! (കണ്ണുനീർ തുടക്കുന്നു)

റാണ—സത്യവതി, വിധാതാവു ഭാരതഖണ്ഡത്തെ സൃഷ്ടിച്ചപ്പോൾതന്നെ അതിന്റെ സന്താനങ്ങൾ സൎവ്വനാശവും സ്വയം വരുത്തിക്കൂട്ടുമെന്ന് അതിന്റെ തലയിലെഴുതിവിട്ടിട്ടുണ്ടു. തക്ഷശീലനെ ഓക്കു! ജയചന്ദ്രനേയുമോക്കു! മാനസിംഹനേയും ശക്തസിംഹനേയും ഓൎത്തുനോക്കു! ഈ മഹാബത്ഖാനേയും ഗജസിംഹനേയുമോൎത്തുനോക്കു! നല്ല യോജിപ്പില്ലേ? പ്രത്യക്ഷരം യോജിക്കുന്നുണ്ടു. തലയിലെഴുത്ത് ഒരിക്കലുമന്യഥാഭവിക്കയില്ല. സത്യവതി പൊയ്ക്കോളൂ. ഞാൻ സൈന്യത്തെ ഒരുക്കട്ടെ.

(സത്യവതി പോകുന്നു)

റാണ—ഏതെങ്കിലുമൊരു വൎഗ്ഗം നശിച്ചുപോകുന്നുണ്ടെങ്കിൽ അത് അതിന്റെ ദോഷംകൊണ്ടുതന്നെയാണ്. അതേ അങ്ങനെതന്നെ. ജാതിധൎമ്മം ദുഷിക്കുമ്പോൾ വ്യാധിക്കു ബലംകൂടും. അപ്പോൾ കുലംതോറും ഗജസിംഹനെപ്പോലുള്ള വിഭീഷണന്മാരുണ്ടാകയും ചെയ്യുന്നു.

(ഗോവിന്ദസിംഹൻ പ്രവേശിക്കുന്നു)

റാണ—ഗോവിന്ദസിംഹ! എന്താ വിശേഷം? പറയൂ.

ഗോവിന്ദ—മഹാരാജാവേ! മഹാബത്ഖാൻ നിരപരാധികളായ ഗ്രാമവാസികളുടെ പുരയ്ക്കു തീവെക്കുന്നു.

റാണ—തീവെക്കയോ? അതു് ഉചിതമായി.

ഗോവിന്ദ—ഉചിതമോ? നമ്മളിതിനു പകരംചോദിച്ചേ കഴിയൂ.

റാണ—തീച്ചയായിട്ടും വേണം. അല്ലെങ്കിൽ മേവാഡിന്റെ നാശം തികയേണ്ടേ?

ഗോവിന്ദ—മഹാരാജാവു യുദ്ധം ചെയ്യാനുറച്ചോ?

റാണ—യുദ്ധമല്ലെങ്കിൽ പിന്നെന്താ ചെയ്യാനുള്ളൂ? ഗോവിന്ദസിംഹ! രാജപുത്രബലമെത്രത്തോളമുണ്ടായിരിക്കും? അയ്യായിരത്തോളമുണ്ടാകയില്ലേ? ഇത്രതന്നെ വേണ്ടിയിരുന്നില്ല. മരിക്കുന്നതിനു് ഇതിലധികം സേനയുടെ ആവശ്യമില്ല. മഹാബത്തുഖാന്റെ സൈന്യം ഏകദേശം ഒരു ലക്ഷത്തോളമുണ്ടാവില്ലേ? ഉണ്ടായിക്കോട്ടെ. അതുകൊണ്ടെന്താണു്?

ഗോവി—തിരുമേനി! (തലതാഴ്ത്തുന്നു)

റാണ—ഗോവിന്ദസിംഹ! ഇതെന്താണു്? നിങ്ങളും തലതാഴ്ത്തുകയോ? ഉയന്നു നില്ക്കുക! ഉണരുക! ഇന്നെത്രയോ ആനന്ദിക്കേണ്ട ദിവസമാകുന്നു. ഗൃഹങ്ങൾതോറും മംഗലവാദ്യങ്ങൾ മുഴക്കട്ടെ; എവിടേയും ചുവന്ന കൊടിക്കൂറകൾ പാറിക്കട്ടെ; ഉദയപുരത്തിലെ ദുഗ്ഗത്തിൽ മേവാഡിന്റെ രക്തപതാക ഒരിക്കൽക്കൂടി പാറിക്കൊണ്ടിരിക്കട്ടെ. അതിനെ നല്ലവണ്ണമൊരിക്കൽക്കൂടി കാണട്ടെ. ഇനി രണ്ടു ദിവസം കഴിഞ്ഞാലതു കാണുവാൻ തരമാകയില്ല.

ഗോവിന്ദ— മഹാരാജാവേ! നമുക്കെല്ലാവക്കും യുദ്ധം ചെയ്തുകൊണ്ടുതന്നെ മരിക്കാം. എന്നാലും അമ്മയെ

രക്ഷിപ്പാൻ സാധിക്കയില്ലല്ലോ എന്നൊരു വ്യസനം മാത്രമേയുള്ളു.

റാണ—ഇതിൽ വ്യസനിപ്പാനെന്താണുള്ളതു്? ആരുടെ അമ്മയാണ മരിക്കാത്തതു്? നമ്മുടെ അമ്മയും മരിക്കും. എല്ലാവരുടെ അമ്മയും മരിക്കും. അമ്മയോടുകൂടി നമുക്കും മരിക്കാം.

ഗോവിന്ദ—അങ്ങനെതന്നെയാവട്ടെ.

റാണ—ങ്ഹാ! അങ്ങനെതന്നെ സംഭവിക്കും. ഗോവിന്ദസിംഹ! വരു! മരിക്കുന്നതിനു മുമ്പിൽ നമുക്കൊന്നു് ആലിംഗനംചെയ്യാം. (ആലിംഗനം ചെയ്യുന്നു) നന്നായി, എന്നാൽ പോക, മരണത്തിനു തെയ്യാറായിക്കൊള്ളൂ.

(ഗോവിന്ദസിംഹൻ പോകുന്നു. റാണി പ്രവേശിക്കുന്നു)

റാണ—റാണി! ഉത്സവം നല്ലവണ്ണം ഘോഷിച്ചുകൊൾക! ആനന്ദത്തിലാറാടുക!

റാണി—എന്താ? മാനസിയുടെ വിവാഹം നിശ്ചയിച്ചുവോ?

റാണ—മാനസിയുടെയല്ല, മേവാഡിൻെറ വിവാഹമാണ നടക്കുവാൻ പോകുന്നതു്.

റാണി—മേവാഡിൻെറ വിവാഹമോ? മേവാഡിനെന്തു വിവാഹം?

റാണ—വരുവാൻപോകുന്ന നാശത്തോടുകൂടി മേവാഡിൻെറ വിവാഹവും നടക്കും.

റാണി—ഇതിൻെറ അത്ഥമെന്താണു്?

റാണ—ഉത്തമമമായ ഒരത്ഥമാണ്. നല്ലവണ്ണം സന്തോഷിച്ചോളൂ. ഇത്തവണ വിവാഹം നടക്കും—വിനാശത്തിന്റെക്കൂടെ—ധ്വംസനത്തിന്റെ കൂടെ.

(റാണപോകുന്നു)

റാണി—ഇപ്പോളിദ്ദേഹത്തിനു മുഴുത്ത ഭ്രാന്തായിരിക്കുന്നു. ഞാൻ മുമ്പുതന്നെ വിചാരിച്ചിട്ടുള്ളതാണു. കോവിലകം മുഴുവൻ ഭ്രാന്താണു. ഞാനെന്തുചെയ്യട്ടെ?

(മാനസി വരുന്നു)

മാനസി—അമ്മേ! അച്ഛനെന്തുപററി? ഭ്രാന്തനെപ്പോലെ അങ്ങുമിങ്ങും അലഞ്ഞുനടക്കുന്നുവല്ലോ? അച്ഛനെന്താ പററിയേ?

റാണി—ഇനിയെന്താ പററാനുള്ളതു്? അദ്ദേഹത്തിനു മുഴുത്ത ഭ്രാന്തായി. പോയിനോക്കട്ടെ.

(റാണിപോകുന്നു)

മാനസി—ഈ മഹാബന്ധുഖാൻ രാജപുത്രനാണു്! ഈ ഗജസിംഹനും രാജപുത്രനാണു്. എന്തൊരീഷ്യ! എന്തൊരുദ്വേഷം! ഹായ്! ഹേ! അധമജാതി! നീയല്ലാതെ മററാരാപതിക്കുന്നതു? ഇപ്പോൾ സഹോദരന്മാർ തമ്മിലുള്ള യുദ്ധത്തിൽ ആരാ തടുക്കണേ?

---

രംഗം നാലു.

(സത്യവതിയും അരുണനും വരുന്നു)

സത്യവ—അരുണ!

അരുണ—എന്താ അമ്മേ!

സത്യവ—നിനക്കു നടക്കാൻ ബുദ്ധിമുട്ടുണ്ടോ?

അരുണ—ഇല്ലമ്മേ!

സത്യവ—നമുക്കിന്ന് ഈ ഗ്രാമത്തിൽ താമസിക്കാം.

അരുണ—എന്തിനു? ഇവിടെയെന്താ കാര്യം?

സത്യവ—ഗ്രാമവാസികളോടു യാത്രപുറപ്പെടുവാൻ പറയണം.

അരുണ—എവിടേക്കു?

സത്യവ—യുദ്ധക്കളത്തിലേക്കു. മേവാഡിലെ വീരവംശം നശിച്ചുപോയി. ഇനി പുതിയ ഒരു വംശം സൃഷ്ടിക്കേണ്ടിവന്നിരിക്കുന്നു. പുതിയ പൂജാവട്ടങ്ങളും കൂട്ടണം. നടക്കു, പോകാം, സന്ധ്യയായിത്തുടങ്ങി.

(രണ്ടുപേരും പോകുന്നു)

(അനേകം ഗ്രാമീണന്മാർ വരുന്നു)

ഒന്നാമൻ—ഇത്രയും ഉത്തമമായ ഈ രാജ്യം ഇത്തവണ പൊയ്പ്പോയതായിത്തന്നെ വിചാരിച്ചോളൂ.

രണ്ടാമൻ—ഇത്തവണ മഹാബത്തുഖാൻതന്നെ വന്നിട്ടുണ്ടല്ലോ. ഇനി രക്ഷയ്ക്കു യാതൊരു വഴിയുമില്ല.

മൂന്നാമൻ—മഹാബത്തുഖാനു യുദ്ധംചെയ്യാൻ നല്ലവണ്ണമറിയാമോ?

രണ്ടാമൻ—ഓ! ഹോ! അതിലെന്താ സംശയം?

നാലാമൻ—ഹെയ്! അദ്ദേഹമെന്നാ യുദ്ധംചെയ്യാൻ പഠിച്ചേ? അദ്ദേഹം ജനിച്ചതു് ഇന്നാളെന്നപോലെയാ എനിക്കുതോന്നണേ.

രണ്ടാമൻ—ഇങ്ങനെതന്നെയാ എല്ലാവരും ജനിക്കു

ണതു്. അതുകൊണ്ടദ്ദേഹത്തിനു യുദ്ധംചെയ്യാൻ വയ്യെന്നെങ്ങനെയാ വരണേ?

നാലാമൻ—സഹോദര! താനൊരു വലിയ ന്യായവാദിയാണു.

ഒന്നാമൻ—അതാ നോക്കു! ആ ഗ്രാമത്തിൽ തീപിടിച്ചുവെന്നാ തോന്നണേ.

എല്ലാവരും—എവിടെ?

ഒന്നാമൻ—അവിടെ നോക്കു. അതാ പുക പൊങ്ങിക്കൊണ്ടിരിക്കുന്നു.

നാലാമൻ—അതോ? അതു മേഘങ്ങളാണു.

രണ്ടാമൻ—മേഘം ഭൂമിയിൽനിന്നു് ആകാശത്തേക്കാ പോവാ. അതിങ്ങനെ ചുററാറുണ്ടോ? ഇതു ചുററിത്തിരിയുന്നുണ്ടല്ലൊ?

നാലാമൻ—എന്നാൽ പൊടിപറക്കായിരിക്കണം.

രണ്ടാമൻ—ഹാ! എന്തുകൊണ്ടായിക്കൂടാ? കറുത്തതല്ല പൊടിയുടെ നിറം!

നാലാമൻ—ചങ്ങാതി! താൻ വലിയ വാശിക്കാരനാന്നാ തോന്നണേ.

ഒന്നാമൻ—അതാ ഗ്രാമവാസികളുടെ നിലവിളീം കേക്കിണില്ലേ?

ബാക്കിയെല്ലാവരും—ങ്ഹാ! ങ്ഹാ!

നാലാമൻ—എടോ, ആളുകൾ പാടുകയാണു്. അല്ലെങ്കിലതു കഴുകെരയുന്നതായിരിക്കും.

രണ്ടാമൻ—രണ്ടും ഒരുപോലെത്തന്നെയാന്നല്ലേ? എന്താ പണ്ടാ!

ഒന്നാമൻ—അതാ നോക്കു! എത്ര ഗ്രാമവാസികൾ കരഞ്ഞും നിലവിളിച്ചുംകൊണ്ടു വരുന്നു!

മൂന്നാമൻ—പിന്നെ അവരുടെ പിന്നാലെ വെടി വെച്ചുംകൊണ്ടു പട്ടാളങ്ങളുമുണ്ടു.

(അണിയറയിൽ—രക്ഷിക്കണേ! രക്ഷിക്കണേ! കൊല്ലരുതേ! കൊല്ലരുതേ!)

ഒന്നാമൻ—ആയി! ആയി! ഈ പാവങ്ങളൊക്കെ—

(കല്യാണിയും അജയസിംഹനും പ്രവേശിക്കുന്നു)

അജയ—(ഗ്രാമവാസികളോടു) സഹോദരന്മാരേ! നിങ്ങളെന്താ നോക്കിക്കൊണ്ടു നില്ക്കുന്നതു? ഇവരെ രക്ഷിക്കു!

എല്ലാവരും—കൊള്ളാം. ഞങ്ങളെന്താ ചെയ്യണെ?

അജയ—അപ്പോൾ നിങ്ങളീയക്രമങ്ങൾ നോക്കിക്കൊണ്ടു മിണ്ടാതെ നില്ക്കയാണോ വേണ്ടതു?

നാലാമൻ—പിന്നെയല്ലാതെ അവരെപ്പോലെ ഞങ്ങളുടെ പ്രാണനും കളയണോ? കൂട്ടരെ! പോകാം. നമുക്കോടിപ്പോകാം. അവരിതാ ഇങ്ങോട്ടുതന്നെ വരുന്നു.

കല്യാണി—ഓടിപ്പോയാൽ രക്ഷയാകയോ? അതൊന്നുമാവില്ല. നിങ്ങളുടെ ഊഴം വരുന്നേയുള്ളൂ. ഒരാൾക്കും രക്ഷപ്പെടുവാനാവില്ല. നിങ്ങളുടെ പുരകളും ചുട്ടുകളയും

ഒന്നാമൻ—ആട്ടെയാട്ടെ, അതപ്പോൾ ഞങ്ങൾ നോക്കിക്കോളാം. പ്രാണനിരിക്കെച്ചാവാനാർക്കും മോഹമുണ്ടാവില്ല. അതാ അതാ; അവരെത്തിക്കഴിഞ്ഞു. ഓടിക്കോളിൻ!

(അജയസിംഹനും കല്യാണിയുമൊഴികെ മറെറല്ലാവരുമോടിപ്പോകുന്നു)

അജയ—ഈ നിലവിളി പിന്നേയുമടുത്തുവരുന്നു. അതാ വെടിയുടെ ശബ്ദം! ഒരു പുറത്തേക്കു മാറിനില്ക്കൂ. ഞാനീസാധുക്കളെ രക്ഷിക്കട്ടെ.

കല്യാണി—ജ്യേഷ്ഠ! കഴിയുന്നേടത്തോളം ഇവരെ രക്ഷിക്കാൻ നോക്കണേ!

(കല്യാണി തെല്ലദൂരെ മാറിനില്ക്കുന്നു)

അജയ—കല്യാണി! എനിക്കിവരെ രക്ഷിക്കാൻ കഴിയുമോ എന്നു പറയാനാവില്ല. എന്നാലിവക്കുവേണ്ടി എന്റെ പ്രാണനെക്കളയാനെനിക്കു സാധിക്കും. മാനസിയുടെ അടുക്കൽനിന്നു ഞാനൊരു മഹാമന്ത്രം പഠിച്ചിട്ടുണ്ട്. ഇപ്പോളതിനെ സാധിക്കാനുള്ള അവസരമാണ്. അതാ, അവർ വരുന്നു.

(ഉറയിൽനിന്നും വാളൂരുന്നു.)

(വളരെ ഗ്രാമവാസികൾ ഓടിക്കിതച്ചുംകൊണ്ടു വരുന്നു. അവരുടെ പുറമേ ഊരിയ വാൾ ധരിച്ചുകൊണ്ടു മുഗളഭടന്മാരും വരുന്നു)

ഗ്രാമീണർ—മഹാരാജ്! ഞങ്ങളെ രക്ഷിക്കണേ! ഞങ്ങളെ രക്ഷിക്കണേ!

(അജയസിംഹന്റെ കാക്കൽവീഴുന്നു)

അജയ—(ഭടന്മാരോടു) ഓർത്തുകൊള്ളുവിൻ!

ഒരു ഭടൻ—മിണ്ടാതിരിക്ക് (വാളുയർത്തുന്നു)

(അജയസിംഹൻ അവനെ വാളുകൊണ്ടു വെട്ടിവീഴ്ത്തുന്നു. ബാക്കിയുള്ളവർ അജയനോടെതിക്കുന്നു. മുഗള

ഭടന്മാരോരോരുത്തരായി വീഴുന്നു. അപ്പോൾ വേറെ ഒ രുകൂട്ടം ഭടന്മാരെത്തുന്നു.)

അജയ—കല്യാണി! ഇനി രക്ഷപ്പെടുവാൻ മാർഗ്ഗമില്ല. ഓടിക്കോളൂ.

കല്യാണി—ജ്യേഷ്ഠ! അങ്ങിവിടെ പ്രാണനപേക്ഷിക്കുമ്പോൾ ഞാനോടിപ്പോകേ!

(കല്യാണി മുമ്പോട്ടുവരുന്നു. അപ്പോൾ ഒരു മുഗളഭടന്റെ വെടിയേററ് അജയസിംഹൻ വീഴുന്നു.)

കല്യാണി— (ഓടിച്ചെന്നു) ജ്യേഷ്ഠ! ജ്യേഷ്ഠ!

രണ്ടാമതൊരുഭടൻ-ഇതാരാണു? പിടിക്കൂ ഇവളെ.

മൂന്നാമൻ—അരുതരുത്. സ്ത്രീകളെ ഒരു പ്രകാരത്തിലുമുപദ്രവിച്ചുപോകരുതെന്നു പ്രധാനസേനാനായകൻ പ്രത്യേകം കല്പിച്ചിട്ടുണ്ടു.

അജയ—കല്യാണി! ഞാനിതാ യാത്രയാകുന്നു. നിന്നെ ദൈവം രക്ഷിക്കട്ടെ!

(അജയൻ പിടഞ്ഞുമരിക്കുന്നു)

കല്യാണി—(കരഞ്ഞുംകൊണ്ടു) ജ്യേഷ്ഠ! ജ്യേഷ്ഠ! എവിടെപ്പോകുന്നു?

(അജയസിംഹന്റെ ശവത്തിന്റെമേൽ കല്യാണി വീഴുന്നു)

നാലാമൻ—പിന്നെവിടേക്കാണു? ഒരുദിവസം നമെല്ലാവരുമെവിടെയെത്തണോ അവിടെത്തന്നെ.

കല്യാണി—(സമാധാനിച്ചു) ഇല്ല, ഇല്ല, ഞാൻ ദുഃഖിക്കുന്നില്ല. ക്ഷത്രവീര! അങ്ങുന്നു കൃത്യം നിർവ്വഹിച്ചു. ദീനന്മാരുടേയും അശരണന്മാരുടേയും രക്ഷയ്ക്കുവേണ്ടി

ജ്യേഷ്ഠൻ പ്രാണനപേക്ഷിച്ചു. എന്നാലിവരാര്? ഇവർ പൈശാചികകൃതന്മാരാണു. രക്തപാനമാഗ്രഹിക്കുന്ന ഹിംസ്രജന്തുക്കളാണു്. ഇവർ യാതൊരപരാധവും ചെയ്യാത്തവരുടെ ഗൃഹങ്ങളെ കൊള്ളിവെക്കയും സാധുക്കളുടെ കഴുത്തറുക്കയും ചെയ്യുന്നു. ഈശ്വര! ഇവക്കു നരകത്തിൽപോലുമിടംകിട്ടാതെ പോട്ടെ!

ഒന്നാംഭടൻ—ഇതിൽ ഞങ്ങളെന്തുപിഴച്ചു? വീടുകൾ കൊള്ളിവെക്കയും ആളുകളെ കൊല്ലുകയും ചെയ്യുന്നതു പ്രധാനസേനാനായകൻെറ കല്പനയനുസരിച്ചാണു.

കല്യാണി—ആരാ നിങ്ങളുടെ സേനാനായകൻ?

രണ്ടാമൻ—നിങ്ങളറിയില്ലേ? മഹാബത്തുഖാനെജമമാനൻ.

മൂന്നാമൻ—പോട്ടെ, നമുക്കുപോകാം.

കല്യാണി—ഇതദ്ദേഹത്തിൻെറ കല്പനയാണോ? ഞാൻ തൊരിക്കലുമുണ്ടാകയില്ല.

നാലാമൻ—പോട്ടെ, നടക്കു.

കല്യാണി—നില്ലു, ഞാനുമുണ്ടു.

ഒന്നാമൻ—നിങ്ങളെങ്ങോട്ടാ വരുന്നതു?

കല്യാണി—നിങ്ങളുടെ സേനനായകൻെറ സമീപത്തേക്കു.

രണ്ടാമൻ—നിങ്ങളെ അവിടെ കൊണ്ടുചെന്നിട്ടു ഞങ്ങൾ—

മൂന്നാമൻ—കൊണ്ടുപോയില്ലെങ്കിൽ നമുക്കു വല്ലാപത്തും വരുമോ?

നാലാമൻ—കൂടെപ്പോന്നാൽ നമുക്കെന്താ ദോഷം? തന്നെത്താനല്ലെ വരണ്ടേ?

ഒന്നാമൻ—കൊള്ളാം. വരു.

കല്യാണി—നടക്കാം.

---

രംഗം അഞ്ച്.

സ്ഥാനം—ഉദയപുരത്തിലെ രാജസഭ. സമയം—പ്രഭാതം.

(റാണയും ഗോവിന്ദസിംഹനും സാമന്തന്മാരും)

രഘുവര—മഹാരാജാവേ! ഞങ്ങൾ കഴിയുന്നതും യുദ്ധംചെയ്തു. ഇനി അസാദ്ധ്യമാണു.

റാണ—രഘുവര! ഞാൻ തീർച്ചയായും യുദ്ധം ചെയ്യും. യാതൊരു വിഘ്നവും വകവെക്കില്ല. ആരുപറഞ്ഞാലും കേൾക്കയുമില്ല. സൈന്യം തെയാറില്ലേ?

കേശവ—മഹാരാജാവേ! സൈന്യമെവിടെയാണു? മേവാഡുമുഴുവൻ തിരഞ്ഞാൽ കഷ്ടിച്ച് അയ്യായിരം ഭടന്മാരെ ശേഖരിപ്പാൻ സാധിക്കുമോ എന്നു സംശയമാണ്. ഇത്രയും സൈന്യത്തെ വെച്ചുകൊണ്ടു് ഒരു ലക്ഷം സൈന്യത്തോടു യുദ്ധംചെയ്യുന്നതു സാദ്ധ്യമാണോ?

റാണ—അസാദ്ധ്യമെന്നു് ഒന്നില്ല. നമ്മുടെ ഈ അയ്യായിരംതന്നെ അഞ്ചുലക്ഷം സൈന്യത്തിനു തുല്യമാണു.

അജയ—മഹാരാജാവേ! ഇത്തവണ മുഗളന്മാരോടു സന്ധിചേരുന്നതാണുത്തമം.

റാണ—വേണ്ട, വേണ്ട. ഒരിക്കലുമുണ്ടാകുന്നതല്ല. ഞാൻ സന്ധിചെയ്യുന്നമെന്നു പറഞ്ഞപ്പോൾ ആരും എന്റെ വാക്കു കേൾക്കുകയുണ്ടായില്ല. അന്നു മുഗളന്മാക്കും സന്ധി ചെയ്യാൽകൊള്ളാമെന്നുണ്ടായിരുന്നു. ആ അവസരം തെററിപ്പോയി. ഇനിയിപ്പോൾ കിഴിഞ്ഞപേക്ഷിച്ചുകൊണ്ടു മുഗളന്മാരോടു സന്ധിചെയ്യാൻ ഞാനൊരുക്കമില്ല.

കേശവ—എന്നാൽ—

റാണ—ഇനി ഇക്കായ്യത്തെപ്പററി യാതൊന്നും പറയേണ്ട. ഇനി യാതൊരുപായവുമില്ല. ഇനി യുദ്ധവും മൃത്യുവുംതന്നെ ഗതി. എന്താ ഗോവിന്ദസിംഹ!

ഗോവി—അതേ തിരുമേനി! നമുക്കു പ്രാണനുപേക്ഷിക്കാം, എന്നാലും മാനമുപേക്ഷിച്ചുകൂടാ.

റാണ—നിങ്ങൾ പറയുന്നതു ശരിയാണു. പ്രാണൻ കളയാം, എന്നാലും മാനം കളകയില്ല.

രാഘു—മഹാരാജാവേ!—

റാണ—വേണ്ട വേണ്ട, ഞാനിനി യാതൊന്നും കേൾപ്പാനാഗ്രഹിക്കുന്നില്ല. യുദ്ധമൊന്നുമാത്രമിച്ഛിക്കുന്നു—യുദ്ധം. (എഴുനേററുനിന്നു) സൈന്യം തൈയാറാക്കുക. മേവാഡിലെ രക്തപതാക പറപ്പിക്കുക. എല്ലാവരും തൈയാറാകുവിൻ!

(റാണാ അമരസിംഹനൊഴികെ എല്ലാവരും പോകുന്നു)

റാണ—മേവാഡേ! മനോഹരമേവാഡേ! ഭവതിയിലെന്തൊരു സൌന്ദയ്യമാണു ഞാനിന്നു കാണുന്നതു! ഇതു

സൌന്ദൎയ്യം ഞാനിതിനുമുമ്പൊരിക്കലും കണ്ടിട്ടില്ല. ഭവതിയുടെ ഉടയാട കീറിപ്പൊളിഞ്ഞിരിക്കുന്നു. ശരീരം മുഴുവൻ പൊടിയണിഞ്ഞിരിക്കുന്നു. വാർകുന്തളമഴിഞ്ഞുലഞ്ഞു പാറിക്കൊണ്ടിരിക്കുന്നു. ഈ വേഷത്തിൽ ഭവതിയെ കൊലക്കളത്തിലേക്കാണു നയിച്ചുകൊണ്ടിരിക്കുന്നതു. അമ്മേ! ഇതെന്തു സൌന്ദൎയ്യമാണ്. അമ്മയുടെ! ഇത്രയും കാലമായിട്ട് ഇന്നേ ഞാൻ ഭവതിയെ അറിഞ്ഞുള്ളു. സൌഭാഗ്യസൂൎയ്യകിരണങ്ങളിൽ ഭവതി മറഞ്ഞു കിടക്കുകയായിരുന്നു. എന്നാലിന്ന് ആ സൂൎയ്യനസ്തമിച്ചിരിക്കുന്നു. അതുകൊണ്ടു് അപൂൎവ്വവും അത്ഭുതകരവുമായ ഭവതിയുടെ തേജഃപുഞ്ജം ആകാശത്തിൽ പ്രകാശമാനമായി ഞാൻ കാണുന്നു. എന്തൊരു പ്രകാശം!—എന്തൊരു നീലിമ! എന്തൊരു പ്രശാന്തമഹിമ!

---

രംഗം ആറ്.

സ്ഥാനം—മഹാബത്തുഖാന്റെ കൂടാരം. സമയം—പ്രഭാതം.

(മഹാബത്തുഖാനും ഗജസിംഹനും നില്ക്കുന്നു)

ഗജ—തന്റെ സൈന്യത്തോടുകൂടി റാണാ യുദ്ധത്തിനു വന്നിരുന്നോ?

മഹാബ—ഉവ്വ്, എന്നാൽ ഒററക്കാണു മടങ്ങിയതു്. അദ്ദേഹത്തിന്റെ അയ്യായിരത്തിൽ നാലായിരവും യുദ്ധഭൂമിയെ അലങ്കരിച്ചു.

ഗജ—കേവലം അയ്യായിരം സൈന്യത്തോടുകൂടിയാണൊ ഒരു ലക്ഷം സേനയോടെതിൎത്തതു? അമ്പ! ധൈൎയ്യം അത്യാശ്ചൎയ്യംതന്നെ!

മഹാബ—അതേ, അതുതന്നെ ധൈൎയ്യം. എന്നാൽ മഹാരാജാവേ! എനിയ്ക്കു ഒരു സംഗതിയെക്കുറിച്ചു വലിയ അഭിമാനം തോന്നുന്നുണ്ടു.

ഗജ—ഓ! അഭിമാനിക്കേണ്ട സംഗതിതന്നെ.

മഹാബ— എന്റെ അഭിമാനകാരണമെന്തെന്നു അവിടേക്കു വിചാരിക്കക്കൂടി തരമില്ല. അതിന്റെ കാരണമറിയാമോ?

ഗജ—താങ്കൾതന്നെ പറയൂ.

മഹാബ—ഞാൻ മുസൽമാനായിത്തീൎന്നുവെങ്കിലും ജാതിയിൽ രാജപുത്രനും ഈ അമരസിംഹന്റെ സഹോദരനുമാണല്ലൊ എന്നുള്ള സംഗതിയാണെന്റെ അഭിമാനത്തിനു ഹേതു. അയ്യായിരംകൊണ്ടു ഒരു ലക്ഷത്തോടു പടവെട്ടുവാൻ വന്ന പുരുഷൻ തന്റെ പ്രാണനെത്തന്നെ ദാനംചെയ്യാനാണോ വന്നതെന്നു തോന്നും. തന്റെ രാജ്യത്തിനു ഇപ്രകാരമുള്ള ആത്മത്യാഗവും നിൎഭയതയും പ്രദൎശിപ്പിക്കുവാൻ ഒരു രാജപുത്രനല്ലാതെ മററാൎക്കും സാധിക്കയില്ല. അവരിൽപെട്ട ഒരാളാണല്ലൊ ഞാനും.

ഗജ—അതേ, സംശയമില്ല.

മഹാബ—എന്നാലങ്ങുന്നും ഒരു രാജപുത്രനാണു. അങ്ങേയ്ക്കും അഭിമാനിക്കാം. പക്ഷേ അങ്ങുന്നു പതിതനായി. അതുകൊണ്ടു തലതാഴ്ത്തുകയും വേണം. അങ്ങേയ്ക്കു ഏതു

സ്ഥിതിയിലെത്താമായിരുന്നു? എന്നാലിപ്പോളെന്തായിരിക്കുന്നുവെന്നു വഴിപോലെ ഒന്നാലോചിച്ചുനോക്കു. എന്റെ കാൎയ്യം പോട്ടെ. ഞാനിപ്പോൾ രാജപുത്രനല്ലല്ലൊ എന്നു വിചാരിച്ചെങ്കിലും എനിക്കു സമാധാനിക്കാം. ഞാനൊരുകാലത്തു രാജപുത്രനായിരുന്നുവെന്നേയുള്ളൂ. അങ്ങുന്നിപ്പോഴും രാജപുത്രൻതന്നെയല്ലെ?

ഗജ—യുദ്ധത്തിൽ റാണ മരിക്കയൊ ബദ്ധനാകയോ അല്ലേ ഉണ്ടായതു?

മഹാബ—അല്ല, അദ്ദേഹത്തെ ബന്ധിക്കയോ വധിക്കയോ ചെയ്തുപോകരുതെന്നു ഞാൻ പ്രത്യേകം കല്പന കൊടുത്തിരുന്നു. ഇങ്ങനെയുള്ള വൈരി ലോകത്തിന്ന് അഭിമാനഹേതുവാണ്. അങ്ങനെയുള്ള അഭിമാനം നഷ്ടമാകുവാൻ ഞാനാഗ്രഹിക്കുന്നില്ല.

ഗജ—നന്നായി, എന്നാൽ ഞാൻ പോട്ടെ.

മഹാബ—ഓ! എഴുന്നള്ളാം.

(ഗജസിംഹൻ പോകുന്നു)

മഹാബ—കത്തിക്കൊണ്ടിരിക്കുന്ന ഗ്രാമങ്ങളതാ കാണുന്നു. ഗ്രാമവാസികളുടെ നിലവിളിയും ആൎത്തസ്വരങ്ങളും കേൾക്കുന്നു. അല്ലയോ ഹിന്ദുക്കളേ! നിങ്ങൾ നിങ്ങളുടെ ധൎമ്മത്തിന്റെ മഹത്വത്തോടൊത്തു മരിച്ചുകൊൾക. നിങ്ങളുടെ ഗൎവ്വ് ഇന്നു ഞാനടച്ചുകളഞ്ഞു. നിങ്ങളുടെ അഭിമാനവും വൈരവും ഞാനിന്നു ചവിട്ടിത്തേച്ചുകളഞ്ഞു. നിങ്ങളുടെ—

(നാലുഭടന്മാരോടുകൂടി കല്യാണി പ്രവേശിക്കുന്നു)

മഹാബ—ഇതാരാണു്?

ഒന്നാമൻ—എമാന്നേ! ഞങ്ങൾക്കിവരെ തീരെ പരിചയമില്ല. ഇവരെ ഞങ്ങൾ വഴിയിൽവെച്ചാണു കണ്ടതു്. ഇവർ ഞങ്ങളൊന്നിച്ചു സന്തുമനസ്സോടെ പോന്നതാണു.

മഹാംബ—(കല്യാണിയോടു) നിങ്ങളാരാണു?

കല്യാണി—എന്നെയറിഞ്ഞിട്ടു് അവിടേക്കു യാതൊരു ലാഭവുമുണ്ടാകയില്ല.

മഹാംബ—നിങ്ങൾക്കെന്തുവേണം?

കല്യാണി—ഞാൻ ഒരു കാൎയ്യത്തെക്കുറിച്ചു ന്യായമായ തീർപ്പുണ്ടാക്കുവാൻവേണ്ടി അവിടുത്തെ അടുക്കൽ വന്നിരിക്കയാണു.

മഹാംബ—എന്തുകാൎയ്യം?

കല്യാണി—അവിടുത്തെ ഈ ഭടന്മാർ എന്റെ നിർദ്ദോഷിയായ ജ്യേഷ്ഠനെ വധിച്ചിരിക്കുന്നു.

മഹാംബ—നിങ്ങളുടെ ജ്യേഷ്ഠനെ വധിച്ചുവോ? (ഭടന്മാരോടു) എങ്ങനെ?

ഒന്നാമൻ—എമാന്നേ! ഞങ്ങൾ ഗ്രാമവാസികളെ കൊലചെയ്യുകയായിരുന്നു. ഇവരുടെ സഹോദരൻ അവരുടെ പക്ഷത്തിൽനിന്നുകൊണ്ടു ഞങ്ങളോടു യുദ്ധംചെയ്തു. അതിൽ മരിച്ചുപോയതാണു.

മഹാംബ—(കല്യാണിയോടു) ഈ സംഗതി വാസ്തവം തന്നെയോ?

കല്യാണി—അതേ, വാസ്തവംതന്നെ. അവിടുത്തെ ഭടന്മാർ സാധുക്കളായ ഗ്രാമവാസികളെ വധിക്കുകയാ

യിരുന്നു. എൻെറ ജ്യേഷ്ഠനവരെ രക്ഷിപ്പാനായി ചെന്നതാണ്. ഇവരദ്ദേഹത്തെയും കൊന്നു.

മഹാബ--അപ്പോളദ്ദേഹം യുദ്ധത്തിലാണല്ലോ മരിച്ചതു?

കല്യാണി--അതു ശരിതന്നെ. ഇവരെല്ലാംകൂടികൊന്നുകളകയാണു ചെയ്തതു.

മഹാബ—എന്നാൽ ദേവി, ഇതിലിവൎക്കു യാതൊരപരാധവുമില്ല. ഇവൎക്കു ഞാനതിനു കല്പന കൊടുത്തിട്ടുണ്ടായിരുന്നു. ഭടന്മാരേ! നിങ്ങൾ പുറത്തുപോവിൻ!

(ഭടന്മാർ പോകുന്നു)

കല്യാണി—സാധുക്കളും നിരപരാധികളുമായവരെ ബധിക്കുവാനവിടുന്നു കല്പന കൊടുത്തിരുന്നുവോ?

മഹാബ—ഉവ്വ്, വധിക്കുവാൻ ഞാൻ കല്പന കൊടുത്തിരുന്നു.

കല്യാണി—പിന്നെ ഗ്രാമങ്ങൾ തീ വെക്കാനും?

മഹാബ—ഉവ്വ്.

കല്യാണി—എനിക്കതിൽ വിശ്വാസം വരുന്നില്ല. അവിടുന്നിത്ര നിഷ്ഠുരനാവാൻ വഴിയില്ല

മഹാബ—എന്നെസ്സംബന്ധിച്ചു നിങ്ങൾക്കിത്ര ബഹുമാനത്തിനു കാരണമെന്താണ്.

കല്യാണി—എൻെറ പ്രാണനാഥൻ ഇപ്രകാരം നിഷ്ഠുരനായിപ്പോകയില്ല.

മഹാബ—നിങ്ങളുടെ പ്രാണനാഥനോ?

കല്യാണി—അതേ, എൻെറ നാഥ! പ്രഭോ! എന്നെ അവിടേക്കു തിരിച്ചറിയാമോ ഇല്ലയോ എന്നു നല്ലവണ്ണ

മൊന്നു നോക്കു. അവിടുന്നു പരിത്യജിച്ചവളും, ഹിന്ദുവുമായ ഭാൎയ്യ കല്യാണിയാണു ഞാൻ.

മഹാബ—കല്യാണിയോ? കല്യാണി! അപ്പോളിവർ നിങ്ങളുടെ ജ്യേഷ്ഠനായ അജയസിംഹനെയാണൊ വധിച്ചതു്?

കല്യാണി—അതേ. ഞാനെന്നങ്ങയെത്തന്നെ ധ്യാനിച്ച് അങ്ങയുടെ പ്രേമം എന്റെ ജീവിതത്തിലെ ധ്രുവനക്ഷത്രമായി കരുതി ഈ ചെറുതോണിയെ ഈ അപാരസംസാരസാഗരത്തിൽ ഒഴുക്കിയോ അന്നെന്റെ ജ്യേഷ്ഠൻ സന്തോഷത്തോടെ സ്വേച്ഛയായി എന്നെ രക്ഷിപ്പാനും ഈ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുവാനുമെന്റെ കൂട്ടുകാരനായി. മാൎഗ്ഗമദ്ധ്യത്തിൽ അങ്ങയുടെ ചില ദുഷ്ടഭടന്മാർ ഞങ്ങളെ ആക്രമിച്ചപ്പോൾ ജ്യേഷ്ഠൻ വല്ലാതെ മുറിപററി. വളരെദിവസം ഇടിഞ്ഞുപൊളിഞ്ഞ ഒരു കുടിലിൽ താമസിച്ച് അദ്ദേഹത്തെ ശുശ്രൂഷിക്കുകയും ഗ്രാമങ്ങളിൽചെന്നു ഭിക്ഷ വാങ്ങിക്കൊണ്ടുവന്നുകൊടുത്തു രക്ഷിക്കയും ചെയ്തിരുന്നു. അപ്രകാരമുള്ള എന്റെ ജ്യേഷ്ഠന്റെ ജീവനെയാണു് അങ്ങുന്നപഹരിച്ചതു്. നാഥ! ഞാനിനി എന്തിനു ജീവിക്കുന്നു? എന്നെയും കൊന്നുകളഞ്ഞേക്കു.

മഹാബ—ഇല്ല, നിങ്ങളെനിക്കു മാപ്പുതരണം.

കല്യാണി—ഇത്രയും ഗ്രാമവാസികളെ വധിച്ചതങ്ങയുടെ ആജ്ഞപ്രകാരമാണോ?

മഹാബ—അതേ; എന്റെ കല്പനപ്രകാരംതന്നെ

യാണ്. രാജപുത്രജാതിയെത്തന്നെ നശിപ്പിക്കേണമെന്നു ഞാൻ കല്പന കൊടുത്തിരുന്നു.

കല്യാണി—ഹാ! ദൈവമെ! അവിടുന്നെന്താണീ ച്ചെയ്തതു? ഇതുതന്നെയോ എൻെറ ആരാദ്ധ്യദേവത? ഈ ഘാതകനെ ധ്യാനിച്ചുകൊണ്ടാണോ ഞാൻ സർവവും പരിത്യജിച്ചതു? എന്നെ മൃത്യുവിനുപോലും വേണ്ടെന്നോ? ദൈവമേ! ഞാനൊരേദിവസംതന്നെ എൻെറ നാഥനേയും എൻെറ ജ്യേഷ്ഠനേയും ഒരുമിച്ചുതന്നെ കളഞ്ഞുവല്ലോ! ഇന്നെന്നെപ്പോലെ നിർഭാഗ്യയാരാണ്? (മുഖംമറക്കുന്നു.)

മഹാബ—എന്നാൽ നിങ്ങൾക്കറിയാമോ? ഞാനെന്തിനാ—

കല്യാണി—പ്രഭോ! ഇല്ല. ഞാനറിയാനാഗ്രഹിക്കുന്നില്ല. എൻെറ മോഹം ഭഗ്നമായിക്കഴിഞ്ഞു. ഇത്രനാളും ഞാനവിടുത്തെ പൂജിച്ചിരുന്നു; എന്നാലിന്നുമുതൽ ഒരു മഹാശത്രുവായി ഞാനങ്ങയെ കരുതുന്നു. എനിയ്ക്കങ്ങയോടുള്ളേടത്തോളം ശത്രുത, മുഗളന്മാരോടില്ല. മുഗളന്മാർ ഞങ്ങളുടെ ആരുമല്ല. കാഫിർമാരെ വധിക്കണമെന്നാണ് അവരുടെ ധർമ്മമവരോപദേശിക്കുന്നതു്. എന്നാലങ്ങയാകട്ടെ ഈ ദേശത്തിൻെറ സന്താനമാണ്. അവിടുത്തെ സിരകളിൽ വിശുദ്ധരാജപുത്രരക്തമാണു പ്രവഹിക്കുന്നതു്. അല്പമായ ധനത്തിലുള്ള ലോഭംകൊണ്ടും ദ്വേഷംകൊണ്ടും അവിടുന്നു സ്വജാതിയെ നശിപ്പിക്കുവാൻ സന്നദ്ധനായല്ലോ! നാഥ! ഞാനെന്താണു പറയേണ്ടതു? അവിടുന്നു മുഗളന്മാ

രേയും കവച്ചുവച്ചു. മേവാഡു പിടിച്ചടക്കണമെന്നേ അവക്കു താല്പര്യമുള്ളു. സാധുക്കളായ ഗ്രാമീണന്മാരുടെ ഗൃഹം ഭസ്മമാക്കുവാനവക്കാഗ്രഹമില്ല. ആ കുറവു് അവിടുന്നുതീത്തു. അവിടുന്നവരുടെ ധമ്മത്തിന്റെ ഉച്ഛിഷ്ടം ഭക്ഷിച്ചു്, ഈ ഘാതകന്മാരായ ഭടന്മാരെ—നിന്ദിതന്മാരും മാംസലോലുപന്മാരുമായ ഈ നരകക്കരങ്ങളെ—സാധുക്കളായ ഗ്രാമവാസികളുടെ നേക്കഴിച്ചു വിട്ടു വല്ലൊ. അവിടുന്നു മേവാഡിനെ ശ്മശാനമാക്കിത്തീത്തിരിക്കുന്നു. നിർദ്ദോഷികളായ മനുഷ്യരുടെ ഹാഹാകാരത്താൽ ആകാശം മുഴങ്ങിക്കൊണ്ടിരിക്കുന്നു. എന്നാൽ മുഗളന്മാക്കു് ഇങ്ങനെയൊരാശ ഒരിക്കലുമുണ്ടായിരുന്നില്ല. ദൈവമേ! ഇങ്ങനെയുള്ള സ്വരാജ്യദ്രോഹികൾക്കു നൽകുന്നതിനു് ഒരു ശിക്ഷ അങ്ങയുടെ അധീനത്തിലില്ലെന്നോ? ഈ ദ്രോഹികളുടെ തലയിലിടിവീഴുന്നില്ലല്ലൊ!

മഹാബ—കല്യാണി, ഞാൻ നിങ്ങളെമാത്രം കരുതിയാണീയുദ്ധത്തിനു കോപ്പിട്ടതു.

കല്യാണി—ഞാൻ നിമിത്തമോ? അതുപൊളി.

മഹാബ—അല്ലാ, പൊളിയല്ല, സത്യമാണു. നിങ്ങളുടെ അച്ഛൻ മുസൽമാന്മാരോടുള്ള ദ്വേഷം ഹേതുവായി നിങ്ങളെ ഗൃഹത്തിൽനിന്നും ബഹിഷ്കരിച്ചതു ഞാനെന്നു കേട്ടുവോ, അന്നു്, ആ ദിവസം, ആ നിമിഷം ഞാൻ മേവാഡിനു വിരോധമായി ആയുധം ധരിച്ചു.

കല്യാണി— അങ്ങനെയാണെന്നിരിക്കട്ടെ.. എന്നാൽ ധമ്മത്തിന്റെ ഏതു സിദ്ധാന്തമനുസരിച്ചാണു് ഒ

രാളുടെ അപരാധത്തിനുവേണ്ടി ജാതിയെ മുഴുവൻ ന ശിപ്പിക്കുവാനവിടുന്നൊരുങ്ങിയതു?

മഹാബ—ഇതിലെന്താണു നിങ്ങൾക്കാശ്ചൎയ്യപ്പെടു വാനുള്ളതു? രാവണനെൻെറ ദുഷ്കൎമ്മം നിമിത്തം ലങ്ക മുഴു വൻ നശിച്ചുപോയില്ലേ? നിങ്ങളുടെ അച്ഛനു മുഗളന്മാ രോടു ദ്വേഷം മാത്രമല്ല ഉള്ളതു. സമസ്തഹിന്ദുക്കൾക്കും കൂടി മുസൽമാന്മാരോടെത്രമാത്രം ദ്വേഷമുണ്ടോ അതുമുഴു വൻ നിങ്ങളുടെ അച്ഛനൊരാൾ പ്രകടിപ്പിച്ചിട്ടുണ്ടു. ഞാൻ ഹിന്ദുക്കളോട് അവരുടെ ജാതിഗതമായ വിദ്വേ ഷത്തിനു പകരംവീട്ടുവാനാണു വന്നിട്ടുള്ളതു.

കല്യാണി—എന്നാൽ മുഗൾസേനാപതി! ജാത്യാ മു സൽമാനായവൻ ഈ പ്രതിക്രിയക്കൊരുങ്ങിക്കൊള്ളട്ടെ. ഹി ന്ദുക്കൾക്കു മുസൽമാന്മാരോടു ഈ ദ്വേഷമുണ്ടെന്നു മുൻകൂ ട്ടി അറിഞ്ഞുകൊണ്ടുതന്നെയാണോ അവിടുന്നു മുസൽമാ നായിത്തീൎന്നതു? നാഥ! അവിടുന്നു തന്നെയാണല്ലോ ഈ ദശ അവിടേയ്ക്കു വരുത്തിക്കൂട്ടിയതു? ഒരന്യായത്തിൻെറ പ്രതികാരമാണു ചെയ്യുന്നതെന്നു വൃഥാ വിചാരിച്ച് അ വിടുന്നെന്തിനു മനസ്സിനെ സമാധാനിപ്പിക്കുന്നു? അങ്ങ യിലുള്ള ഈ സ്വല്പം മുസൽമാൻഭാവമല്ല അങ്ങയെ ക്കൊണ്ട് ഈ പ്രവൃത്തി ചെയ്യിക്കുന്നതു; ആ അഹമ്മ തി—മഹാബത്ത്ഖാനെന്നഭാവം—തന്നെയാണവിടുത്തെ ക്കൊണ്ട് ഈ നിഷ്ഠുരകൃത്യങ്ങളനുഷ്ഠിപ്പിക്കുന്നതു.

മഹാബ—(അപവാരിതം) ഇതു ശരിയാണോ?

കല്യാണി— അവിടുന്നു ഒരു വ്യക്തിഗതമായ ദ്വേ ഷം നിമിത്തം മേവാഡിൻെറ നാശത്തിനായി മുതിൎന്നുവ

ല്ലോ! ഇതുതന്നെയോ അവിടുത്തെ ധൎമ്മം? ഇതുതന്നെയോ അവിടുത്തെ ശൌൎയ്യം? ഇതാണോ അവിടുത്തെ മനുഷ്യത്വം? ഹാ! ദൈവമേ? അവിടുന്നെന്താണീച്ചെയ്തതു? ഞാനിത്ര നാളുമാകാശത്തിൽ മണിമേട നിൎമ്മിക്കയായിരുന്നു; അവിടുന്നതു തട്ടിത്തകൎത്തു കളഞ്ഞുവല്ലോ!

മഹാബ—കല്യാണി,—

കല്യാണി—മതി! മതി! ഇപ്പോളെന്റെ മോഹം ഭഗ്നമായി. അവിടുന്നെന്റെ പ്രാണനാഥനും ഞാനവിടുത്തെ കളത്രവുമാണെന്നു ഞാൻ വിചാരിച്ചിരുന്നു. അതിനാൽ "ഞങ്ങളെ വേർപ്പെടുത്തുവാനാൎക്കു സാധിക്കും?" എന്നു് എനിക്കൊരഭിമാനമുണ്ടായിരുന്നു. ഇപ്പോളങ്ങനെയല്ല. അപാരമായൊരു സമുദ്രം നമ്മൾ രണ്ടുപേരുടേയും മദ്ധ്യത്തിൽ ഞാൻ കാണുന്നു. നമ്മുടെ നടുക്കു് എന്റെ ജ്യേഷ്ഠന്റെ ശവം വീണുകിടക്കുന്നു. പോരാ, അതിലും ഭയങ്കരമായി സഹോദരത്തിന്റെ രക്തവാഹിനി ഇതാ നമ്മുടെ മദ്ധ്യത്തിൽക്കൂടി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. നിഷ്ഠുര! കുലദ്രോഹി! രക്തപ്രിയ! മഹാഘാതക! ഉം! ഹാ! ദൈവമേ! ഹാ! വിധാതാവേ! ഇങ്ങനെയുള്ള ഈ നീചന്മാരുടെ, ഈ ഘാതകന്മാരുടെ, ഒരു പിടിയെച്ചിലിനായി പിച്ചയെടുക്കുന്ന യാചകന്മാരുടെ വികടാട്ടഹാസം കേൾക്കുമ്പോൾ പക്ഷേ എനിക്കങ്ങയിലുള്ള വിശ്വാസംകൂടി ഒടുവിൽ ഇല്ലാതായിപ്പോകുമോ?

(കല്യാണി പോകുന്നു. മഹാബത്ഖാനവിടെത്തന്നെ വിചാരമഗ്നനായി നില്ക്കുന്നു.)

---

# അഞ്ചാമങ്കം.

---

രംഗം ഒന്നു

സ്ഥാനം—ഉദയപുരത്തിലെ രാജധാനി. സമയം—രാത്രി.

(മാനസി തനിയേ ഇരുന്നു പാട്ടുന്നു.)

ആയിടക്കൊററവാക്കോതാ—നെനി-
ക്കായില്ല മൽപ്രാണപ്പൂൺപേ!
നിന്നിലെൻ പ്രേമത്തിന്നാഴ—മെത്ര-
യെന്നും കഴിഞ്ഞില്ലുരപ്പാൻ.
എങ്കിലും ചൊൽവാൻ മുതിന്നേ—നെന്നാ-
ലെൻഗളം ഗൽഗദമാന്നു.
വേപിച്ചുമൌനത്തെപ്പൂണ്ടു—പശ്ചാ-
ത്താപത്തിലന്നു ഞാനാണ്ടു.
ഏന്തിത്തുളുമ്പിയവാണി-ഹന്ത!
അന്തരംഗത്തിലമന്നു.
വാഗ്മലരൊന്നു വിടത്താൻ—മോഹ-
മുൻമുഖമാകിലും—തോററു.
കഷ്ടമെൻനെഞ്ഞുപിളന്നാ—ലതു
കാട്ടിത്തരാമായിരുന്നു.
നിന്നുടെ മോഹനമൂത്തി-യെൻെറ
മാനസരംഗേവിളങ്ങി.

(റാണ പ്രവേശിക്കുന്നു)

മാനസി—അച്ഛ! അവിടുന്നു യുദ്ധത്തിൽനിന്നു മടങ്ങിയോ?

റാണ—ഉവ്വ്.

മാനസി—എന്ത്? ഇതെന്താണ്? എന്തുസംഭവിച്ചു?

റാണ—അരുതു മിണ്ടാതിരിക്ക്. ഞാനതുലവും അനന്തവും ആശ്ചര്യജനകവുമായ കാഴ്ചകണ്ടു.

മാനസി—എന്താണു? യുദ്ധ—

റാണ—അല്ല മാനസി! ഇത്തവണ യുദ്ധംതന്നെയുണ്ടായില്ല. യുദ്ധക്ഷേത്രത്തിൽ ഒരു തീമഴ മാത്രമേ ഉണ്ടായുള്ളു. അതിൽ നമ്മുടെ സൈന്യം മുഴുവൻ ഭസ്മമാകയും ചെയ്തു.

മാനസി—എങ്ങനെ?

റാണ—എനിക്കൊന്നും മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. അതെന്തായിരുന്നുവെന്നും ഞാനറിയുന്നില്ല. അതു് ഇഹലോകത്തിലുള്ളതല്ലെന്നുതന്നെ തോന്നി. ഉൽകാവൃഷ്ടിയായിരിക്കണം. ഭയങ്കരമായ ഒരു ശാപം മൂർത്തിമത്തായിവന്നതാണോ എന്നു തോന്നി. കുറച്ചു നേരത്തേക്ക് എന്റെ കണ്ണുകളടഞ്ഞു. എന്റെ ഹൃൽകമ്പം പെട്ടന്നു മിന്നൽപോലെ ശരീരത്തിൽക്കൂടെ കടന്നു പോയോ എന്നു തോന്നി. എന്റെ തലചുററി. തൻേറടംവിട്ടു. കണ്ണു തുറന്നപ്പോളുറക്കമുണർന്നെഴുന്നേററതുപോലെ തോന്നി. ആ യുദ്ധഭൂമിയിൽ ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. നാലുപാടും ശവങ്ങളുടെ കൂട്ടം! ആഹാ! അതെന്തൊരു കാഴ്ചയായിരുന്നു!

മാനസി—അച്ഛ! അവിടുത്തെ മനസ്സു വല്ലാതെയിളകിയിരിക്കുന്നപോലെ തോന്നുന്നു. അച്ഛൻ കുറച്ചു നേരമിവിടെയിരിക്കു! ഞാൻ ശുശ്രൂഷിക്കാം.

റാണ—ആ ശ്മശാനത്തിൽ ഏകാകനായി സഞ്ചരിച്ചുകൊണ്ടിരുന്നു. ആരുമെന്നെ എതിർക്കാനില്ലായിരുന്നു.

മാനസി—ഈ യുദ്ധത്തിൽ തോററതായി വിചാരിക്കുന്നുവോ?

റാണ—തോററുവെന്നു വിചാരിച്ചാലും വിശേഷമൊന്നുമില്ല. യുദ്ധം ഒരു വാദവിഷയമല്ല. തോററുവെന്നു സമ്മതിക്കാത്തതുകൊണ്ടു ജയമുണ്ടാകുമോ? അതു സ്ഥൂലമാണു, കഠിനമാണു, പ്രത്യക്ഷസത്യവുമാണ്. എന്നാലവരെന്തുകൊണ്ടാണെന്നെ വധിക്കാഞ്ഞതെന്നാണെനിക്കു മനസ്സിലാവാത്തതു്. ആ ചുടലക്കാട്ടിൽ, "മഹാബത്തുഖാൻ!—മഹാബത്തുഖാൻ!" "ഗജസിംഹ!—ഗജസിംഹ!" എന്നു് ഉറക്കേ വിളിച്ചുകൊണ്ടു ഞാൻ സഞ്ചരിച്ചിരുന്നു. എന്നാലെൻെറ സമീപത്തേയ്ക്കു് ആരും വന്നില്ല. മാനസീ! ആരും വരാതിരിക്കാനുള്ള കാരണമെന്തെന്നു നിനക്കു പറയാൻ കഴിയുമോ?

മാനസി—അച്ഛ! അവിടുന്നു ക്ഷോഭിക്കരുതു.

റാണ—അതേ, വേറൊരു സംഗതിയുംകൂടി മനസ്സിലാവാത്തതുണ്ടു. മഹാബത്തുഖാനാകട്ടെ യുദ്ധത്തിൽ ജയിച്ചു. എന്നാലദ്ദേഹമെന്തുകൊണ്ടാണുദയപുരദുർഗ്ഗത്തിൽ അഭിമാനത്തോടുകൂടി പ്രവേശിക്കാത്തതെന്നാണു്. അദ്ദേഹം വന്നിട്ടു ദുർഗ്ഗത്തെ അധികാരപ്പെടുത്തണം. അതു മാത്രമേ ഇനി ബാക്കിയുള്ളൂ.

മാനസി—അച്ഛ! അവിടുന്നു യുദ്ധത്തിൽ തോററുതോററു. അതു പോട്ടെ; ഇനിയെന്തിനാ ദുഃഖിക്കുന്നു

ത്? യുദ്ധത്തിലേതെങ്കിലുമൊരു കക്ഷിക്കു തോൽവി കൂടാതെ കഴിയുമോ?

റാണ—മകളേ! നീ പറയുന്നതു വാസ്തവമാണു്. ഏതെങ്കിലുമൊരുഭാഗം തോൽക്കാതിരിക്കയില്ല. പിന്നെ ദുഃഖിക്കുന്നതെന്തിനു? ഇല്ല മാനസി! എനിക്കുമിതിൽ യാതൊരു ദുഃഖവുമില്ല. എന്നാലവർവന്നു് എന്തുകൊണ്ടെന്നെ വധിച്ചില്ല?

(റാണി പ്രവേശിക്കുന്നു)

റാണാ—(റാണിയോടു) ഇതാ വലിയൊരു സമസ്യ—നിങ്ങൾക്കതു പൂരിപ്പിക്കുവാൻ കഴിയുമോ?

റാണി—എന്താണു?

റാണ—അവരെന്താണെന്നെ വധിക്കാഞ്ഞതു?

(റാണി മാനസിയുടെ മുഖത്തു നോക്കുന്നു)

റാണ—കേൾക്കു, ആ ഗംഭീരമായ നിശയിൽ, ആ യുദ്ധഭൂമിയിൽ ആ ശവസമൂഹത്തിൽ ഞാനേകനായി നിന്നിരുന്നു. ഹാ! അതെന്തൊരു കാഴ്ചയായിരുന്നു! നിങ്ങൾക്കതിനെപ്പററി ഊഹിപ്പാൻപോലും സാധിക്കയില്ല. ഉപരിഭാഗത്തു്, ആകാശത്തിൽ അസംഖ്യനിശ്ചലതാരങ്ങൾ! താഴെ ഭൂതലത്തിൽ അസംഖ്യ ശവസമൂഹങ്ങൾ! അതിൻെറ രണ്ടിൻെറയും നടുക്കു യാതൊന്നുമില്ല. ഘോരമായ അന്ധകാരം! ഈ ലോകത്തോടെനിക്കു യാതൊരു ബന്ധവുമില്ലെന്നുതന്നെ തോന്നി. ഞാൻ മൃതനെപ്പോലെയൊ ജീവച്ഛവമെന്നപോലെയോ ആയിത്തീൎന്നു. ആ യുദ്ധഭൂമിയിൽ ഞാനെൻെറ വാളെടുത്തു വീശി. എന്നാലതിനു രാത്രിയിലെ കുളിർകാററിനെ മാത്രമേ ഭേദിക്കു

വാൻ സാധിച്ചുള്ളൂ. "മഹാബത്തു്!" എന്നു ഞാനുറക്കെ വിളിച്ചുനോക്കി. എന്നാലാദ്ധ്വനി നാലുദിക്കിലുമന്വേഷിച്ചു വൃഥാ മടങ്ങിവന്നു. ഇതിനുശേഷം, (സ്വരം താഴ്ന്നുപോകുന്നു.) ആ യുദ്ധഭൂമിയിൽ നാലുഭാഗത്തും ഞാനൊരുവട്ടം കണ്ണോടിച്ചു. അപ്പോൾ നമ്മുടെ സുവർണ്ണദേശം, ഏതോ വലിയ ഭൂകമ്പത്താൽ നഷ്ടഭ്രഷ്ടമായിക്കിടക്കുന്നതായി, ആ നക്ഷത്രങ്ങളുടെ പ്രകാശത്താൽ ഞാൻകണ്ടു. (കുറെക്കൂടി താഴ്ന്നസ്വരത്തിൽ) പിന്നെ ആ മഹാശ്മശാനത്തിലെ സ്വതന്ത്രനായ മന്ദമാരുതൻ മൃതന്മാരായ സൈനികന്മാരുടെ ശരീരത്തിൽനിന്നു വേർപെട്ട ആത്മബാഹുല്യംകൊണ്ടു കനത്തുപോയോ എന്നെനിക്കുതോന്നി. ഞാൻ വളരെ പരവശനായി ദീർഘമായൊന്നു നിശ്വസിച്ചു. ആ ശ്വാസവും ആകാശത്തിലേയ്ക്കുയരാതെ കനംകൊണ്ടു കീഴ്പോട്ടുതന്നെ വീണു. അപ്പോളത്രമാത്രമിരുട്ടുണ്ടായിരുന്നില്ലെങ്കിൽ അതിനെത്തിരഞ്ഞാൽ നിശ്ചയമായും കണ്ടുകിട്ടുമായിരുന്നു.

റാണി—വരേണ്ടതു വന്നുകഴിഞ്ഞു. ഇനി വിചാരിച്ചിട്ടെന്തു ഫലം? മുമ്പുതന്നെ ഞാൻ പറഞ്ഞിട്ടില്ലേ?

റാണ—അതേ നിങ്ങൾ പറഞ്ഞതു ശരിയായിരുന്നു. മേവാഡു മരിച്ചു. ഞാനതു നോക്കിക്കൊണ്ടു നില്ക്കയും ചെയ്തു. ഇതാ തോളിലേററിക്കൊണ്ടു വന്നിരിക്കുന്നു. ഇതാ കണ്ടോളൂ.

---

രംഗം രണ്ടു.

സ്ഥാനം—മേവാഡിലെ അന്തഃപുരത്തിനകത്തു ഒരു ചെറിയവഴി. സമയം—രാത്രി

(രണ്ടു ദാസികൾ സംസാരിച്ചുകൊണ്ടു വരുന്നു)

ഒന്നാമത്തെ ദാസി—കഷ്ടം! വൃദ്ധനായ ഗോവിന്ദസിംഹന്റെ ദുഃഖത്തിനവസാനമില്ല. ആ സാധുവിന്നു ഒരേഒരു മകനേ ഉണ്ടായിരുന്നുള്ളു.

രണ്ടാമത്തെ ദാ—അതെന്തെങ്കിലുമാകട്ടെ, എന്നാൽ ആ ചാരണീറാണി ആ ശവമെന്തിനാ ഗോവിന്ദസിംഹന്റെ വീട്ടിലേക്കു കൊണ്ടുവന്നു?

ഒന്നാമ—അവരുടെ എല്ലാ പ്രവൃത്തികളും ഇതുപോലെ അൎത്ഥമില്ലാത്തതാണു. അവൎക്കു വേറെ ജോലി ഒന്നും ഇല്ലെന്നാ തോന്നുന്നേ. ആളുകളവിടെ വളരെ കൂടീട്ടുണ്ടോ?

രണ്ടാമ—ഓഹോ! മുററം നിറഞ്ഞിരിക്കുന്നു. ഗോവിന്ദസിംഹൻ വീട്ടിലില്ല. ചാരണീറാണിയുടെ മകൻ അരുണസിംഹൻ അദ്ദേഹത്തെ വിളിക്കാൻ പോയിട്ടുണ്ടു. ആ മുററത്തു ശവത്തിന്റെ അടുത്തു റാണി തനിച്ചാ നിക്കണേ. മറേറാരൊക്കെ ദൂരെയാണു.

ഒന്നാമ—ഇരുട്ടത്തോ?

രണ്ടാമ—ഇരുട്ടത്തുതന്നെയായിരുന്നു. എന്നാൽ ദൂരെ ഒരു മുറിയിൽ വിളക്കു മങ്ങിമങ്ങിക്കത്തുന്നുണ്ടായിരുന്നു. ഇതാരാ?

ഒന്നാമ—എവിടെ?

രണ്ടാമ—അതാ കാണുന്നില്ലേ?

ഒന്നാമ—അവർ രാജകുമാരിയാണ്. എന്തൊരു കഥ! കണ്ണുരണ്ടും കുണ്ടിൽ പോയിരിക്കുന്നു. വസ്ത്രത്തിന്റെ കോൺതല മണ്ണിലിഴഞ്ഞുകൊണ്ടിരിക്കുന്നു. കൈരണ്ടും ചുരുട്ടിപ്പിടിച്ചിരിക്കുന്നു.

രണ്ടാമ—അതാ, അവരിങ്ങോട്ടുതന്നെ വരുന്നു. ആട്ടെ, നമുക്കു പോകാം.

(രണ്ടുപേരും ഒരുവശത്തുകൂടെ പോകുന്നു. മറുവശത്തുകൂടെ മാനസി പ്രവേശിക്കുന്നു.)

മാനസി—പോയി! അജയനും എന്നെന്നേക്കുമായിപ്പോയി! എന്നെ കണ്ടില്ല, ഒന്നും പറഞ്ഞില്ല, പോയി. അത്രമാത്രം. ഇതു വാസ്തവമാണോ? അയ്യോ! എന്റെ തല ചുററുന്നു. മഞ്ഞനിറത്തിലുള്ള രൂപങ്ങൾ ഭൂമിയിൽനിന്നു പൊങ്ങി ആകാശത്തിൽചെന്നു ലയിച്ചു പോകുന്നതായി കാണുന്നു. ശരീരത്തിൽനിന്നും എന്തോ ഒരു പ്രഭാതരളം പുറപ്പെട്ടുകൊണ്ടിരിക്കുന്നു. തലക്കുമീതെനിന്നും ആകാശം നീങ്ങിപ്പോയി. കാൽചുവട്ടിൽ ഭൂമി ഉയന്നുവരുന്നു. ആയ്യോ! ഞാനെവിടെ? (കുറെനേരം മിണ്ടാതെ നിന്നിട്ടുവീണ്ടും പതുക്കെപ്പറയുന്നു.) ഞാൻ വളരെ നിഷ്ഠുരയാണു. ഞാനൊരിക്കലും ഒരു വാക്കുപോലും കൊടുത്തിട്ടില്ല. എന്റെ അനുകമ്പാലേശത്തെ യാചിച്ചു ദയനീയമായി എന്നെനോക്കി എന്റെ കരുണാദൃഷ്ടിക്കുമാത്രം പ്രാണൻ ത്യജിക്കുവാനജയനൊരുങ്ങിക്കൊണ്ടിരുന്ന ആ സമയത്തുപോലും ഞാൻ വിട്ടുപറഞ്ഞില്ലല്ലൊ! അതുതന്നെയാണെന്റെ അജയനെന്നോടു കലഹിച്ചു പൊയ്ക്കളഞ്ഞതു്. എന്റെ ആ അഭിമാനത്തെ ചവിട്ടി

ത്തേച്ചുകളഞ്ഞിട്ടാണദ്ദേഹം യാത്രയായതു. അജയ! നി ങ്ങളുടെ പാദങ്ങളിൽ കിടന്നുരുളുവാൻ ഞാനിന്നാഗ്രഹി ക്കുന്നു. എന്റെ ഹൃദയം പിളൎന്നു നിങ്ങളെ കാണിക്കു വാൻ ഞാനിന്നാശിക്കുന്നു. എന്നാൽ കഷ്ടം! അതിനു ള്ള അവസരം പൊയ്പ്പോയല്ലോ!

---

## രംഗം മൂന്നു്.

സ്ഥാനം — ഗോവിന്ദസിംഹന്റെ ഗൃഹാങ്കണം. സ മയം—രാത്രി.

(കാറ്റു വളരെ ശക്തിയോടെ അടിക്കുന്നു. അജയ സിംഹന്റെ മൃതശരീരം കിടക്കുന്നു. അരികെ സത്യവതി യും എടുപ്പാനുള്ള നാലുപേരും നില്ക്കുന്നു. ഗോവിന്ദസിം ഹൻ കണ്ണെടുക്കാതെ ശവത്തിന്റെ നേരെ നോക്കി ക്കൊണ്ടിരിക്കുന്നു.)

ഗോവിന്ദ—ഇതെന്റെ പുത്രനജയന്റെ മൃതശരീ രംതന്നെയാണല്ലോ. സത്യവതി! നിങ്ങൾക്കിതെവിടെനി ന്നു കിട്ടി?

സത്യവ—വഴിയരികേനിന്നു.

ഗോവിന്ദ—ഇവനെങ്ങനെ മരിച്ചു?

സത്യവ—സമീപത്തു ചിലർ നിന്നിരുന്നു. അവരോടു ചോദിച്ചപ്പോളിങ്ങനെയാണവർ പറഞ്ഞതു. മഹമ്മ ത്തുഖാന്റെ ഭടന്മാർ സാധുക്കളായ ഗ്രാമീണരെ വേട്ടയാ ടുകയായിരുന്നു. അജയനവരെ രക്ഷിപ്പാൻ ചെന്നപ്പോൾ

ഭടന്മാരെയാളെക്കൊന്നിട്ടു കല്യാണിയെ പിടിച്ചുകൊണ്ടു പോയി.

ഗോവിന്ദ—മകനേ! അജയ! നീയെനിക്കു മാപ്പു ചോദിക്കാൻപോലുമവസരം തന്നില്ലല്ലോ? ഞാൻ ക്രോധത്താലന്ധനായിരുന്നു. അതുകൊണ്ടുതന്നെയാണു നീ വീട്ടുവിട്ടുപോയതു. ഞാനൊന്നും പറഞ്ഞില്ലല്ലോ! ഞാനെന്തുകൊണ്ടു തിരികേ വിളിച്ചില്ല? എന്തിനു ഞാൻ പോകുവാനനുവദിച്ചു? അയ്യോ! മകനേ! അജയ! എനിക്കു പ്രാണനേക്കാൾ പ്രിയതരനായ അജയ! നീ മാപ്പു ചോദിക്കാനുള്ള അവസരംപോലും തന്നില്ലല്ലോ? ഇതു അഭിമാനമോ! ഇതു കാലുഷ്യമോ! വൃദ്ധനായ അച്ഛനല്ലേ ഇവൻ? അജയ!

സത്യവ—ഗോവിന്ദസിംഹ! ഇതിൽ ദുഃഖിക്കുന്നതെന്തിനു! സാധുസംരക്ഷണത്തിനാണ് അജയൻ പ്രാണനുപേക്ഷിച്ചതു.

ഗോവിന്ദ—അതേ സത്യവതി! നിങ്ങൾ പറയുന്നതു ശരിയാണ്. അജയൻ സാധുക്കളെ രക്ഷിപ്പാൻ തന്നെയാണ് തന്റെ ജീവനുപേക്ഷിച്ചതു്. അശരണന്മാരുടെ സഹായത്തിനുവേണ്ടിയാണു പ്രാണൻ വെടിഞ്ഞതു. പിന്നെയെന്തിനു ദുഃഖിക്കുന്നു? ചെല്ലു, ശവസംസ്കാരം വിധിപോലെ ചെയ്യിക്കു.

(ഗോവിന്ദസിംഹൻ ശവത്തിന്റെ മുഖം മൂടുന്നു. എടുക്കാനുള്ളവർ ശവമെടുക്കാൻ ഭാവിക്കുന്നു)

ഗോവിന്ദ—വരട്ടെ, ഞാനൊരിക്കൽക്കൂടി നോക്കു

ട്ടെ. അയ്യോ! എന്റെ സർവ്വസ്വമേ! വൃദ്ധന്റെ ബലമേ! അന്ധന്റെ ആശ്രയദണ്ഡമേ! എന്റെ ഓമന മകനേ! ഒരു പ്രാവശ്യം—ഇല്ല, ഇല്ല. ഞാനെന്തിനു ദുഃഖിക്കുന്നു? സത്യവതി! അജയൻ പാവങ്ങളെ രക്ഷിപ്പാനാണു തന്റെ പ്രാണനുപേക്ഷിച്ചതെന്നു നിങ്ങൾ പറഞ്ഞതു പരമാർത്ഥമാണു. മേവാഡുഭൂവേ! രാക്ഷസി! ഇത്ര വളരെ പ്രാണങ്ങൾ ഭക്ഷിച്ചിട്ടും നിന്റെ കുക്ഷി നിറഞ്ഞില്ലേ? നീയാകട്ടെ നശിക്കാനൊരുങ്ങി. എന്നാൽ മറ്റുള്ളവരേയുംകൂടെ തിന്നൊടുക്കാതെ പോവില്ലെന്നാണു തോന്നുന്നതു. ഹാ! കഷ്ടം! എന്റെ സുവർണ്ണപ്രപഞ്ചം നശിച്ചു—ഇല്ല, ഇല്ല. എന്റെ അജയൻ മരിച്ചുവെന്നാരാണു പറയുന്നതു? ഇല്ല, അവൻ മരിച്ചിട്ടില്ല. നോക്കു, ഇതാ അവനെന്റെ നേരെത്തന്നെ നോക്കുന്നു! ഇപ്പോഴും ജീവനുണ്ടു്. അജയ! അജയ!

(ഗോവിന്ദസിംഹൻ അജയന്റെ ശവത്തിന്റെ സമീപത്തേക്കു ചെല്ലുന്നു. മദ്ധ്യേ സത്യവതി ചെന്നുനില്ക്കുന്നു)

സത്യവ—ഗോവിന്ദസിംഹ! വ്യസനത്താൽ ഭ്രാന്തനാവരുതു. നിങ്ങളുടെ പുത്രൻ സംസാരത്തിലില്ല.

ഗോവിന്ദ—ഇല്ലേ? എന്റെ മകനില്ലേ? അതു ശരിയാണോ? എനിക്കു മറവി വന്നുപോകുന്നു. അജയ! അജയ! എന്റെ സർവ്വസ്വമേ! അജയ! (മുഖംമൂടുന്നു)

സത്യവ—ഗോവിന്ദസിംഹ! നിങ്ങൾ വീരനാണല്ലോ? പുത്രശോകത്താലിത്ര അധീരനാകുന്നതു നിങ്ങൾക്കു യോഗ്യമല്ല.

ഗോവിന്ദ—സത്യവതി, നിങ്ങളെന്തു പറയുന്നു?

തെല്ലുകൂടി ഉറക്കേ പറയൂ. എനിക്കു കേൾക്കാനില്ല. എന്റെ മനസ്സിൽ ഭയങ്കരമായ കൊടുങ്കാററടിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടെനിക്കൊന്നും കേൾക്കാൻ കഴിയുന്നില്ല. ഓഹോ! ഹോ! ഹോ!

(കൈരണ്ടും മാറത്തുവെക്കുന്നു)

(കല്യാണി പ്രവേശിക്കുന്നു)

കല്യാണി—അച്ഛ! അച്ഛ!

ഗോവിന്ദ—ആരാ വിളിക്കുന്നതു? കല്യാണിയോ? സർവ്വസംഹാരിണി! നോക്ക്! നിന്റെ പ്രവൃത്തിയുടെ ഫലം! രാക്ഷസി! എന്റെ അജയനെ കൊന്നതു നീ തന്നെയാണ്. അവനെ എനിക്കു കൊണ്ടുവന്നു താ.

കല്യാണി—അയ്യോ! ജ്യേഷ്ഠ! ജ്യേഷ്ഠ! (അജയന്റെ മൃതശരീരത്തെ കെട്ടിപ്പിടിക്കുന്നു.)

ഗോവിന്ദ—പോ, ദൂരെ പോ. എന്റെ അജയനെ തൊടരുതു. മാറിപ്പോ, പിശാചേ!

(ഗോവിന്ദസിംഹൻ കല്യാണിയുടെ കൈതട്ടുന്നു.)

കല്യാണി—(എഴുനേററിട്ടു) അച്ഛ! ഞാൻ വാസ്തവത്തിൽ പിശാചുതന്നെയാണ്. എന്നെ കൊന്നുകളയണേ! എനിക്കാരാണു കല്യാണിയെന്നു പേരിട്ടതു? അച്ഛ! ഞാനവിടുത്തെ ഗൃഹത്തിൽ കല്യാണനാശത്തിന്റെ ശിഖയാണു—മേവാഡിനു ധൂമകേതുവാണു—ഭൂമിക്കു സർവ്വനാശകാരിണിയാണ്. എന്നെ കൊന്നുകളയണേ! ഈ സർവ്വസംഹാരിണിയെ ലോകത്തിൽനിന്നും ദൂരെയാക്കണേ! എന്നാലവിടേയ്ക്കു സർവ്വവും സാധിക്കും. എന്നെ കൊന്നുകളയണേ! കൊന്നുകളയണേ!

(ഗോവിന്ദസിംഹൻെറ മുമ്പിൽ തലകുനിച്ചിരിക്കുന്നു.)

ഗോവിന്ദ—എൻെറ ഹൃദയത്തിലെന്തെല്ലാം നടന്നുകൊണ്ടിരിക്കുന്നു! നരകത്തിലെ തീയോ! പിശാചിൻെറ നൃത്യമൊ! എനിക്കൊന്നും സഹിപ്പാൻ വയ്യ! ജഗദീശ! എനിക്കു സഹിക്കവെയ്യ!

സത്യവ—ഗോവിന്ദസിംഹ! ദുഃഖത്താൽ ഭീരുവായി ഭവിക്കരുതു. താങ്കളുടെ പുത്രൻെറ ശവസംസ്കാരകർമ്മം അഭിമാനത്തോടെ അനുഷ്ഠിക്കുക. താങ്കളുടെ പുത്രൻ സാധുസംരക്ഷണത്തിനാണു ജീവനുപേക്ഷിച്ചതു.

ഗോവിന്ദ—സത്യംതന്നെയോ! നിങ്ങൾ പറയുന്നതു സത്യംതന്നെയോ! എൻെറ പുത്രൻ സാധുക്കൾക്കുവേണ്ടി പ്രാണനുപേക്ഷിച്ചു. ഞാനിനി ദുഃഖിക്കില്ല. മകളേ! എനിക്കു മാപ്പുതരു. ഇതെനിക്കു അഭിമാനകരമായ ഒരു സംഗതിയാണ്. എന്നാൽ—(കരഞ്ഞുകൊണ്ടു) സത്യവതി! ഞാനിപ്പോൾ വളരെ വൃദ്ധനായല്ലൊ!—തീരെ വൃദ്ധനായല്ലൊ!

കല്യാണി—അച്ഛ!

ഗോവിന്ദ—(ഇടറുന്ന സ്വരത്തോടെ) വരു മകളേ! കല്യാണി! എൻെറ മടിയിലിരിക്കു. എന്നാൽ വീട്ടിൽനിന്നു നിഷ്കാസിതയും, ഭർത്താവിനാൽ പരിത്യക്തയും, മാതൃഹീനയും ഭാഗ്യഹീനയുമായ മകളേ! വരു; ഞാനൊരു സതീരത്നത്തെ അപമാനിച്ചതുകൊണ്ടാണു ദൈവം ഈ ശിക്ഷയെനിക്കുതന്നതു. ചെല്ല, നിങ്ങളെല്ലാവരുംകൂടി മൃതശരീരത്തിൻെറ ദാഹകർമ്മം നടത്തുവിൻ!

(ആളുകൾ ശവമെടുക്കുവാൻ ഭാവിക്കുന്നു. ഇതിനിട

ടയിൽ രാജകുമാരി അവിടെ പ്രവേശിക്കുന്നു. കുമാരിയുടെ മുടിയഴിഞ്ഞും വസ്ത്രങ്ങളുലഞ്ഞും കിടക്കുന്നു)

മാനസി—വരട്ടെ, ഞാനുമൊന്നു നോക്കിക്കോട്ടെ.

സത്യവ—ആര്? രാജകുമാരിയോ?

മാനസി—അജയ! പ്രിയതമ! എൻെറ ജീവിതസർവ്വസ്വമേ! എൻെറ പ്രാണനാഥ!

സത്യവ— ഇതെന്താണു രാജകുമാരി? നിങ്ങളുടെ പ്രാണനാഥനോ?

മാനസി—കൊള്ളാം. എന്നാലിതെല്ലാവരും കേൾക്കട്ടെ. ഈ വത്തമാനം ഞാനിന്നുവരെ ആരോടും പറഞ്ഞിട്ടില്ല. എന്നാലിതാ പറയുന്നു. അജയസിംഹനെ ഞാൻ വിവാഹം കഴിച്ചിരുന്നു. എന്നാലീസംഗതി യാതൊരാളുമറിഞ്ഞിട്ടില്ല—ഇങ്ങേ അററം ഞാൻ തന്നേയും അറിഞ്ഞിരുന്നില്ല. നിശ്ശബ്ദമായി, യാതൊരാളുടേയും അറിവുകൂടാതെ, ആത്മാവ ആത്മാവോടു ചേൎന്നാണ് ഈ വിവാഹം നടന്നിട്ടുള്ളത്. പ്രിയതമ! എവിടെപ്പോയി? നോക്കു, ഞാനിതാ വന്നിരിക്കുന്നു. ഞാനിന്ന് അങ്ങയുടെ അന്നത്തെ പ്രഗത്ഭയായ ഗുരുവല്ല. അങ്ങയുടെ ദയാമയിയായ രാജകുമാരിയുമല്ല. അങ്ങയുടെ പ്രേമത്തെ ഭിക്ഷയാചിക്കുന്ന ഒരു കേവലയാചകിയും ദുർബ്ബലയുമാണിന്നു ഞാൻ. ഞാനിന്നു കേവലഭിക്ഷക്കാരിയേക്കാൾ ദീനദീനയാണ്. അജയ! എൻെറ സ്നേഹം അങ്ങയോടിതുവരെ വെളിപ്പെടുത്തിയില്ല. ഇങ്ങനെ വന്നുകൂടുമെന്നു ഞാനറിഞ്ഞിരുന്നില്ല. എനിക്കു മാപ്പുതരേണമേ!

സത്യവ—കഷ്ടം! രാജകുമാരിപോലും ശോകത്താലു

ന്തയായിരിപ്പായല്ലോ! മാനസീ! സമാധാനപ്പെടു. ആ ത്മത്രാണത്തിനുവേണ്ടിയാണജയൻ പ്രാണൻ ബലികഴി ച്ചതു.

മാനസി—നിങ്ങൾ പറയുന്നതു സത്യമാണ്. ഇ ങ്ങനെതന്നെയാണു പ്രാണൻ പരിത്യജിക്കേണ്ടതു്. എ ന്റെ പ്രിയശിഷ്യ! ഇന്നാണു നിന്റെ ഗുരുപദം സ്വീകരി ച്ചിരിക്കുന്നു. അവന്റെയുടെ അഭിമാനത്തിന്റെ കിരണങ്ങൾ പരലോകത്തിൽ പരന്നു ഭൂമിയിലേക്കു വഴിഞ്ഞു പ്രവഹി ച്ചുകൊണ്ടിരിക്കുന്നു. മരിക്കയാണെങ്കിൽ ഇങ്ങനെതന്നെ മരിക്കണം. വൃദ്ധനായ ഗോവിന്ദസിംഹ! ഇപ്രകാ രമുള്ള പുത്രന്റെ പിതാവാകുന്ന നിലയിൽ അഭിമാനിക്കുവാൻ സാ ധ്യമായതിനാൽ ഭവാൻ ധന്യനാണ്. ഇപ്രകാരമുള്ള പ തിയെ സമ്പാദിച്ചതിനാൽ ഞാനും ധന്യയാണു. ഗോവി ന്ദസിംഹ! ഇതു നമുക്ക് അഭിമാനത്തിനുള്ള സമയമാണു, ദുഃഖത്തിനുള്ളതല്ല.

ഗോവിന്ദ— (വരണ്ട കണ്ഠത്തോടെ) രാജകുമാരി! അജയൻ പ്രാണൻ പരിത്യജിച്ചതു ദീനന്മാരുടെ രക്ഷ ണത്തിനാണു. ദുഃഖിക്കുന്നതെന്തിനു? (താഴ്ന്നസ്വര ത്തിൽ) അജയൻ സ്വദേശത്തിനുവേണ്ടി (പിന്നീടദ്ദേഹ ത്തിനു മിണ്ടുവാൻ സാധിക്കുന്നില്ല. അദ്ദേഹം ചുമരിൽ വലത്തു കയ്യൂന്നി അതിന്മേൽതലചായ്ച്ചിരിക്കുന്നു. കര ഞ്ഞുകരഞ്ഞു തേങ്ങൽ വന്നുപോകുന്നു)

മാനസി—വ്യർത്ഥം! വ്യർത്ഥം! വ്യർത്ഥം! മനസ്സിൽനി ന്നും ശോകമാകുന്ന ദീർഘശ്വാസമുതിരവിച്ചു സകല ദമാ

ധനത്തെയുമാച്ഛാദനം ചെയ്യുന്നു. സഹിക്കവയ്യ! അജയ! അജയ!—

കല്യാണി—എന്തെല്ലാമാണു വന്നു സംഭവിക്കുന്നതു? ഒന്നും മനസ്സിലാകുന്നില്ലല്ലോ! ഇതു സ്വർഗ്ഗമോ ഭൂലോകമോ? ഇവർ ദേവന്മാരോ മനുഷ്യരോ? ഇതു ജീവിതമോ മൃത്യുവോ? ഞാനാര്? ഊഃ (മൂർച്ഛിച്ചുവീഴുന്നു.)

സത്യവ—കല്യാണി! കല്യാണി!

ഗോവിന്ദ—മകൾ മരിക്കാറായി, മരിക്കട്ടെ. നമുക്കെല്ലാവർക്കും ഒരുമിച്ചുപോകാം— പുത്രൻ, പുത്രി, ഞാൻ, മേവാഡ് എല്ലാം ഒരുമിച്ചുതന്നെപോകാം. പുത്രൻ പോയല്ലോ. പുത്രിയുംപോയി. ഈ മേവാഡ്—എൻെറ പ്രിയപ്പെട്ട മേവാഡ്—അതും അതാ മുങ്ങിക്കൊണ്ടിരിക്കുന്നു. മുങ്ങിക്കൊണ്ടിരിക്കുന്നു— അതാ മുങ്ങി! പോകട്ടെ, എല്ലാം പോകട്ടെ!

(ഭ്രാന്തനെപ്പോലെ അവിടെനിന്നും ഓടിപ്പോകുന്നു)

---

## രംഗം നാല്.

സ്ഥാനം—മേവാഡിലെ ഒരു മലയിടുക്കിൽ മഹാബത്തുഖാൻെറ കൂടാരം. സമയം—സന്ധ്യ

(മഹാബത്തുഖാൻ പുറത്തുനിന്നുകൊണ്ടു പശ്ചിമാപരിയസ്തമിക്കുന്ന സൂര്യനെ നോക്കിനില്ക്കുന്നു)

മഹാബ—പോകട്ടെ, അസ്തമയമായി—

(മഹാരാജാ ഗജസിംഹൻ പ്രവേശിക്കുന്നു)

ഗജ—ഖാൻസാഹിബേ!

മഹാ—മഹാരാജാവേ! വരു.

ഗജ—താങ്കൾ ജയം നേടിയെല്ലാം, എന്നാൽ സൈന്യങ്ങളോടുകൂടി എന്തുകൊണ്ടാണു ദുൎഗ്ഗത്തിൽ പ്രവേശിക്കാഞ്ഞതു?

മഹാബ—അവിടുന്നതിന്റെ കാരണമന്വേഷിക്കയാണോ?

ഗജ—അല്ലാ, ഞാനങ്ങനെ ചോദിച്ചുവെന്നു മാത്രമേയുള്ളു. മഹാബത്തുഖാൻ! ഇത്തവണ മേവാഡിലെ സ്ത്രീകളും ആയുധം ധരിച്ചിരിക്കുന്നതായി കേട്ടുവല്ലോ.

മഹാബ—സ്ത്രീകളായുധമെടുക്കയോ? സ്ത്രീകൾ?

ഗജ—അതേ, സ്ത്രീകൾ. നോക്കു, ഒരു പക്ഷേ ഇങ്ങനെ യുദ്ധംചെയ്യേ? ഇത്തവണത്തെ ഈ സമരത്തിൽ കുറേ കമനീയതയുമുണ്ടാകും. ഞാനും ഈ യുദ്ധത്തിനു പോകാൻ തീൎച്ചയാക്കി.

മഹാബ—മഹാരാജാവേ! അവിടുന്നു രാജപുത്രനായിരുന്നിട്ടുകൂടി രാജപുത്രസ്ത്രീകളെപ്പററി ഇങ്ങനെ പരിഹസിക്കുന്നുവല്ലോ. വാസ്തവത്തിൽ അവിടുന്നു രാജപുത്രനാണോ? അല്ല

ഗജ—ഖാൻസാഹിബേ!

മഹാബ—മതി, മതി. പോയ്ക്കോളു. അവിടുത്തെ ഈ സാമൎത്ഥ്യം അവിടുത്തെ രാജ്യത്തിനുവേണ്ടി സൂക്ഷിച്ചുവെക്കേണമേ. വല്ലപ്പോഴും പ്രയോജനമുണ്ടായേക്കാം.

(ഗജസിംഹൻ പോകുന്നു)

മഹാബ—ഈ മഹാത്മാക്കളൊക്കെത്തന്നെയല്ലേ ഹിന്ദുധൎമ്മത്തിന്റെ പതാക പാറിക്കുന്നവർ! അല്ലയോ

ഹിന്ദുക്കളെ! നിങ്ങളൊക്കെക്കൂടി നിങ്ങളുടെ രാജ്യത്തെ നശിപ്പിച്ചുകളഞ്ഞിരിക്കുന്നു; എന്നാലതോടുകൂടി നിങ്ങളുടെ മനുഷ്യത്വത്തെയും നിങ്ങൾ പോഷിപ്പിച്ചുവല്ലോ!

(ഒരു ഭടൻ വരുന്നു.)

മഹാബ—എന്താ വിശേഷം?

ഭടൻ—രാജകുമാരൻ തിരുമനസ്സുകൊണ്ടു സൈന്യത്തോടുകൂടിയെഴുന്നള്ളിയിരിക്കുന്നു.

മഹാബ—വന്നിട്ടുണ്ടോ? നന്നായി, പൊയ്ക്കൊള്ളൂ.

(ഭടൻ പോകുന്നു)

മഹാബ—ഇപ്പോൾ സൈന്യത്തെയും കൊണ്ടു വരേണ്ടുന്ന ആവശ്യമുണ്ടായിരുന്നില്ലല്ലോ. മേവാഡിൻെറ കഥ ഞാൻതന്നെ കഴിച്ചുവെച്ചിരുന്നു. എന്നാൽ സൈന്യത്തോടുംകൂടി ഉദയപുരത്തിൽ പ്രവേശിക്കുവാനാഗ്രഹിച്ചിരുന്നില്ല. ആ പ്രവൃത്തി രാജകുമാരൻ—ഒരു മുഗളൻതന്നെ നടത്തിക്കൊള്ളട്ടെ. എൻെറ പ്രവൃത്തി ഇവിടെ അവസാനിച്ചിരിക്കുന്നു.

(ഗോവിന്ദസിംഹൻ പ്രവേശിക്കുന്നു.)

മഹാബ—താങ്കളാരാണ്?

ഗോവിന്ദ—ഞാൻ മേവാഡിലെ ഒരു സേനാപതിയാണ്.

മഹാബ—ഇവിടെയെന്തിനു വന്നു?

ഗോവിന്ദ—പറയാം ഞാനൊന്നാശ്വസിക്കട്ടെ.

മഹാബ—റാണാ അമരസിംഹൻ സന്ധിചെയ്യാൻ വേണ്ടി താങ്കളെ അയച്ചിരിക്കയാണോ?

ഗോവിന്ദ—അപ്രകാരമുണ്ടാകുന്നതിനു മുമ്പിൽ എ ന്റെ തലയിലിടിവീഴട്ടെ.

മഹാബ—എന്നാൽ പിന്നെ താങ്കൾക്കെന്താവേ ണ്ടത്?

ഗോവിന്ദ—എനിക്കു മരിക്കണം. ഞാൻ വളരെ വൃദ്ധനായി. എനിക്കിപ്പോൾ മരിക്കണം. യുദ്ധംചെയ്തു കൊണ്ടുതന്നെ മരിക്കണം. എന്നാൽ വല്ലസാധാരണ ക്കാരോടായാൽ പോരാ. നിങ്ങളുടെ കൈകൊണ്ടു മരി ക്കണം. നിങ്ങളോടു പടവെട്ടി ഞാൻ മരിക്കും.

മഹാബ—താങ്കൾക്കു ഭ്രാന്തില്ലേ?

ഗോവിന്ദ—അല്ല മഹാബത്തു! ഞാൻ ഭ്രാന്തന ല്ല. ദ്വന്ദ്വയുദ്ധം ചെയ്തു ഞാൻ നിങ്ങളെ കൊല്ലാനാ ണു വന്നിട്ടുള്ളതെന്നു നിങ്ങൾ വിചാരിച്ചേക്കാം—ഹാ ദൈവമേ! എനിയ്ക്കിപ്പോളത്രയും ശക്തിയുണ്ടായിരുന്നെ ങ്കിൽ! ഇല്ല മഹാബത്തുഖാൻ! ഇന്നു ദ്വന്ദ്വയുദ്ധത്തിൽ നിങ്ങളെ ജയിക്കുവാൻ സാധിക്കില്ലെന്നെനിക്കറിയാം. എന്നാലെനിക്കു മരിക്കുവാൻ കഴിയും. അതു നിങ്ങളുടെ കൈകൊണ്ടു വേണം.

മഹാബ—ഇതെന്താശ്ചര്യം!

ഗോവിന്ദ—ഇതിലാശ്ചര്യപ്പെടുവാനൊന്നുമില്ല. പ രേതനായ റാണാ പ്രതാപസിംഹന്റെ കൂടെ താമസി ച്ചിരുന്ന കാലത്തു ഞാൻ ചുരുങ്ങിയതു് അമ്പതു യുദ്ധ ങ്ങൾ നടത്തീട്ടുണ്ടു്. എന്റെ ശരീരത്തിൽ വെട്ടേററ വ ടുക്കളെണ്ണിയാലൊടുങ്ങില്ല. ഒടുക്കത്തെ വ്രണം നിങ്ങളു ടെ വാളുകൊണ്ടായിരിക്കണമെന്നാണെന്റെ മോഹം.

മഹാബ—ഇതുകൊണ്ടു തങ്ങൾക്കെന്താണൊരു ലാഭം?

ഗോവിന്ദ—ലാഭമോ? ഇതിൽ വേറെ വിശേഷമൊന്നുമില്ല. എന്നാൽ നിങ്ങൾ ധൎമ്മത്താൽ മുസൽമാനായിത്തീൎന്നുവെങ്കിലും ജാതിയാൽ ഹിന്ദുവാണല്ലൊ. വിശേഷിച്ചും റാണാ പ്രതാപസിംഹന്റെ സഹോദരപുത്രനുമാണല്ലൊ. അതിനാൽ നിങ്ങളുടെ കൈകൊണ്ടു മരിക്കുന്നതിൽ കുറച്ചൊരു മാനമുണ്ടു.

മഹാബ—അങ്ങുന്നു സലൂംബർ രാജാ ഗോവിന്ദസിംഹനോ?

ഗോവിന്ദ—ഹാ! ഹാ! ഹാ! മനസ്സിലാക്കിയോ മഹാബത്തുഖാൻ! നിങ്ങളുടെ കൈകൊണ്ടു ഞാൻ മരിക്കാനാഗ്രഹിക്കുന്നുവെന്നു പറഞ്ഞതിന്റെ താല്പൎയ്യമിപ്പോൾ മനസ്സിലായോ? മഹാബത്തുഖാൻ! നിങ്ങളിന്നു മേവാഡിനെ ജയിച്ചിരിക്കുന്നു. മേവാഡിനെ ധ്വംസനം ചെയ്തിരിക്കുന്നു. എന്നാലുദയപുരം ദുൎഗ്ഗത്തിൽ പ്രവേശിക്കാൻ നിങ്ങളെ ഞാനനുവദിക്കയില്ല. ഇപ്പോൾ മേവാഡിൽ സൈന്യമില്ല. ഇനി നിങ്ങൾക്കു യുദ്ധവും വേണ്ടിവരികയില്ല. ഞാൻ മേവാഡിലെ ഒടുക്കത്തെ വീരനാണു. മുഗളന്മാരുദയപുരം ദുൎഗ്ഗത്തിൽ പ്രവേശിക്കുന്നതിനെ ഞാനേകനിതാ തടുത്തു നില്ക്കുന്നു. എന്റെ പ്രാണനെക്കളയാതെ നിങ്ങൾക്കു ദുൎഗ്ഗത്തിൽ പ്രവേശിപ്പാനിടവരില്ല. ആയുധമെടുക്കാം.

(ഗോവിന്ദസിംഹൻ വാളൂരുന്നു)

മഹാബ—എന്നാൽ വീരശ്രേഷ്ഠ! ഞാൻ ദുൎഗ്ഗത്തിൽ പ്രവേശിക്കണമെന്നുതന്നെ ആഗ്രഹിക്കുന്നില്ല.

ഗോവിന്ദ—നിങ്ങൾ ദുൎഗ്ഗത്തിൽ പ്രവേശിക്കുവാനാഗ്രഹിച്ചാലെന്താണു്? ഇല്ലെങ്കിലെന്താണു്? എനിക്കു രണ്ടും സമമാണു്. ഉം, ആയുധമെടുത്തോളു.

മഹാംബ—കേൾക്കണേ.

ഗോവിന്ദ—ഇല്ലയില്ല, ഞാൻ യാതൊന്നും കേൾപ്പാനാഗ്രഹിക്കുന്നില്ല. എന്റെ ഹൃദയത്തിൽ ബഡവാഗ്നി ജ്വലിച്ചുകൊണ്ടിരിക്കുന്നു. എനിക്കു പുത്രനില്ല, പുത്രിയില്ല, എനിക്കിനി മരിക്കുക മാത്രമേ വേണ്ടു. എന്റെ അധീനത്തിലിരിക്കുന്ന മേവാഡു മുഗളന്മാരുടെ ചവിട്ടേററു തകൎന്നുപോകുന്നതു കാണുന്നതിനു മുമ്പിൽതന്നെ ഞാൻ മരിപ്പാനാഗ്രഹിക്കുന്നു. എന്റെ ജാമാതാവായിരുന്നിട്ടും എന്റെ പുത്രിയെ വധിച്ചവനും ഞങ്ങളുടെ ദേശത്തിന്റെ സന്താനമായിരുന്നിട്ടും അന്യന്റെ അടിമയായിത്തീൎന്നവനും ഞങ്ങളുടെ ധൎമ്മമനുസരിച്ചിട്ടും മുസൽമാനായിത്തീൎന്നവനും ഞങ്ങളുടെ രാജാവിന്റെ സഹോദരനായിരുന്നിട്ടും അദ്ദേഹത്തിന്റെ ശത്രുവായിത്തീൎന്നവനുമായോരോ അവന്റെ കൈകൊണ്ടു മരിക്കണമെന്നാണെന്റെ മോഹം. മഹാംബത്തു്! ആയുധമെടുത്തുകൊൾക.

മഹാംബ—(വാളൂരിക്കൊണ്ടു) അങ്ങുന്നു ശാന്തനായിരിക്കണേ! ഞാനങ്ങയെ ഒരിക്കലും വധിക്കയില്ല.

ഗോവിന്ദ—ഞാനൊന്നും കേൾപ്പാനാഗ്രഹിക്കുന്നില്ല. നിങ്ങളുടെ രക്ഷയെ നോക്കിക്കൊള്ളു.

മഹാംബ—ഗോവിന്ദസിംഹ!

ഗോവിന്ദ—എന്നെക്കൊല്ലു—കൊല്ലു!

മഹാബ—ഞാനിതാ ആയുധം വെക്കുന്നു.

ഗോവിന്ദ—മഹാബത്ത്! ഞാൻ നിങ്ങളെ വിട്ടയക്കില്ല. ആയുധമെടുത്തുകൊൾക. ഞാനിന്നു മരിക്കാനാണ് വന്നിരിക്കുന്നതു. തീർച്ചയായും മരിക്കും. ആയുധമെടുക്കു. ഞാൻ വിട്ടയക്കില്ല.

(ഗോവിന്ദസിംഹനാക്രമിക്കുവാൻ ഭാവിക്കുന്നു. ഇതിനിടയിൽ പിന്നിൽനിന്നു ഗജസിംഹൻ ഗോവിന്ദസിംഹനെ വെടിവെക്കുന്നു. ഗോവിന്ദസിംഹൻ വീഴുന്നു.)

മഹാബ—ഇതെന്തു? മഹാരാജാവേ! അങ്ങെന്താണീച്ചെയ്തതു?

ഗജ—ഇവനെക്കൊന്നു കളഞ്ഞു.

മഹാബ—ഇദ്ദേഹമാരാണെന്ന് അങ്ങേയ്ക്കു മനസ്സിലായോ?

ഗജ—മനസ്സിലായി—വല്ല കള്ളനുമായിരിക്കാം.

ഗോവിന്ദ—ഞാനല്ല—അങ്ങയാണു കള്ളൻ. അന്യരാജ്യത്തെ കൊള്ളയിടുവാൻ ഞാൻ വന്നിട്ടില്ല. അതു് അങ്ങയാണു. മഹാബത്തുഖാൻ! പൊയ്ക്കൊൾക. ദുർഗ്ഗത്തിലേക്കു പ്രവേശിച്ചോളൂ. ഇനി നിങ്ങളെത്തടുക്കാനാരുമില്ല. തന്റെ അമ്മയെപ്പിടിച്ചു മുഗളന്മാരുടെ ദാസിയാക്കുക. പുത്രകൃത്യം പൂർത്തിയാക്കുക. അജയ! കല്യാണി!

(ഗോവിന്ദസിംഹൻ പിടഞ്ഞു മരിക്കുന്നു.)

---

## രംഗം അഞ്ച്.

സ്ഥാനം—ഉദയപുരദുർഗ്ഗത്തിന്റെ മുൻഭാഗത്തുള്ളവഴി. സമയം—രാത്രി

(ദുർഗ്ഗപാലകനായ ഒരു രാജപുത്രഭടനോടുകൂടി അനേകം നഗരികന്മാർ സംസാരിച്ചുകൊണ്ടു നില്ക്കുന്നു)

ഒന്നാമൻ—നമ്മുടെ മഹാരാജാവിന്നെന്തിനാ കോട്ടവിട്ടു പുറത്തു പോയിരിക്കുന്നതു?

ദുർഗ്ഗപാല—എന്തിനാ പോയിരിക്കുന്നേന്ന് എനിക്കു നിശ്ചയല്യ. എന്നാൽ സേനാപതി മഹാബത്തുഖാൻ മേവാഡിനു വിരോധമായെടുത്ത ആയുധം വെച്ചുവെന്നു ചക്രവർത്തിയ്ക്കു ഒരെഴുത്തയച്ചിട്ടുണ്ടെന്നു കേട്ടു. അതുകൊണ്ടാനു രാജകുമാരൻ വന്നിരിക്കുന്നതു. രാജകുമാരന്റെ ഒരെഴുത്തുംകൊണ്ടു ഒരു മുഗളദൂതൻ വന്നിരുന്നു. സന്ധി ചെയ്യാനാഗ്രഹമുണ്ടെന്നു അതിൽ പ്രസ്താവിച്ചിട്ടുള്ളതായി കേട്ടു. മുഗളദൂതൻ പോയി പിറേറദിവസം—ഇന്നു രാവിലെ—റാണാ തിരുമനസ്സുകൊണ്ടു കുതിരപ്പുറത്തു കയറി കൂടാരത്തിലേക്കു പോയിട്ടുണ്ടു.

രണ്ടാമ—എന്നിട്ടു?

ദുർഗ്ഗപാല—പിന്നെയുണ്ടായതെന്തെന്ന് എനിയ്ക്കറിഞ്ഞുകൂടാ.

മൂന്നാമ—റാണാ തിരുമനസ്സുകൊണ്ടു ഇതുവരെ മടങ്ങിവന്നിട്ടില്ലേ?

ദുർഗ്ഗപാല—ഇല്ല.

നാലാമ— അദ്ദേഹത്തിന്റെ കൂടെ പിന്നെയാരാണു?

ദുർഗ്ഗപാല—വേറെയാരുമില്ല. അദ്ദേഹം തനിച്ചാണു പോയിരിക്കുന്നതു.

ഒന്നാമ—നോക്കു, അദ്ദേഹമാരാണു?

രണ്ടാമ—നമ്മുടെ റാണാ തിരുമനസ്സുകൊണ്ടല്ലേ?

നാലാമ—ഉടുപ്പു കണ്ടാൽ രാജാക്കന്മാരുടേതുപോലിരിക്കുന്നു. (ദുർഗ്ഗപാലനോടു) എയ്! അദ്ദേഹമാരാണു് അറിയാമോ—

ദുർഗ്ഗപാല—അദ്ദേഹം യോധപുരിയിലെ രാജാവായ ഗജസിംഹനാണു.

ഒന്നാമ— അദ്ദേഹംതന്നെയല്ലെ മഹാബത്തുഖാനൊന്നിച്ചു മേവാഡിനെ ആക്രമിക്കുവാൻ വന്നിരുന്നതു?

ദുർഗ്ഗപാല—അതേ.

രണ്ടാമ—ഇദ്ദേഹം രാജപുത്രൻ തന്നെയല്ലെ?

മൂന്നാമ—രാജപുത്രനായിരുന്നിട്ടും രാജപുത്രന്മാരുടെ ശത്രുവാണു.

(കുറേ ഭടന്മാരോടുകൂടി ഗജസിംഹൻ പ്രവേശിക്കുന്നു)

ഗജ—(ദുർഗ്ഗപാലനോടു) കോട്ടയുടെ വാതിലടച്ചിട്ടുണ്ടോ?

ദുർഗ്ഗപാല—ഉവ്വു് മഹാരാജാവേ!

ഗജ—വാതിൽ തുറക്കുക. ഇപ്പോളീകോട്ട നമ്മുടേതാണു.

ദുർഗ്ഗപാല—മഹാരാജാവേ! ഞങ്ങളുടെ മഹാരാജാവിൻെറ കല്പനകൂടാതെ ഈ വാതിൽ തുറക്കുവാൻപാടില്ല.

ഗജ—മഹാരാജാവിൻെറ കല്പനയോ? നിങ്ങളുടെ

മഹാരാജാവിടുപ്പോൾ റാണാ അമരസിംഹനല്ല. നിങ്ങളുടെ രാജാവിടുപ്പോൾ നോമാണ്.

ദുർഗ്ഗപാല— അവിടുന്നാണോ? ഞാനിതറിഞ്ഞിരുന്നില്ല. അങ്ങിനെത്തന്നെയാണെങ്കിലും റാണാ അമരസിംഹൻ* തിരുമേനിയുടെ ആജ്ഞയില്ലാതെ വാതിൽ തുറക്കാവുന്നതല്ല.

ഗജ—(തന്റെ ഭടന്മാരോട്) ഇവന്റെ കയ്യിൽനിന്നു വാതിലിന്റെ താക്കോൽ തട്ടിപ്പറിക്കു.

ദുർഗ്ഗപാല—എന്റെ പ്രാണനുള്ളപ്പോൾ താക്കോൽ തൊടുവാൻ സാധിക്കയില്ല. (വാളൂരുന്നു).

ഗജ— തരക്കേടില്ല. എടോ! ഇവനെ കൊന്നുകളയുക.

ഒന്നാം നാഗരികൻ—(മററുള്ളവരോട്) എന്താണെല്ലാം നോക്കിക്കൊണ്ടു നില്ക്കുന്നതു്? ആക്രമിക്കുവിൻ!

(എല്ലാവരുംകൂടി ഗജസിംഹനെ ആക്രമിക്കുന്നു.)

ഗജ—സമർത്ഥന്മാരേ,—

(ഗജസിംഹന്റെ ഭടന്മാർ നാഗരികന്മാരേയും ആക്രമിക്കുന്നു. ഇതിനിടയ്ക്കു അനേകം മുഗളഭടന്മാരോടുകൂടി റാണാ അമരസിംഹനും അവിടെ എത്തുന്നു.)

റാണ—ഭടന്മാരേ! ആയുധം വെപ്പിൻ!

(മുഗളഭടന്മാരെക്കണ്ടിട്ടു ഭടന്മാർ ആയുധം പിൻവലിക്കുന്നു.)

റാണ - മഹാരാജാ ഗജസിംഹൻ! നിങ്ങൾക്കിവിടെ കാര്യമെന്താണു?

ഗജ—ഞാനീദുർഗ്ഗത്തിൽ പ്രവേശിക്കാൻ ഭാവിക്കയാണു്.

റാണ—രാജകീയാതിഥിയായിട്ടോ? റാണാ അമരസിംഹൻനിങ്ങളെ യഥോചിതം ആദരിക്കയും സൽകരിക്കയും ചെയ്യുന്നുണ്ട. മുഗളന്മാരുടെ പട്ടി! ഇതാണു നിനക്ക യോജിച്ച അതിഥിസൽക്കാരം.

(ഗജസിംഹനെ ചവിട്ടി വീഴ്ത്തുന്നു.)

റാണ—എടോ ധീരഭട! ദുർഗ്ഗത്തിന്റെ വാതിൽ തുറക്കുക.

(വാതിൽ തുറന്നശേഷം മുഗളഭടന്മാരോടു) ഇനി നിങ്ങളെല്ലാവരും തിരികെ പോയ്ക്കോളിൻ.

(റാണ ദുർഗ്ഗത്തിൽ കടക്കുന്നു. വാതിലടയുന്നു)

---

## രംഗം ആറ്.

സ്ഥാനം—മേവാഡു പർവ്വതത്തിലെ ഒരു വഴി. സമയം—സന്ധ്യ.

(സത്യവതിയും അരുണസിംഹനും കുറേ ചാരണികളും)

(ചാരണികൾ പാടുന്നു.)

വീണിതസ്സുന്ദമനോരാജ്യമാളിക
വീണാതന്ത്രിയും ആരുന്നറുങ്ങിതു
എന്തു പാടുന്നതിന്നു മേവാഡിന്റെ
ഹന്ത! മാഞ്ഞുപോയ് സൌഭാഗ്യസൂര്യനും
ഇന്നിപ്പർവ്വതം സത്യം നശിച്ചതായ്
ഘോരശോഭമായ് മഗ്നമായല്ലലിൽ

ഓരോരമ്പാളിതിൽ മാനത്തു നിന്നൊരു
ഘോരഘണമാമിടിത്തീ പതിച്ചിതോ?
വീറണച്ചിട്ടും ചെങ്കൊടിക്കൂറകൾ
പാറുന്നില്ലിശ്ശിഖരതലങ്ങളിൽ.
ശോചനീയമാമിക്കാഴ്ച കാൺകവേ
ലോചനങ്ങളിരുളിൽ മുഴുകുന്നു. 1

കുഞ്ജവൃന്ദത്തിൽ ഖേചരവ്രാതത്തിൻ
മഞ്ജുഗാനങ്ങൾ കേൾപ്പതില്ലത്രമേ
പുഷ്പമേതും മരന്ദം ഭുജിക്കുവാൻ
ഷൾപദങ്ങളുമെത്താതെയായിതു.
ചന്ദ്രമണ്ഡലം മങ്ങി മഴയാർന്നി-
മന്ദമായുയർന്നിങ്ങു വരാതെയായ്
മന്ദതീരയായ് വന്നുള്ളവാഹിനി
തന്ദ്രമായ് കാണെക്കാണെ വറ്റുന്നു. 2

മംഗലാരവമില്ല വനങ്ങളിൽ
തുംഗശൈലങ്ങൾ ജാനപദത്തിലും
ആപൽക്കൂപത്തിൽ നിന്നിതാ കേൾക്കുന്നു
സ്ത്രീപുമാന്മാർ മുഴക്കുന്ന രോദനം
ഇന്നു വീരരാം രാജപുത്രക്കെഴും
മിന്നൽനേരസി മിന്നുന്നതില്ലഹോ!
സുന്ദരാംഗിമാർ ഭീതി മുഴുക്കയാ-
ലിന്നലങ്കാരവസ്ത്രവിഹീനരായ്. 3

അന്ധകാരം ഗ്രസിച്ചു മേവാഡിനെ
മന്ഥരസുഖം നാമാവശേഷമായ്
ചാരണരുടെ ഗീതമാധുര്യത്താൽ

ധീരതയാൻ മേവാഡുമേവുന്നു
സൌഖമിന്നിതിലില്ലാതെയാകിലും
സൽക്കഥകൾക്കഴിവു ഭവിക്കുമോ?
എന്നു ചാരണരിക്കഥപാടുന്ന-
തന്നുള്ളന്നു മേവാഡും മുഴങ്ങട്ടെ!

(മൂന്നു ഭടന്മാരോടുകൂടി ഹിദായത്തലി പ്രവേശിക്കുന്നു)

ഹിദാ—നിങ്ങളാരാണു?

സത്യവ—ഞാനൊരു ചാരണയാണു്.

ഹിദാ—നിങ്ങളെല്ലായിടത്തും ഈ പാട്ടുപാടിക്കൊണ്ടുതന്നെ നടക്കയാണോ?

സത്യവ—അതേ, ഇതുതന്നെയാണു ഞങ്ങളുടെ തൊഴിൽ.

ഹിദാ—നിങ്ങളിനി ഈ പാട്ടു പാടിക്കൂടാ

സത്യവ—എന്തുകൊണ്ടു?

ഹിദാ—ഈ രാജ്യമിപ്പോൾ നിങ്ങളുടേതല്ല; മുഗളന്മാരുടെയാണു.

സത്യവ—മുഗളന്മാർക്കു വിജയം ഭവിക്കട്ടെ! മേവാഡു സ്വതന്ത്രമായിരുന്നകാലത്തോളം ഞങ്ങൾ യുദ്ധം ചെയ്തു. എന്നാൽ മേവാഡു തലതാഴ്ത്തി മുഗളന്മാരുടെ പ്രഭുത്വമെപ്പോൾ മാനിച്ചുവോ അപ്പോൾ ഞങ്ങൾക്കു മുഗളന്മാരോടു യാതൊരു കലഹവുമില്ല. എന്നാൽ ഞങ്ങൾക്കു വിലപിക്കപോലും പാടില്ലെന്നോ? അല്ലയോ യോദ്ധാവേ! ലോകത്തിലെല്ലാജനങ്ങളുമവരവരുടെ അമ്മമാരെ സ്നേഹിക്കുന്നു; ഭാഗ്യഹീനരായ മേവാഡുവാസികൾമാത്രം അമ്മയോടുള്ള സ്നേഹമുപേക്ഷിച്ചു കളയണമെന്നോ?

ഹിദാ—അതല്ല, നിങ്ങളീ പാട്ടുപാടിക്കൂടാ.

അരുണ—ഞങ്ങളെല്ലാവരും പാടും; ആരാനു തടുക്കുന്നതെന്നു കാണട്ടെ, അമ്മേ! പാടു.

ഹിദാ—നിങ്ങളിനി പാടുകയായെങ്കിൽ നിങ്ങളെ ഞാൻ തടവിലാക്കും.

സത്യവ—കാര്യം തരക്കേടില്ല; നിങ്ങൾ ഞങ്ങളെ തടവുകാരാക്കിക്കൊള്ളുക. നിങ്ങളുടെ അന്ധകാരം നിറഞ്ഞ ജെയിൽമുറിയിലിരുന്നുകൊണ്ടു ഞങ്ങൾ ദുഃഖപരിപൂർണ്ണമായ ഈ പാട്ടുതന്നെ പാടും. ഉണ്ണി! പാടു.

ഹിദാ—നല്ലകാര്യം! എന്നാൽ നിങ്ങളെ ഞാൻ തടവുകാരാക്കിയിരിക്കുന്നു. (മുമ്പോട്ടു ചെല്ലുന്നു)

അരുണ—(വാളൂരിക്കൊണ്ടു) പ്രാണനിൽ കൊതിയുണ്ടെങ്കിലോർമ്മ വെച്ചോളൂ. അമ്മയെ തൊട്ടുപോകരുതു.

ഹിദാ—എടാ! അധിക പ്രസംഗിച്ചെക്കാ! വക്കവാള്.

അരുണ—(കോപത്തോടെ) വപ്പിശ്ശ!

ഹിദാ—ഭടന്മാരേ! ഇവനെ കൊന്നുകളയുവിൻ.

(ഭടന്മാരരുണനോടെതിർക്കുന്നു. അരുണനവരോടു പോരാടുന്നു)

സത്യവ—ആശ്ചര്യം! ആശ്ചര്യം! മകനെ! അമ്മയെ രക്ഷിക്കുക.

(ഒരു ഭടൻ മുറിപ്പെട്ടു വീഴുന്നു.)

സത്യവ—ആശ്ചര്യം! ആശ്ചര്യം! മകനേ! പ്രാണനിരിക്കേ വാൾ വെക്കരുത്. ഇങ്ങനെതന്നെവേണം. ഹാ! ഹാ! എന്തൊരാനന്ദം! (ഹിദായത്താലിയും അരുണനും

ആക്രമിക്കുന്നു. രണ്ടു ഭടന്മാരും ഹിദായത്താലിയും അരുണനെ ചുഴലുന്നു. തന്റെ പുത്രന്റെ മരണമാസന്നമായെന്നു കണ്ടു സത്യവതി തെല്ലുനേരത്തേക്കു കണ്ണടയ്ക്കുന്നു. ഇതിനിടയ്ക്കു് അനേകം ഭടന്മാരോടുകൂടി മഹാബത്തുഖാനവിടെ എത്തുന്നു)

മഹാബ—ഹിദായത്താലി! നിൎത്തുക.

(എല്ലാവരും യുദ്ധംമതിയാക്കുന്നു)

മഹാബ—ഹിദായത്താലി! നിങ്ങൾക്കു ലജ്ജതോന്നുന്നില്ലേ? യൌവനയുക്തന്മാരായ രണ്ടു കൂററൻപടയാളികൾകൂടി ഒരു പിഞ്ചുപൈതലിനോടു യുദ്ധംചെയ്യുന്നു; അതിനുപുറമെ നിങ്ങളവരെ സഹായിക്കയും ചെയ്യുന്നു. ഛീ! (അരുണനോടു) ഉണ്ണീ! നീ സ്വന്തം ജീവനെ തൃണവൽഗണിച്ചു നിന്റെ അമ്മയെ രക്ഷിച്ചുവല്ലോ. നീ ധന്യൻതന്നെ. ഇങ്ങനെതന്നെയാണു പ്രാണൻ കളയേണ്ടതു. ചിരഞ്ജീവിയായിരിക്കുക!

(സത്യവതി ഇത്രനേരം നിസ്തബ്ധമായി അഭിമാനത്തോടും ആനന്ദത്തോടുംകൂടി തന്റെ പുത്രനായ അരുണന്റെ നേരെ നോക്കിക്കൊണ്ടുനില്ക്കയായിരുന്നു. ഇപ്പോളവൾ മഹാബത്തുഖാന്റെ അടുക്കലേക്കു രണ്ടു ചുവടു മുമ്പോട്ടുവെക്കയും വീണ്ടും പിൻമാറി തല താഴ്ത്തിനില്ക്കയും ചെയ്യുന്നു. മഹാബത്തുഖാൻ സത്യവതിയെ നോക്കുന്നു)

മഹാബ—സോദരീ! ഞാൻ നിങ്ങളോടെന്തു പറയേണ്ടു? ഇപ്പോളെനിക്കു നിങ്ങളെ 'സോദരീ' എന്നു വിളിപ്പാനുള്ള അധികാരംപോലുമില്ലല്ലോ. അപ്പോൾ ഞാനെന്തു പറയട്ടെ? എനിക്കു മാപ്പുതരണേ സോദരീ!

സത്യവ—ദൈവമേ! അവിടുന്നെന്താണീച്ചെയ്യുന്നത്? എന്റെ അനുജനെന്നെ സോദരിയെന്നു വിളിച്ചുകൊണ്ടു നില്ക്കുന്നു, എന്നാലെനിക്കവനെപ്പിടിച്ചു മാറോടണക്കു വാൻ കഴിയുന്നില്ലല്ലോ!—

അരുണ—അമ്മേ! ഇദ്ദേഹമാരാണു്?

സത്യവ—ഇദ്ദേഹം മുഗൾസേനാപതി മഹാബത്തു ഖാനാണു്.

മഹാബ—ഉണ്ണി! ഞാൻ നിന്റെ അമ്മാമനാണു.

സത്യവ—നടക്ക മകനേ! നമുക്ക പോകാം.

മഹാബ—എവിടെപ്പോകുന്നു? എനിക്ക മാപ്പുതന്നിട്ടു പോകുക.

സത്യവ—മഹാബത്തുഖാൻ! നിങ്ങളെങ്ങനെയുള്ള പാപങ്ങളാണു ചെയ്തിട്ടുള്ളതെന്നറിയാമോ?

മഹാബ—ഉവ്വ, എനിക്കറിയാം. ഞാനെന്റെ കൈകൊണ്ടുതന്നെ എന്റെ ഗൃഹം കൊള്ളിവെക്കയും അതിൽനിന്നുമുയൎന്ന ധൂമപടലത്തെ പൈശാചികമായ ആനന്ദത്തോടെ നോക്കിക്കൊണ്ടു നില്ക്കുകയും ചെയ്തു.

സത്യവ—ഇത്ര മാത്രമോ?

മഹാബ—വേറെയെന്താണ്? ഞാൻ മുസൽമാനായിത്തീൎന്നിട്ടുണ്ടു്; ഇക്കാൎയ്യത്തിൽ ഞാൻ വല്ല അപരാധവും ചെയ്തുപോയിട്ടുണ്ടെന്നു സമ്മതിക്കാൻ തരമില്ല; എന്തെന്നാലോരോരുത്തനും അവനവന്റെ വിശ്വാസത്തിനനുരൂപമായി പ്രവൎത്തിപ്പാനുള്ള സ്വാതന്ത്ര്യമുണ്ടു്—എങ്കിലും—

സത്യവ—വളരെ ശരി! (അരുണനോടു) വരു മക്കനേ! പോകാം.

മഹാബ—മുസൽമാനായിത്തീന്നതു പാപമാണെന്നുതന്നെ കരുതിയാലും, മനുഷ്യഹൃദയത്തിൻെറ സവ്വമനോജ്ഞവ്യാപാരങ്ങളും നശിക്കത്തക്കവണ്ണം ആ പാപമത്രത്തോളം ഭയാനകമാണോ? സോദരീ! സ്ത്രീകളുടെ ഹൃദയം പരിശുദ്ധിയുടെ തപോവനവും ആത്മത്യാഗത്തിൻെറ കേളീരംഗവും പ്രീതിയുടെ നന്ദനോദ്യാനവുമാണെന്നാണെൻെറ അറിവു്. സ്ത്രീകളുടെ ഇപ്രകാരമുള്ള ഹൃദയത്തെ ശിലയാക്കിത്തീക്കത്തക്കവണ്ണം ആചാരത്തിൻെറ നിയമമത്രമാത്രം കഠിനമാണോ? ഒരു പ്രാവശ്യം, തെല്ലുനേരത്തേക്ക, നിങ്ങൾ ഹിന്ദുവും ഞാൻ മുസൽമാനും, നിങ്ങൾ പീഡിതയും ഞാനക്രമിയുമാണെന്ന കഥ വിസ്മരിക്കുക. നിങ്ങളും ഞാനും മനുഷ്യരാണു, നിങ്ങൾ ജ്യേഷ്ഠത്തിയും ഞാനനുജനുമാണു, എന്നിത്രമാത്രം വിചാരിക്കുക. നിങ്ങളെന്നെ ഒക്കത്തെടുത്തു ലാളിച്ചിരുന്നതും, എൻെറ ഗണ്ഡസ്ഥലങ്ങളിൽ ചുംബിച്ചാനന്ദമഗ്നയായിരുന്നതും, എന്നെ മാറോടണച്ചു് ഉറങ്ങിയിരുന്നതുമായ ആ ബാല്യകാലത്തെ ധ്യാനിക്കുക! ജ്യേഷ്ഠത്തി! ഓത്തുനോക്കൂ, ഞാനും നിങ്ങളും മാതൃഹീനരായ സോദരീസോദരന്മാരാണു.

സത്യവ—ഹാ! ദൈവമേ!

മഹാബ—ജ്യേഷ്ഠത്തി!

സത്യവ—എനിക്കു സഹിക്കവയ്യ! വരേണ്ടതുവന്നു. എൻെറ അനുജ! ഞാൻ നിങ്ങളുടെ സവ്വാപരാധങ്ങളും

ക്ഷമിച്ചിരിക്കുന്നു. ഈശ്വരനും നിങ്ങളിൽ ക്ഷമിക്കണമെന്നു ഞാനത്ത്യഹത്തോടു പ്രാത്ഥിക്കുന്നു. അനുജ! പൊയ്ക്കൊൾക. ഞാനിപ്പോൾ നിങ്ങൾ മുഗൾസേനാപതി മഹാബത്തുഖാനാണെന്നു കരുതുന്നില്ല. നിങ്ങളിപ്പോളെന്റെ അനുജനായ ആ മഹീപതിയാണു്. അനുജ! പൊയ്ക്കൊള്ളൂ.

മഹാബ—ജ്യേഷ്ഠത്തി! ഇപ്പോൾ ശുഭമായി. ഇനി ഞാൻ പോകട്ടെ (സത്യവതിയെ നമസ്കരിക്കുന്നു)

സത്യവ— അനുജ! ആയുഷ്മാനായിരിക്കുക (അരുണനോടു) നടക്കൂ മകനേ! പോകാം.

ഹിദാ—നിങ്ങളെവിടെപ്പോകുന്നു? ഞാൻ നിങ്ങളെ ബന്ധിക്കും!

മഹാബ—എന്റെ മുമ്പിൽവെച്ച് എന്റെ സഹോദരിയുടെ ഒരു തലനാരുപോലുമിളക്കുവാനേതു ശക്തിക്കാണു സാധിക്കുന്നതു? ജ്യേഷ്ഠത്തി! പൊയ്ക്കൊള്ളൂ.

ഹിദാ—മഹാബത്തുഖാൻ! നിങ്ങളിപ്പോൾ സേനാപതിയല്ല; അതുകൊണ്ടു നിങ്ങളുടെ വാക്കുനിങ്ങളിപ്പോൾ സ്വീകരിപ്പാൻ തരമില്ല. രാജകുമാരൻ തിരുമേനിയാണിപ്പോഴത്തെ സേനാപതി.

(രാജകുമാരൻ പ്രവേശിക്കുന്നു)

രാജകു—കൊള്ളാം! ഞാൻതന്നെ കല്പിക്കുന്നു. (സത്യവതിയോടു) പൊയ്ക്കൊൾക, നിങ്ങളെല്ലാവരും ഗ്രഹത്തിലേയ്ക്കു പൊയ്ക്കൊൾക.

ഹിദാ—രാജകുമാരൻ തിരുമേനി! ഇവരിപ്രകാ

രം പാടിക്കൊണ്ടു രാജ്യത്തിൽ വിപ്ലവംപരത്തുകയാണു ചെയ്യുന്നതു്.

രാജകു—ഇവരുടെ ഗാനംകേട്ടുകൊണ്ടു ഞാൻ ദൂരെ നില്ക്കുകയായിരുന്നു. ആ ഗീതം നിരാശയാലും ദുഃഖത്താലും പരിപൂർണ്ണമാണു്.

ഹിദാ—കുമാരൻതിരുമേനി! ഇത്തരത്തിലുള്ള ഗാനത്താൽ രാജ്യത്തിൻെറ സമാധാനത്തിൽ വിഷമതകൾ നേരിട്ടേക്കാം.

രാജകു—ഇല്ല, രാജ്യത്തിൻെറ സമാധാനത്തെ വേണ്ടപോലെ പരിപാലിച്ചുകൊള്ളാം. അതിനെ രക്ഷിപ്പാൻ മുഗൾചക്രവർത്തിസ്തുതികയും ചെയ്യാം. ഹിദായത്തു! സ്വരാജ്യസ്നേഹത്താലുതാദൃശമായ സംഗീതംകൊണ്ടു മേവാഡിൽമാത്രമല്ല ഹിന്ദുസ്ഥാനംമുഴുവനുമുള്ള മുഗളന്മാരുടെ രാജ്യാധികാരംതന്നെയും ശിശിരത്തുവിലെ മേഘശകലംപോലെ ഛിന്നഭിന്നമായിപ്പോകുന്നുവെങ്കിൽ പോട്ടെ. മുഗളന്മാരുടെ രാജ്യഭരണം അത്രമാത്രം ബലമില്ലാത്തതും മണൽകൊണ്ടുണ്ടാക്കിയതുമല്ല. അതിൻെറ അസ്തിവാരം ഭാരതീയരുടെ അഗാധവും ഗാഢവുമായ സ്നേഹത്തിലാണുറപ്പിച്ചിരിക്കുന്നതു്. ഏതെങ്കിലുമൊരു വ്യക്തി ഉചിതമായ രീതിയിൽ തൻെറ രാജ്യത്തെ സ്നേഹിക്കയോ പൂജിക്കയോ ചെയ്യുന്നുവെങ്കിൽ നാമൊരിക്കലും അതിനെ തടയരുതു്. അതുകൊണ്ടുതന്നെ നമ്മുടെ രാജ്യംമുഴുവനും പോയാലും പോട്ടേ. അതുവകവെയ്ക്കേണ്ടതില്ല. ഹിദായത്ത്! മനസ്സിലായോ?

ഹിദായ—ഉവ്വ് തിരുമേനി!

രാജകു—(സത്യവതിയോടു) പാടു സോദരി! നിങ്ങളുടെ പാട്ടുതന്നെപാടു. നിങ്ങളുടെ പാട്ടു പാടിനടക്കുന്നുവല്ലൊ എന്നുവിചാരിച്ചു യാതൊരുസങ്കടവുമില്ല, എന്നാലിന്നു ഈ പാട്ടു കേൾപ്പാൻ മേവാഡിൽ ജനങ്ങളില്ലാതായല്ലൊ എന്നെ സങ്കടമുള്ളൂ. സഹോദരി! പാടിക്കൊള്ളൂ. ലേശവും ഭയപ്പെടേണ്ട. ഞാൻ കേൾക്കട്ടെ. നിങ്ങളുടെ രാജ്യത്തെ പുരാണമാഹാത്മ്യത്തെ കേട്ടു കണ്ണീർപൊഴിക്കുവാനെനിക്കറിയാം. പാടു പാടു; നങ്ങളെല്ലാവരും പാടു. ഞാനും നിങ്ങളുടെ കൂടെ പാടാം. ഹിദായത്താലി! നിങ്ങളും പാടു. ഭടന്മാരേ! നങ്ങളും പാടുവിൻ!

(എല്ലാവരും പാടിക്കൊണ്ടുപോകുന്നു)





## രംഗം ഏഴ്

സ്ഥാനം—ഉദയസാഗരസരസ്തീരം. സമയം—സന്ധ്യ.

(മാനസി തനിയേനില്ക്കുന്നു)

മാനസി—എന്റെ തലക്കുമീതെ ഒരു കൊടുങ്കാററു കടന്നുപോയിരിക്കുന്നു. സാഗരത്തിന്റെ മൃദുവായി, ഗംഭീരമായി, അനാദിയായിരിക്കുന്ന ആ സംഗീതധ്വനി വീണ്ടും കേൾക്കുമാറായി. എന്നാലിപ്പോളതിന്റെ മാധുര്യം നൂറിരട്ടി വർദ്ധിച്ചതായി തോന്നുന്നു. മേഘങ്ങൾ നീങ്ങി. ആകാശത്തു നക്ഷത്രങ്ങളെക്കൊണ്ടു പ്രകാശമാനമായ ആ നീലിമതന്നെ വീണ്ടും കാണുമാറായി. എന്നാലിന്നതു നൂറിരട്ടി നിർമ്മലമാണു്. ഇന്നെന്റെ കന്ത

വ്യമാകുന്ന പരാത്മാവു ജീവിതത്തിലെ ഗുരുലഘുക്കളേയും സുഖദുഃഖങ്ങളുടെ സീമയെ അതിക്രമിച്ചു ബഹുദൂരം വ്യാപിച്ചതായി ഞാൻ കാണുന്നു

(കല്യാണി പ്രവേശിക്കുന്നു)

മാനസി—ആരു്? കല്യാണിയോ?

കല്യാണി—അതേ രാജകുമാരി!

മാനസി—പിന്നേയുമതുതന്നെ. രാജകുമാരിയെന്നോ? ഇപ്പോളെനിക്കും നിങ്ങൾക്കും തമ്മിൽ പുതിയതായൊരുബന്ധമുണ്ടായിരിക്കുന്നു. സോദരീ! കല്യാണി! നിങ്ങൾ വീണ്ടും കരയാൻ തുടങ്ങുന്നുവല്ലൊ. ഛി!

കല്യാണി—ഇല്ല സോദരി! ഞാനിനി കരയുകയില്ല. ഞാനെന്തുചെയ്യും? എനിയ്ക്കുവിടെ ഇരിപ്പുറക്കുന്നില്ല. അതുകൊണ്ടു ഞാൻ നിങ്ങളുടെ സമീപത്തേക്കോടിവന്നതാണു്. എന്നെ ധൈര്യപ്പെടുത്തു.

മാനസി—കല്യാണി! നിങ്ങൾ നിങ്ങളുടെ സവ്വദുഃഖങ്ങളുമെനിക്കു തന്നിട്ടു് എന്റെ സുഖങ്ങളെടുത്തോളൂ.

കല്യാണി—നിങ്ങളുടെ സുഖങ്ങളോ?

മാനസി—അതേ, എന്റെ സുഖങ്ങൾ. ദുഃഖമെന്നെ നശിപ്പിക്കണമെന്നു വിചാരിച്ചെന്നോടെതിത്തു. അതു സാധിച്ചില്ല, ഇനിയൊട്ടു സാധിക്കയുമില്ല. ഞാൻ ദുഃഖത്തെ ഒരു കാട്ടുജന്തുവിനെപ്പോലെ ബന്ധിച്ചു സ്വാധീനമാക്കയും അതിനെക്കൊണ്ടു പ്രവൃത്തിയെടുപ്പിക്കയും ചെയ്യും. ദുഃഖമെനിക്കു വളരെ ഉപകാരങ്ങൾ ചെയ്തിട്ടുണ്ടു്. ഇതുനാളും ഞാൻ സുഖത്തിന്റെ രാജ്യത്താണു താമസിച്ചിരുന്നതു. ദുഃഖത്തിന്റെ രാജ്യമെനിക്കു കൊ

ടുങ്കാററുപോലെയും കൂടൽ മഞ്ഞുപോലെയും തോന്നിയി രുന്നു. ഇപ്പോൾ ഞാൻ ആ ദുഃഖത്തിന്റെ രാജ്യ ത്തൊന്നു താമസിപ്പാൻ തുടങ്ങിയിരിക്കുന്നതു. ഞാൻ ശ ത്രുവിനെ അറിഞ്ഞുകഴിഞ്ഞു. ഒരിക്കലുമതിനെന്നെ ശല്യപ്പെടുത്തുവാൻ സാധിക്കയില്ല ഇതുവരെ ജീവിത മപൂർണ്ണമായിരുന്നു, ഇന്നതു പൂർണ്ണമായി.

കല്യാണി—സോദരി! നിങ്ങൾ ധന്യയാണു്.

മാനസി—സോദരീ! നിങ്ങളും ധന്യയാകും.

കല്യാണി—അതെങ്ങനെ?

മാനസി—ഈ പ്രവൃത്തിയിൽ നിങ്ങളെന്നെ സഹാ യിക്കുക. നമുക്ക രണ്ടുപേർക്കും നമ്മുടെ ജീവിതം മനുഷ്യ സമുദായത്തിന്റെ ശ്രേയസ്സിനു ചിലവഴിക്കാം. നിങ്ങളു ടെ കല്യാണിയെന്ന നാമം യഥാർത്ഥമാകട്ടെ—എന്നെ സ ഹായിക്കാമോ?

കല്യാണി—ഓ, ഞാൻ സഹായിക്കാം.

മാനസി—കൊള്ളാം, എന്നാൽ നോക്കു, ഇപ്പോൾ നിങ്ങൾക്കു ധൈര്യം വന്നില്ലേ? ഈ വ്രതമനുഷ്ഠിക്കുന്നവ ൎക്കു പിന്നെന്തുദുഃഖം?

കല്യാണി—ഇതാണുത്തമമായ കാര്യം. എന്റെ നി ഷ്പ്രയോജനമായ പ്രേമം നിങ്ങളുടെ പ്രവൃത്തിയ്ക്കുപകാര പ്പെടട്ടെ.

മാനസി—എന്തു, നിങ്ങൾക്കിപ്പോഴും മഹാബന്ധു ഖാന്റെ നേരെ നിന്ദയാണോ?

കല്യാണി—സോദരി, ഞാനദ്ദേഹത്തോടു് അതികഠി നവാക്കുകൾ പറഞ്ഞിട്ടാണു പോന്നതു്. എന്നാൽ അദ്ദേ

ഹത്തെ നിന്ദിക്കാനുള്ള ശക്തി എനിക്കു തീരെയില്ലെന്നു ഇപ്പോളെനിക്കു ബോദ്ധ്യമായി. ബാല്യകാലം തുടങ്ങി ആരെ ധ്യാനിച്ചുകൊണ്ടാണോ ഞാനിതുവരെ വളൎന്നതു, യൌവനമായപ്പോളാരെയാണോ എൻെറ ജീവിതത്തിൻെറ നേതൃതാരകമായി ഗണിച്ചതു, ഈ ഹതാശയാകുന്ന അന്ധകാരത്തിലും യാതൊരാളുടെ ചിന്തയാണോ എൻെറ അന്തരംഗത്തിൽ രാവണൻെറ ചിതയെന്നപോലെ കെടാതിരിക്കുന്നതു, അദ്ദേഹത്തിൻെറ നേരെ നിന്ദ കാണിക്കുവാനെനിക്കു സാദ്ധ്യമല്ല. അതു വെറും വാക്കുകൾ മാത്രമാണു.

മാനസി—കല്യാണി! അതിൻെറ ആവശ്യം തന്നെയില്ല. നിങ്ങൾ നിങ്ങളുടെ പ്രേമത്തെ മനുഷ്യത്വത്തിൽ—മനുഷ്യസമുദായസാമാന്യത്തിൽ—പരത്തുക. നിങ്ങൾക്കു മനശ്ശാന്തിയുണ്ടാകും. വിശ്വപ്രേമം പ്രതിഫലത്തെ ഇച്ഛിക്കുന്നില്ല. അതു യോഗ്യനെന്നോ അയോഗ്യനെന്നോ ഭാവിക്കയുമില്ല. അതു ശുശ്രൂഷയാൽ സുഖിയായ് ഭവിക്കുന്നു.

(സത്യവതി പ്രവേശിക്കുന്നു)

സത്യ—മാനസീ! നിങ്ങളെ നിങ്ങളുടെ അച്ഛൻ വിളിക്കുന്നു.

മാനസി—അദ്ദേഹം മടങ്ങിയെത്തിയോ?

സത്യ—ഉവ്വ്.

മാനസി—മുഗളന്മാരോടു സന്ധി നടന്നോ?

സത്യ—ഇല്ല, രാജകുമാരൻ തിരുമേനി കൂടിക്കാഴ്ചയ്ക്കയച്ചിരുന്ന പത്രത്തിലെ സംഗതികൾ വെറും നിരൎത്ഥ

കങ്ങളായ വാക്കുകളാണെന്നു മഹാരാജാവു മനസ്സിലാക്കി. അവ വെറും ആകാശകുസുമമായിരുന്നു, വെറും മൃഗതൃഷ്ണയായിരുന്നു.

മാനസി—എന്തുകൊണ്ടു്?

സത്യ—(അല്പനേരം മൌനമായിരുന്നശേഷം) മാനസീ! യോജിപ്പുണ്ടാകുന്നതു സമന്മാർ തമ്മിലാണു. കരങ്ങൾ തമ്മിൽ യോജിപ്പുണ്ടാകുന്നു. മുതുകത്തു കാലേററിയാൽ യോജിപ്പുണ്ടാകുമോ? ജയഭേരിക്കും ആർത്തനാദത്തിനും തമ്മിൽ യോജിപ്പുണ്ടാകുമോ? ദുർഗ്ഗംവിട്ടുകൊടുത്തു ചക്രവർത്തിയുടെ കല്പനയനുസരിച്ചു റാണാ പുറമേ താമസിക്കണമെന്നാണു രാജകുമാരൻെറ ആഗ്രഹം. മാനസീ! റാണാ പ്രതാപസിംഹൻെറ പുത്രൻ. ഈ അപമാനത്തേക്കാൾ മരണമാണു നല്ലതു്.

മാനസി—ഇനി അച്ഛനെന്തു ചെയ്യും?

സത്യവ—അദ്ദേഹമിന്നു സകല സാമന്തന്മാരേയും വിളിച്ചുവരുത്തി തൻെറ പുത്രനെ സിംഹാസനത്തിലിരുത്തി, അദ്ദേഹം രാജ്യഭാരം ത്യജിച്ചു. ഇനി പത്നിയോടുകൂടി വനവാസത്തിനു പോവാനാണു നിശ്ചയിച്ചിരിക്കുന്നതു. മാനസീ! ഇന്നു മേവാഡധഃപതിച്ചു.

മാനസി—മേവാഡിൻെറ അധഃപതനമാരംഭിച്ചതിന്നാണോ? അല്ല്, അതിൻെറ ആരംഭം എത്രയോ ദിവസങ്ങൾക്കു മുമ്പേതന്നെ കഴിഞ്ഞു. ഇപ്പോഴത്തെ പതനം ആ പതനശൃംഖലയിലുള്ള ഒരു കണ്ണി മാത്രമാണു.

സത്യ—എന്നാലാപതനത്തിൻെറ ആരംഭമെന്നാണുണ്ടായതു?

മാനസി—എന്നുമുതൽക്കാണോ മേവാഡു തൻെറ ക്ണ്ണുകൾമൂടിക്കെട്ടി ആചാരത്തിൻെറ കൈപിടിച്ച് അതുമാത്രം സഹായമായി സഞ്ചരിക്കാൻ തുടങ്ങിയതു്; എന്നുമുതൽക്കാണോ വിവേകവും വിചാരവും വിസ്മരിച്ചതു, അന്നുമുതൽക്ക. വെള്ളം ഒഴുകിക്കൊണ്ടിരിക്കുന്നകാലത്തോളം തെളിഞ്ഞിരിക്കും. എന്നുമുതൽ കെട്ടിനില്ക്കാൻ തുടങ്ങുന്നുവോ അന്നുമുതൽക്ക കൃമികളുമതിലുണ്ടാകുന്നു. ഇന്നു ഈ ജാതിയിൽ നീചമായ സ്വാത്മ്യം, ക്ഷുദ്രത, ഭ്രാതൃദ്രോഹം,വിജാതിദ്വേഷം മുതലായ ദോഷങ്ങൾ കടന്നുകൂടി. പൂർവ്വകാലത്തെ ഉദാരമായ—അത്യുദാരമായ ഹിന്ദുധർമ്മം—ഇന്നു പ്രാണഹീനമായിപ്പോയി. ആചാരത്തിൻെറ അസ്ഥികൂടം മാത്രമേ അവശേഷിച്ചിട്ടുള്ളു. ഏതൊരു ധർമ്മം നശിച്ചുവോ അതിനു പതനമുണ്ടാവില്ലേ? ജാതിയിലിന്നെത്രമാത്രം പാപമാണു പരന്നുകിടക്കുന്നതു? മേവാഡിൻെറ പതനത്തെച്ചൊല്ലി എന്തിനു വെറുതെ കരയുന്നു?

സത്യ—എന്നാലീദുഃഖത്തിലിതുതന്നെയാണോ സമാധാനം?

മാനസി—ഇതിനേക്കാൾ നല്ലതായ സമാധാനമുണ്ടു. മേവാഡുപോയി, അതു പോട്ടെ. നമുക്കതിനേക്കാൾ വലുതായൊരു സമ്പത്തു നേടുവാനുണ്ടു. നമ്മുടെ സോദരന്മാർ നീതിബലത്താലും—ചരിത്രബലത്താലും ശക്തിമാന്മാരായിത്തീരണം. അവർ ദുഃഖത്തിലും നിരാശയിലും കൊടുങ്കാററിലുമന്ധകാരത്തിലും സ്വധർമ്മത്തെ തങ്ങളുടെ ജീവിതത്തിലെ ധ്രുവതാരമാക്കണം. ഇതാണെനാഗ്രഹം. അ

പ്രകാരമവരനുഷ്ഠിക്കാത്തപക്ഷം നശിച്ചുപൊയ്ക്കൊള്ളട്ടെ അതിനെക്കുറിച്ചു ദുഃഖിക്കേണ്ടതില്ല.

സത്യ—അവർ നശിച്ചുപോകുന്നതു കണ്ടുകൊണ്ടിരിക്കയാ വേണ്ടതു്?

മാനസി—അല്ല, നാമവരെ പ്രാണനെക്കൊണ്ടും രക്ഷിപ്പാൻ ശ്രമിക്കണം. പ്രയത്നിച്ചിട്ടു ഫലാസിദ്ധിച്ചില്ലെങ്കിൽ നമുക്കെന്തു ദോഷം? ഈശ്വരന്റെ സദുദ്ദേശം പൂർത്തിയാവട്ടെ. സ്വധർമ്മത്തേക്കാൾ വലിയതാണു ജാതിധർമ്മം. അതിനേക്കാൾ വലിയതാണു മനുഷ്യധർമ്മം. ജാതിധർമ്മം മനുഷ്യധർമ്മത്തിനു വിരോധിയാകുന്നുവെങ്കിൽ ആ ധർമ്മം മനുഷ്യധർമ്മമാകുന്ന മഹാസമുദ്രത്തിലലിഞ്ഞുപോകുന്നതാണു നല്ലതു്. അപ്രകാരം മനുഷ്യധർമ്മമില്ലാത്തതായ ഒരു ദേശത്തിന്റെ സ്വാതന്ത്ര്യവും മുങ്ങിപ്പോകുന്നതാണു നല്ലതു്. ആ ജാതി വീണ്ടും മനുഷ്യനായിത്തീരട്ടെ—അതുതന്നെയാണു നല്ലതു.

സത്യ—ഇതെന്നെങ്കിലുമുണ്ടാകുമോ?

മാനസി—എന്തുകൊണ്ടു വയ്യ? നാമതിനുള്ള പ്രയത്നങ്ങൾ ചെയ്യണം. ഉൽകൃഷ്ടപ്രയത്നമൊരിക്കലും നിഷ്ഫലമാകയില്ല. ഈ ജാതിക്കാരൊക്കെ വീണ്ടും മനുഷ്യരാകും.

സത്യവ—എപ്പോൾ?

മാനസി—എന്നുമുതൽക്കോ മനുഷ്യൻ മറ്റുമോചലനങ്ങൾക്കു് അടിമയായിത്തീരാതെ—തന്നെത്താൻ വിചാരിക്കാൻ തുടങ്ങുന്നതു, എന്നു മുതൽക്കോ അവരു

ടെ ഹൃദയത്തിൽ വീണ്ടും ഭാവനാവാഹിനികൾ പ്രവഹിക്കുന്നതു്; എന്നു മുതൽക്കോ മനുഷ്യൻ ഔചിത്യവും കൃത്യവുമറിഞ്ഞു് അതിനെ നിർഭയം നിവ്വഹിക്കുന്നതു്—ഇതിൽ യാതൊരാളുടേയും പ്രശംസയേയൊ കലഹത്തേയൊ ദ്വേഷത്തേയോ അപേക്ഷിക്കരുതു്—ആരുടെ കോപത്തേയും അണുപോലും വകവെയ്ക്കരുതു്—ഏതുയുഗം മുതൽക്കോ അനേകയുഗങ്ങളിലെ പുരാണഗ്രന്ഥക്കെട്ടുകൾ മനുഷ്യർ വലിച്ചെറിയുകയും പുതിയ ധർമ്മം സ്വീകരിക്കയും ചെയ്യുന്നതു് അന്നു മുതൽക്കാണു മനുഷ്യരാവുന്നതു.

സത്യ—ആ പുതിയ ധർമ്മമേതാണു?

മാനസി—ആ ധർമ്മമാകുന്നു പ്രേമം. യാവനൊരുത്തനാ ഈ ധർമ്മത്തിൻെറ ഉപാസകനായിത്തീരുന്നതു് അവൻ തന്നെത്താൻ മറന്നിട്ടു ക്രമത്തിൽ സഹോദരനേയും ജാതിയേയും പിന്നീടു മനുഷ്യത്വത്തെയും സ്നേഹിക്കുവാൻ പഠിക്കുന്നു. പിന്നെയവനു ചെയ്യേണ്ടതായി യാതൊന്നുമില്ല. ഈശ്വരൻെറ അമേയമായ നിയമം അവൻെറ ഭാവിയെ സ്വയമേവ ശോഭനമാക്കിത്തീക്കും. ജ്യേഷ്ഠത്തി! ജാതിയുടെ ഉന്നതിയ്ക്കുള്ള മാർഗ്ഗം രക്തപ്രവാഹത്തിൽ കൂടിയല്ല, പ്രേമപൂർവ്വകമായ പരസ്പരാശ്ലേഷത്തിൽകൂടിയാണു്. ഏതൊരു മാർഗ്ഗമാണൊ ചൈതന്യദേവൻ കാണിച്ചുതന്നിരിക്കുന്നതു്, ആ മാർഗ്ഗത്തിൽകൂടി സഞ്ചരിക്കുക. നാം സ്വയംതന്നെ നീചന്മാരും കുടിലന്മാരും സ്വാത്ഥികളുമായിത്തീന്നാൽ റാണാ പ്രതാപസിംഹൻെറ സ്മൃതിശിരസ്സിലും നഷ്ടമായ അഭിമാനത്തിൻെറ നിവ്വാണദീപം അങ്കതലത്തിലുംവെച്ചു ജീവാവസാനംവരെ വിലപിച്ചാലും ഒരു പ്രയോജനവുമില്ല.

---

രംഗം എട്ട്

സ്ഥാനം— ഉദയസാഗരസരസ്തീരം. സമയം—സന്ധ്യ.

(മേഘമെല്ലാടവും പരന്നിട്ടുണ്ട്. റാണാ അമരസിംഹൻ തനിയേ നില്ക്കുന്നു.)

റാണ—മേവാഡിൻെറ അന്തരിക്ഷം ക്രോധത്താൽ ഗജ്ജിച്ചുകൊണ്ടിരിക്കുന്നു. മേവാഡിലെ പവ്വതങ്ങൾ ലജ്ജയാൽ മുഖം മൂടിയിരിക്കുന്നു. മേവാഡിലെ സരോവരം ക്ഷോഭത്താൽ തീരങ്ങളിൽ തലതല്ലിക്കൊണ്ടിരിക്കുന്നു. മേവാഡിലെ കുലദൈവങ്ങൾ കോപിച്ചു മുഖം തിരിച്ചിരിക്കുന്നു. ഇന്നു ഞാൻ നിമിത്തം മേവാഡിൻെറ—റാണാ പ്രതാപസിംഹൻെറ മേവാഡിൻെറ—പതനം സംഭവിച്ചിരിക്കുന്നു. ഹായ്! (അങ്ങുമിങ്ങും ലാത്തുവാൻ തുടങ്ങുന്നു.)

(മഹാബത്തുഖാൻ വരുന്നു.)

റാണ—മാന്യരേ! വന്ദനം.

മഹാബ—മേവാഡ് കേ റാണാ കീ ജയ്!

റാണ—മാന്യസേനാപതി! നിങ്ങൾക്കു രക്തപ്പുഴകളൊഴുക്കുവാൻ മാത്രമല്ല, വ്യംഗ്യമായിപ്പറയുവാനും നല്ല വണ്ണമറിയാം.

മഹാബ—ഇല്ല, മഹാരാജാവേ! ഞാൻ വ്യംഗ്യമായിപ്പറയുന്നില്ല.

റാണ—നിങ്ങൾ വ്യംഗ്യമായിപ്പറയുന്നതായാലുമില്ലെങ്കിലും യാതൊന്നും വരാനില്ല. മഹാബത്തുഖാൻ! എ

ന്നിക്ക നിങ്ങളെയൊരിക്കൽ കാണേണമെന്നു താല്പൎയ്യമുണ്ടായിരുന്നു.

മഹാബ—എന്താണാവോ കല്പിക്കുന്നതു്?

റാണ—നിങ്ങളുടെ വിനയവും അതിശയിക്കത്തക്കതന്നെ. കൊള്ളാം, കേൾക്കുക. ഞാനിക്കാൎയ്യത്തിനാവേണ്ടിയാണു നിങ്ങളെ വിളിച്ചതു. അതു നിങ്ങളെക്കൊണ്ടല്ലാതെ മററാരെക്കൊണ്ടും സാധിക്കുന്നതല്ല.

മഹാബ—മഹാരാജാവേ! കല്പിച്ചാലും.

റാണ—മഹാബത്തുഖാൻ! നിങ്ങളെന്റെ ആരാണെന്നു നിങ്ങളൊരു പ്രാവശ്യമെന്റെ മുഖത്തുനോക്കിപ്പറയൂ.



മഹാബ—മഹാരാജാവേ! ഞാനവിടുത്തെ സഹോദരനാണു.

റാണ—വളരെശരി; നിങ്ങൾ സഹോദരനു യോജിച്ച പ്രവൃത്തിതന്നെയാണു ചെയ്തിട്ടുള്ളതും. നിങ്ങൾ പിതാമഹന്റെയും പ്രപിതാമഹന്റെയും ജന്മഭൂമിയായ മേവാഡിനെ മുഗളന്മാരുടെ പാദങ്ങളെക്കൊണ്ടു മൎദ്ദിപ്പിച്ചു നശിപ്പിച്ചുകളഞ്ഞു. നിങ്ങളുടെ രണ്ടു കൈകളിലും മേവാഡിലെ രക്തം പുരണ്ടിരിക്കുന്നു.

മഹാബ—മഹാരാജാവേ! ഞാൻ ചക്രവൎത്തിയുടെ ചോറാണു കഴിക്കുന്നതു്.

റാണ—എന്നുമുതൽക്കാണതു? മഹാബത്തുഖാൻ! അക്കാൎയ്യം പോകട്ടെ. നിങ്ങൾ ചെയ്യേണ്ടതൊക്കെ ചെയ്തുകഴിഞ്ഞു. അതിനുവേണ്ടി നിങ്ങളോടു തൎക്കിക്കുന്നതു വെറുതെയാണു. വിധൎമ്മിയും മുഗളന്മാരുടെ ഉച്ഛിഷ്ടം ഭക്ഷിക്കുന്നവനുമായ ഒരുവനു് ഈ പ്രവൃത്തി അനുചിത

മായിരിക്കയില്ല. നിയമലംഘകനും, സ്വേച്ഛാചാരിയു മായ ഒരുവന്ന് ഈ പ്രവൃത്തി ഉചിതമാണ. നിങ്ങൾ മേ വാഡിനെ ധ്വംസിച്ചു. എന്നാലാക്രിയ ഇനിയും പൂ ൎത്തിയായിട്ടില്ല. നിങ്ങളുതോട്ടുകൂടി മേവാഡ് റാണയുടെ അന്തംവരുത്തുകയും വേണം. വാൾവാങ്ങിക്കോളു.(വാൾ മുമ്പോട്ടു നീട്ടുന്നു)

മഹാബ—റാണാ!—

റാണ—ഞാൻപറയുന്നതിനു വിരുദ്ധമായി യാ തൊന്നും പറയേണ്ട. കേൾക്കു, നിങ്ങളെന്നെ വധിക്കു ക. ഇതിനാൽ നിങ്ങളുടെ കളങ്കം വൎദ്ധിക്കുന്നതല്ല. നി ങ്ങൾക്ക് അപ്രിയമായിട്ടുള്ളതല്ല ഞാൻപറയുന്നതു്. എ ന്റെ ചോരകുടിക്കുവാൻ നിങ്ങൾക്കു തിടുക്കമായിരിക്കു ന്നുവെന്നെനിക്കു മനസ്സിലായി. എന്റെ പ്രാണനെയ പഹരിക്കുവാനാഗ്രഹത്തോടുകൂടി നിങ്ങളുടെ വലത്തു കൈ കമ്പിക്കുന്നു. നിങ്ങളെന്നെ വധിച്ചേക്കു.

മഹാബ — മഹാരാജാവേ! മഹാബത്തുഖാനി ത്ര നീചനല്ല. ഞാനെന്റെ വാളിളക്കിനീട്ടി മേവാഡി നെ ശ്മശാനമാക്കിട്ടുണ്ടെന്നുള്ളതു വാസ്തവംതന്നെ. എ ന്നാലും ഞാനന്യായമായയുദ്ധം ചെയ്തിട്ടില്ല. ധൎമ്മയു ദ്ധമെ ചെയ്തിട്ടുള്ളു.

റാണ—ധൎമ്മയുദ്ധമോ? മഹാബത്തു്! നിങ്ങളിതാണോ ധർമ്മയുദ്ധമെന്നു പറയുന്നതു? ഒരു ചെറിയരാജ്യത്തി ന്റെ മുഷ്ടിമിതമായ സൈന്യത്തിൽ ഒരു മഹാസാമ്രാജ്യ ത്തിന്റെ വിപുലമായ സേനയുടെ ആക്രമണം! ഒരു ത

പ്പൊരി കെടുത്തുവാനുള്ള ഒരു സമുദ്രപ്രവാഹം! ഒരു ബാലകന്റെ അത്ഭുതാവഹമായ കൃത്യത്തിന്റെ ദുസ്സ്വപ്നം! ഇനിയും നിങ്ങളിതു ധർമ്മയുദ്ധമെന്നോ പറയുന്നതു? പോകട്ടെ, നിങ്ങളിന്നു ജയം നേടിയിരിക്കുന്നു. എന്നാലതിലൊരു ന്യൂനതയുണ്ടു്; അതുംകൂടി പൂർത്തിയാക്കുക. ഈ വാൾ റാണാ പ്രതാപസിംഹൻ മരണസമയമെനിക്കു നൽകുകയും, 'നോക്കു, ഇതിനെ അപമാനപ്പെടുത്താനിടയാകരുതു' എന്നു പറകയും ചെയ്തു. അതിനാണു ഞാനിപ്പോളപമാനം വരുത്തിയതു്. അതുകൊണ്ടു ആ അപമാനമെന്റെ രക്തത്തിൽ നീരാടി വിശുദ്ധിയെ പ്രാപിക്കട്ടെ!

മഹാബ—മഹാരാജാവേ! മഹാബത്തുഖാൻ യോദ്ധാവാണു, കൊലപാതകനല്ല.

റാണ—ഒന്നാംതരം കാര്യം. എന്നാലിനി യുദ്ധം ചെയ്യൂ. എടുക്കുക, വാളെടുക്കുക! (വാൾ ചുഴററുന്നു)

മഹാബ—മഹാരാജാവേ! ഞാൻ മേവാഡനു വിരുദ്ധമായി ആയുധമെടുക്കുന്നതു് ഉപേക്ഷിച്ചിരിക്കുന്നു.

റാണ—അതെന്നുമുതൽ? വാളെടുക്കുക—വാളു്. ഇന്നു മേവാഡിന്റെ ശ്മശാനത്തിൽവെച്ചു, മാതാവിന്റെ മൃതശരീരം തോളിന്മേലേററിവെച്ചുകൊണ്ടു ഞാൻ നിങ്ങളെ യുദ്ധത്തിനു വിളിക്കുന്നു.

മഹാബ—മഹാരാജാവേ! കേൾക്കേണേ!—

റാണ—ഇല്ല, ഞാൻ യാതൊന്നും കേൾക്കയില്ല. ഭീരു! മ്ലേച്ഛ! കുലാന്തക! യുദ്ധം ചെയ്യെടോ! ഭാരതഖണ്ഡമൊട്ടുക്കു വിറക്കുന്ന നിന്റെ വീര്യത്തിന്റെ സാമർത്ഥ്യം

ഞാനൊന്നു കാണട്ടെ. ഞാൻ നിന്നെ വിടുകയില്ല. അധമാധമ! നരകത്തിലെ കീടമേ! പിശാചേ!

മഹാബ—നല്ലകാൎയ്യംതന്നെ. മഹാരാജാവേ! എന്നാൽ യുദ്ധംതന്നെ ചെയ്യാം. (വാളൂരുന്നു) സൂക്ഷിച്ചു കൊൾക; ഭാരതഖണ്ഡത്തിലിന്നു മഹാബത്ഖാന്നു ഒരു പ്രതിദ്വന്ദ്വിയുണ്ടെങ്കിൽ അതൊരു റാണാ മാത്രമാണു്. എങ്കിലും സൂക്ഷിച്ചു കൊൾക.

(രണ്ടുപേരും വാൾ ചുഴററുന്നു)

റാണ—ഇന്നു സഹോദരന്മാർ തമ്മിലുള്ള യുദ്ധമാണു. ഇങ്ങനെയുള്ള യുദ്ധം ലോകത്തിലാരും കണ്ടിരിക്കയില്ല. മതി; ഇപ്പോൾ പ്രളയമുണ്ടായേക്കാം.

(ഇതിനിടയിൽ മാനസി രണ്ടുപേരുടേയും മദ്ധ്യേ വന്നുനില്ക്കുന്നു. അവളുടെ തലമുടി അഴിഞ്ഞുലഞ്ഞു കിടക്കുന്നു.)

മാനസി—ഇതെന്താണച്ഛാ! ഇതെന്താണു? (മഹാബത്ഖാനോടു) ശാന്തനാവണേ!

റാണ—മാറിനില്ക്കു മകളേ! തടസ്ഥമുണ്ടാക്കരുതു.

മാനസി—അച്ഛാ! ശാന്തനാവണേ! നാശംവരേണ്ടതൊക്കെ വന്നുകഴിഞ്ഞു. ഇനി ആ സൎവ്വനാശത്തിൽ അവിടുത്തെ സഹോദരന്റെ രക്തത്തേയും അവിടുന്നു പുരട്ടരുതു. ശോകത്തിന്റെ സമാധാനം കൊലയല്ല. വീണ്ടും മനുഷ്യനായിത്തീരുന്നതാണതിന്റെ സമാധാനം.

റാണ—മനുഷ്യനാവുകയോ? അതെങ്ങനെയാണു മാനസി?

മാനസി—ശത്രുമിത്രഭേദമുപേക്ഷിച്ച്, ദ്വേഷം ത്യജിച്ച്, തന്റേയും ദേശത്തിന്റേയും കളങ്കം വിശുദ്ധപ്രേമമാകുന്ന ജലത്താൽ കഴുകിക്കളഞ്ഞിട്ട്—(അന്നിയറയിലേക്ക നോക്കി)

ചാരണികളേ! നിങ്ങളെ ഞാനനുപഠിപ്പിച്ച ആ പാട്ടുതന്നെ പാടുവിൻ!

(കാഷായവസ്ത്രം ധരിച്ച അനേകം ചാരണികൾ പാടിക്കൊണ്ടുവരുന്നു. മാനസിയും അവരുടെ കൂടെ പാടുന്നു.)

നീലക്കാറൊളിവർണ്ണൻ—എന്നമട്ട്.

ഖേദമുള്ളതിലേറശത്രുതേയും
മോദാൽ മാനുഷനായിനി വാഴ്ക
നാട്ടുപോയാലും മാഴ്കൊല്ലതെല്ലും
നേടുകീടെഴും മാനുഷഭാവം;
കോപമന്യനോടുണ്ടായിടൊല്ല
താപഹേതുവാമായതു വൈരി
ചിത്തരംഗത്തിലിത്തതുമോദം
മർത്ത്യരാവുക നേടുകഭവ്യം. 1

ആശനഷ്ടമായ്, വന്നതുവന്നു,
നാശമൂലമാണാശകളെന്നും;
ആട്ടെയെന്നാലും സോദരരിന്നു
പൃഷ്ടമോദേന യോജിച്ചുവാഴ്ക;
ശത്രുമിത്രഭേദങ്ങളെവിട്ടു
ശത്രുതാനാട്ടു ചേരുകവേണം.
ലോകം ഗേഹമാണെന്നോർത്തു നിത്യ-
മേകഭാവേന മർത്ത്യരാവുക. 2

ശത്രുശ്രേഷ്ഠനാണെന്നാകിൽസ്സ്നേഹ-
സ്സൂത്രംകൊണ്ടവൻ തന്നെയുംവെൽക
ബന്ധുകൌടില്യമേറുന്നോനായാൽ
ബന്ധംഖണ്ഡിച്ചുതള്ളുക ക്രൂരെ;
ഊഴിമണ്ഡലേ രണ്ടുണ്ടുസൈന്യം
പാഴററുള്ളതാം വൻപടയാടാൻ
പുണ്യസൈന്യത്തെ കൈക്കൊൾക പാപ-
സൈന്യവ്യൂഹത്തെ സ്വീകരിക്കൊല്ലേ
പ്രേമരൂപനാമീശ്വരൻതന്റെ
നാമംപാടുക! കൂടട്ടെസൌഖ്യം! 3

റാണ—മഹാബല്ലു്!

മഹാബ—മഹാരാജു്!

റാണ—നിങ്ങൾക്ക യാതൊരു ദോഷവുമില്ല. ദോഷമെനിക്കതന്നെയാണു. സഹോദര!—എനിക്ക മാപ്പുതരു.

മഹാബ—സഹോദര! എനിക്ക മാപ്പുതരു.

(രണ്ടുപേരും ആശ്ലേഷിക്കുന്നു)

(യവനിക വീഴുന്നു)

(സമാപ്തം.)

